

# സാമൂഹ്യപാഠങ്ങൾ

സ്റ്റാൻഡാർഡ് IX



പുസ്തകം 5

ഗവൎമ്മെൻറിൽനിന്നു നിയമിച്ച കമ്മിററി
തയാറാക്കിയതു്.

1950

# സാമൂഹ്യപാഠങ്ങൾ

## സ്റ്റാൻഡാർഡ് IX



## പുസ്തകം 5

ഗവൺമെൻറിൽനിന്നു നിയമിച്ച കമ്മിററി
തയാറാക്കിയതു്

വില 1 രൂ. 15 നയാപൈസ

1960.



# വിദ്യാത്ഥികളുടെ പ്രത്യേക ശ്രദ്ധയ്ക്കു്

A. സാമൂഹ്യപാഠക്ലാസ്സിലേയ്ക്കു് വിദ്യാത്ഥികൾക്കു് അവശ്യം ഉണ്ടായിരിക്കേണ്ട ഉപകരണങ്ങൾ:—

1. ഒരു നല്ല അററ്ലസ്. (അടുത്തകാലത്തു് പ്രസിദ്ധപ്പെടുത്തിയതു്.)
2. കളർബോക്സു്, പെൻസിൽ, റബ്ബർ.
3. ആൽബം. (Album) പടങ്ങൾ, ചിത്രങ്ങൾ, ഫോട്ടോകൾ ഇവ ഒട്ടിപ്പാൻ.
4. ഒരു നല്ല നോട്ടുബുക്കു്. (ഇതിൽ പത്രത്തിൽനിന്നും പുസ്തകങ്ങളിൽനിന്നും മററും അറിവാനിടയുള്ള വാത്തകൾ, മഹദ്വചനങ്ങൾ, സ്ഥിതിവിവരക്കണക്കുകൾ ഇവ എഴുതിച്ചേക്കുകയോ വെട്ടി ഒട്ടിക്കുകയോ ചെയ്യണം.)
5. മാപ്പുകൾ വരയ്ക്കാനും മററഭ്യാസങ്ങൾ ചെയ്യാനും പററിയ പുസ്തകം.

B. വിദ്യാത്ഥികൾ സ്കൂൾ ഗ്രന്ഥശാലയുമായി അടുത്ത പരിചയം സമ്പാദിക്കണം. ഓരോ പാഠവും കഴിഞ്ഞാൽ അതിനെപ്പററിയോ അതിനോടു ബന്ധമുള്ളതോ ആയ പുസ്തകങ്ങളോ, അദ്ധ്യായങ്ങളോ ഏതെന്നു് കണ്ടുപിടിച്ചു് കൂടുതൽ അറിവു വദ്ധിപ്പിക്കാൻ ഉത്സുകരായിരിക്കണം.

C. ഓരോ അദ്ധ്യായത്തിൻേറയും ഒടുവിൽ വളരെ രസപ്രദങ്ങളായ ചില പ്രായോഗികപ്രവത്തനങ്ങൾ നിർദ്ദേശിച്ചിട്ടുണ്ടു്. സാമൂഹ്യപാഠക്ലാസ്സുകൾ ഏററവും പ്രയോജനകരമാകേണമെങ്കിൽ ഇവയെല്ലാം വിദ്യാത്ഥികൾ ഉത്സാഹത്തോടും ആത്മാത്ഥതയോടുംകൂടി ചെയ്തുതീക്കണം. അറിയാത്ത വിവരങ്ങൾ മററുള്ളവരോടു ചോദിച്ചു മനസ്സിലാക്കുകയോ, പുസ്തകങ്ങളിൽനിന്നു കണ്ടുപിടിക്കുകയോ ചെയ്യുക.

D. വൎത്തമാനപത്രങ്ങൾ പതിവായി വായിച്ചാൽ മാത്രമേ സാമൂഹ്യ പാഠങ്ങളുടെ പഠനം പൂൎത്തിയാകൂ. യഥാൎത്ഥമായ വിവരങ്ങൾ മനസ്സിലാക്കാൻ പ്രത്യേകം ശ്രദ്ധിക്കണം. റേഡിയോവിലൂടെ വാൎത്തകൾ പ്രക്ഷേപണം ചെയ്യുന്നതു് ദിവസേന കേട്ടു മനസ്സിലാക്കണം. ഇപ്പോൾ ഏതു കുഗ്രാമത്തിലും റേഡിയോ സുലഭമാണല്ലോ.



# വിഷയവിവരം

## മനുഷ്യൻ വിവിധഭരണ മാതൃകകൾ പരീക്ഷിച്ചുനോക്കുന്നു.



# പ്രകൃതിയെ ജയിച്ചു് മനുഷ്യൻ പുരോഗമിക്കുന്നു

---

## ആമുഖം.

മനുഷ്യജീവിതം ആദ്യകാലത്തു് മൃഗങ്ങളുടേതിൽനിന്നും വളരെ വ്യത്യാസപ്പെട്ടിരുന്നില്ല. കണ്ണിൽ കാണുന്ന കായ്കളും കിഴങ്ങുകളും പറിച്ചുതിന്നും എറിഞ്ഞോ ചതുങ്ങിയിരുന്നോ കൈയിൽ കിട്ടുന്ന ജന്തുക്കളുടെ മാംസംതിന്നും അവർ ജീവിച്ചു പോന്നു. അവക്കു് വീടുണ്ടായിരുന്നില്ല. വല്ല ഗുഹകളിലും ആയിരുന്നു താമസം. തീയ് ആദ്യം അവർ ഉപയോഗിച്ചിരുന്നില്ല. വസ്ത്രങ്ങളും ധരിച്ചിരുന്നില്ല. മററു ജന്തുക്കളുമായും ചിലപ്പോൾ മനുഷ്യർതമ്മിൽത്തന്നെയും ആഹാരത്തിനും മററും പോരാടി കഴിഞ്ഞുകൂടിയിരുന്നു. ആ നിലയിൽനിന്നും ഇന്നത്തെ നില എത്ര വ്യത്യസ്തമാണു്. ആകാശത്തിൽകൂടി അതിവേഗം സഞ്ചരിക്കാം. അനേകായിരം നാഴിക ദൂരെയിരിക്കുന്നവരോടു നേരിട്ടു് സംസാരിക്കാം. അവരെ

കാണാം. മനുഷ്യവർഗ്ഗത്തിൻെറ ഈ പുരോഗതിയെപ്പററി ചരിത്രം നമ്മെ പഠിപ്പിക്കുന്നു.

കേവലം കാട്ടുജന്തുക്കളെപ്പോലെ ആദ്യം ജീവിച്ചുവന്ന മനുഷ്യർ കാലക്രമത്തിൽ അവരുടെ ബുദ്ധി ഉപയോഗിച്ചും ശരീരഘടനയുടെ പ്രത്യേകതകൊണ്ടും പ്രകൃതിവിഭവങ്ങളെ കൂടുതൽ പ്രയോജനപ്പെടുത്തുവാനും പ്രകൃതിയെ നിയന്ത്രിക്കുവാനും തുടങ്ങി. ജന്തുക്കളെ ഇണക്കി വളർത്തുവാനും കൃഷി ചെയ്തു ഭക്ഷണസാധനങ്ങൾ ഉണ്ടാക്കുവാനും പഠിച്ചു. വസ്ത്രങ്ങൾ നിർമ്മിക്കുന്ന വിദ്യ വശമാക്കി. നല്ല വീടുകൾ പണിതു. നവീനരീതിയിൽ പട്ടണങ്ങൾ നിർമ്മിച്ചു. റോഡുകളും തോടുകളും വെട്ടി. പലതരം വാഹനങ്ങൾ ഉണ്ടാക്കി സഞ്ചാരസൗകര്യം വർദ്ധിപ്പിച്ചു. വ്യവസായങ്ങൾ തുടങ്ങി. കൈവശം കൂടുതലായുള്ള സാധനങ്ങൾ അന്യർക്കുകൊടുത്തിട്ട് ആവശ്യമുള്ള സാധനങ്ങൾ അവരിൽനിന്നും വാങ്ങി. അങ്ങനെ കച്ചവടം ആരംഭിച്ചു. പുതിയ പുതിയ കണ്ടുപിടിത്തങ്ങൾ മനുഷ്യജീവിതത്തിൽ വലിയ വ്യത്യാസങ്ങൾ വരുത്തി. പുരോഗതിയുടെ ഫലമായി മനുഷ്യൻ ഇന്ന് വിമാനത്തിൻേറയും റേഡിയോയുടേയും ടെലിവിഷൻേറയും അണുശക്തിയുടേയും കൃത്രിമോപഗ്രഹങ്ങളുടേയും യുഗത്തിൽ എത്തിയിരിക്കുന്നു. അടുത്തകാലത്തുതന്നെ ചന്ദ്രൻ മുതലായ മററു ഗ്രഹങ്ങളിലും മനുഷ്യർ എത്തുമെന്നും ആശിക്കാൻ വഴിയുണ്ട്.

ഈ പരിഷ്കാരത്തിൻെറ പുരോഗതി ഓരോ ദേശത്തും ഓരോ വിധത്തിലായിരുന്നു. ചിലർ അതിവേഗം പുരോഗമിച്ചു. ചിലയിടങ്ങളിൽ പതുക്കെയായിരുന്നു ഈ പുരോഗതി. ചിലർ ധാർമ്മികമായും ആദ്ധ്യാത്മികമായും ഉള്ള കാര്യങ്ങളിൽ ചിന്തിച്ച് തത്വശാസ്ത്രങ്ങളിൽ അഭിവൃദ്ധി പ്രാപിച്ചു. ചിലരുടെ ശ്രദ്ധ കൂടുതൽ പതിഞ്ഞതു് ലോകജീവിതത്തിൽ ധനം സമ്പാദിക്കുന്നതിലും ശക്തിയും പ്രതാപവും നേടുന്നതിലു

ആയിരുന്നു. തീരെ പുരോഗതി പ്രാപിക്കാതെ അപരിഷ്കൃതരായി ഇന്നും കഴിയുന്നവരേയും ഭൂഖണ്ഡത്തു കാണാം. നാഗരികതയിൽ മുന്നേറിയവരുമായുള്ള സമ്പർക്കംമൂലം ഇവരും പരിഷ്കാരമുള്ളവരായിത്തീരുമെന്ന് ആശിക്കാം.

മനുഷ്യവർഗ്ഗത്തിന്റെ സംസ്കാരപുരോഗതി പല ഘട്ടങ്ങളിൽക്കൂടിയാണ് ഇന്നത്തെ നില എത്തിയതെന്നു കാണാൻ കഴിയും. ആദ്യകാലം വേട്ടയാടിയും മീൻപിടിച്ചും പ്രകൃതിയിൽനിന്നും കിട്ടുന്ന ഫലങ്ങളും കിഴങ്ങുകളും ശേഖരിച്ചും അവർ ജീവിച്ചു. ഇന്നും ഏറെക്കുറെ ആമാതിരി ജീവിതം നയിക്കുന്നവരാണ് മദ്ധ്യ ആഫ്രിക്കയിലെ പിഗ്മികൾ തുടങ്ങിയ വർഗ്ഗങ്ങൾ. അവർ വനത്തിൽനിന്നും ശേഖരിക്കുന്ന ആനക്കൊമ്പ് മുതലായ വസ്തുക്കൾ പരിഷ്കൃതലോകത്തിനു വില്ക്കുന്നുണ്ടെന്നു മാത്രം വ്യത്യാസം. രണ്ടാംഘട്ടം മനുഷ്യർ ജന്തുക്കളെ ഇണക്കി വളർത്തിയതാണ്. വേട്ടയാടാതെ മാംസവും ചിലപ്പോൾ പാലും ആഹാരമായിക്കിട്ടുന്നതിനും തുകൽകൊണ്ട് വസ്ത്രധാരണവും ഗൃഹനിർമ്മാണവും നടത്തുന്നതിനും ഈ രീതി സഹായകമായി. മൃഗങ്ങളുടെ ആഹാരമായ പുല്ല് കാലഭേദമനുസരിച്ച് ചിലേടത്ത് സമൃദ്ധിയായി വളരുകയും ചിലേടത്ത് ഉണങ്ങി നശിച്ചുപോകയും ചെയ്തതുകൊണ്ട് ഈ ഘട്ടത്തിൽ മനുഷ്യർ മൃഗങ്ങളുമൊത്ത് മാറിമാറി താമസിക്കേണ്ടിവന്നു. ഇന്നും ഇപ്രകാരം ആട്ടിൻപററവും ഒട്ടകപ്പന്തിയുമായി അറേബ്യയിലേയും വടക്കേ ആഫ്രിക്കയിലേയും മററും മരുഭൂമികളുടെ ഇടയ്ക്കുള്ള മരുപ്പച്ചകളിൽ (Oases) മാറിമാറിത്താമസിക്കുന്ന ബെദൂവിൻ വർഗ്ഗക്കാരെ കാണാൻ കഴിയും. മനുഷ്യപുരോഗതിയുടെ മൂന്നാംഘട്ടമാണ് കൃഷിയും കർഷകജീവിതവും. ആദ്യം കൃഷിസൌകര്യങ്ങൾ കരുതി മനുഷ്യർ താമസം മാറിയിരുന്നെങ്കിലും വേലിയോ കിടങ്ങോ കൊണ്ടു സംരക്ഷിച്ച് സ്ഥിരമായി സൌകര്യമായ സ്ഥലങ്ങ

ളിൽ കൃഷിചെയ്യുകയാണു് കൂടുതൽ പ്രയോജനകരം എന്നു് മനസ്സിലാക്കിയ മനുഷ്യർ സ്ഥിരവാസം തുടങ്ങി. ഇതോടു കൂടിയാണു് ഉറപ്പുള്ള വീടുകളും പട്ടണങ്ങളും ഉണ്ടായിത്തീൎന്നതു്. അടുത്തഘട്ടം വാണിജ്യവ്യവസായ ഘട്ടമാണു്. ഓരോ ജനസമൂഹങ്ങളിലും കിട്ടിവന്ന വസ്തുക്കളിൽ ആവശ്യം കഴിഞ്ഞു മിച്ചമുള്ളതു് അവർ അന്യൎക്കു കൊടുത്തു് തങ്ങൾക്കു് ആവശ്യമുള്ളവ അന്യരിൽനിന്നും വാങ്ങി. ക്രമേണ ഈ തൊഴിൽമാത്രം പ്രധാനമായി നടത്താനും ചിലർ തുടങ്ങി. അതുപോലെതന്നെ ചിലചില സാധനങ്ങൾ നിൎമ്മിക്കാനും അവ വിററു മുതലാക്കാനും ചിലർ ആരംഭിച്ചു. ഇങ്ങനെ വ്യാപാരവും വ്യവസായവും വൎദ്ധിച്ചു.

എന്നാൽ ഏതെങ്കിലും ഒരു കൂട്ടർ വേട്ടയോ, കാലിവളൎത്തലോ, കൃഷിയോ, കച്ചവടമോ മാത്രം ചെയ്യുന്നവരല്ല. ഇവയിൽ ഏതെങ്കിലും ഒന്നു് പ്രധാന ജീവിതരീതിയായിരുന്നെന്നു മാത്രം. മനുഷ്യർ ഈ നാലു ഘട്ടങ്ങളിലുംകൂടിയാണു് ഇന്നത്തെ നിലയിൽ എത്തിയതു്. പ്രകൃതിയുടേയും ചുററുപാടുകളുടേയും വ്യത്യാസംകൊണ്ടു് ഈ പ്രത്യേക ജീവിതരീതികൾ രൂപംകൊണ്ടിട്ടുണ്ടു്.

കച്ചവടവും വ്യവസായവും അഭിവൃദ്ധിപ്പെട്ടശേഷം ചില ജനസമൂഹങ്ങൾ കന്നുകാലിവളൎത്തൽ കൃഷി എന്ന ഘട്ടങ്ങളിലേക്കു് പിൻതിരിഞ്ഞതിനും ഉദാഹരണങ്ങൾ കാണാം. പതിനേഴാംശതകത്തിലും അതിനുശേഷവും വ്യാപാരത്തിലും വ്യവസായത്തിലും അഭിവൃദ്ധി പ്രാപിച്ച യൂറോപ്യൻ വൎഗ്ഗക്കാരായ ഇംഗ്ലീഷുകാർ, ഡച്ചുകാർ, സ്പെയിൻകാർ തുടങ്ങിയവർ വടക്കേ അമേരിക്കയിൽ കുടിയേറി പാൎത്തു് അവിടത്തെ പ്രയറിദേശങ്ങളിൽ കാലിമേച്ചും കൃഷിയും ഇപ്പോഴും പ്രധാന ജീവിതരീതിയായി നടത്തിവരുന്നുണ്ടു്. വ്യവസായവും വാണി

ജ്യവും നടത്തി വിദേശസഞ്ചാരം ചെയ്ത് അന്യദേശങ്ങളിൽ രാജ്യാധികാരംവരെ സ്ഥാപിച്ച ഡച്ചുകാർ അവരുടെ നാട്ടിൽ കടൽവാറിച്ച് അവിടെ കർഷകജീവിതം നയിക്കുന്നതും കാണാൻ കഴിയും. ഇവയെല്ലാം സംസ്കാരഘട്ടങ്ങളുടെ ഗതിവിശേഷങ്ങൾക്ക് ഉദാഹരണങ്ങളാണ്.

ഇന്നും പ്രാകൃതജീവിതംതന്നെ നയിക്കുന്ന അപരിഷ്കൃതരെ ലോകത്തിന്റെ പല ഭാഗങ്ങളിലും കാണാൻ കഴിയും. ചിലയിടങ്ങളിൽ ഇവരെ ഗിരിവർഗ്ഗക്കാർ എന്നു പറയുന്നു. കൂടുതൽ ശക്തിയും സാമർത്ഥ്യവുമുള്ള ജനവർഗ്ഗങ്ങളുടെ ആക്രമണംകൊണ്ട് ഇവർ മലകളിലും കാടുകളിലും അഭയം തേടേണ്ടിവന്നു. അവിടെ ഗിരിവർഗ്ഗക്കാരായി ഇപ്പോഴും കഴിഞ്ഞുകൂടുകയാണ്. ദക്ഷിണേന്ത്യയിലെ തോഡർ ഈ വർഗ്ഗത്തിൽ ഉൾപ്പെടുന്നവരാണ്. മലയ, ആസ്ട്രേലിയ, ആഫ്രിക്ക, തെക്കെ അമേരിക്ക മുതലായ പല ദേശങ്ങളിലും ഇത്തരം ആളുകളെ കാണാം. ഇവരിൽ ചില വർഗ്ഗക്കാരെപ്പറ്റി ഈ ഗ്രന്ഥത്തിൽ പഠിക്കാം.

പുരാതനകാലത്തുതന്നെ സംസ്കാരാഭിവൃദ്ധി പ്രാപിച്ച ഒരു രാജ്യമാണ് ചൈന എന്ന് കഴിഞ്ഞ ക്ലാസ്സിൽ നിങ്ങൾ പഠിച്ചിട്ടുണ്ടല്ലോ. പത്തൊൻപതാം നൂറ്റാണ്ടിൽ ചൈന വിദേശികൾക്ക് അധീനമായി. 1911-ലെ വിപ്ലവത്തിനുശേഷം വിദേശാധിപത്യത്തിൽനിന്നും മോചനം സിദ്ധിച്ച ചൈന വീണ്ടും പുരോഗമിച്ചു വരുന്നു. വടക്കെ അമേരിക്കയിലെ പൂർവ്വപ്രദേശങ്ങളിൽ പതിനേഴാംനൂറ്റാണ്ടിലാണ് യൂറോപ്യർ കുടിയേറി പാർത്തുതുടങ്ങിയതെങ്കിലും അവിടം അതിവേഗത്തിൽ പുരോഗതി പ്രാപിച്ചു.

ജർമ്മനിയിലെ റൈൻനദീതടത്തിൽ കല്ക്കരി മുതലായ വ്യവസായത്തിന്ന് ആവശ്യമായ പ്രകൃതിവിഭവങ്ങൾ ധാരാളം

ലഭിക്കുന്നതുകൊണ്ടു് അവിടെ വ്യവസായാഭിവൃദ്ധിയുണ്ടായി. ഹോളണ്ടിൽ ഡച്ചുകാർ സമുദ്രത്തോടു മല്ലിട്ടു് കൃഷിഭൂമിയെ സംരക്ഷിച്ചു് അഭിവൃദ്ധിപ്രാപിച്ചു. അടുത്തകാലത്തു് സ്ഥാപിച്ച പുതിയ ഇസ്രേൽ രാജ്യത്തിലെ യഹൂദർ മരുഭൂമിയിൽ മനോഹരങ്ങളായ തോട്ടങ്ങൾ നിർമ്മിച്ചു് പുരോഗതി പ്രാപിക്കുന്നു. ഇതെല്ലാം മനുഷ്യൻ പ്രകൃതിയെ നിയന്ത്രിച്ചു് അഭിവൃദ്ധിപ്പെടുന്നതിനു് ദൃഷ്ടാന്തങ്ങളാണു്. ഈ അഭിവൃദ്ധിയെപ്പറ്റി കൂടുതലായി ഇതിനുശേഷം പഠിക്കാം.

---

## വിഭാഗം 1.

# ദക്ഷിണ ഇന്ത്യ



## I

### തെക്കേ ഇന്ത്യയിലെ അപരിഷ്കൃതന്മാർ.

തെക്കേ ഇന്ത്യയിലെ മലമ്പ്രദേശങ്ങളിൽ താമസിക്കുന്ന പ്രാകൃതവർഗ്ഗക്കാർ ഇരുപതുലക്ഷത്തോളം വരും. അവരുടെ ഇടയിൽ അറുപതോളം ഭിന്നവർഗ്ഗക്കാരുണ്ടു്. അവർ ദക്ഷിണേന്ത്യയിലെ ആദിമനിവാസികളാണു്. തോഡർ, കാടർ, കുറുമ്പർ, പണിയർ എന്നിവരാണു് പ്രധാന വർഗ്ഗക്കാർ. കാണിക്കാർ, മലവേടർ, മലവേലർ, പളിയർ, വട്ടകർ, ഇരുളർ മുതലായവരും ആദിമനിവാസികളായ ഗിരിവർഗ്ഗക്കാർ തന്നെ.

ദക്ഷിണേന്ത്യയിലെ ആദിമനിവാസികളായ ഇവർക്കു് ആഫ്രിക്ക, ആസ്ട്രേലിയ എന്നിവിടങ്ങളിലെ പ്രാകൃതവർഗ്ഗക്കാരുമായി ആകൃതിയിലും ആചാരങ്ങളിലും വളരെ സാമ്യമുണ്ടു്. കറുത്ത നിറം, ഇടുങ്ങിയ തല, ചെമ്മരിയാടിന്റെ രോമം പോലെ ചുരുണ്ടതോ കമ്പുപോലെ നിവർന്നതോ ആയ തലമുടി,

പരന്ന മൂക്ക്, കുറിയ ശരീരം എന്നിവ ഇവരുടെ സാമാന്യ ലക്ഷണങ്ങളാണ്. തെക്കേ ഇന്ത്യയിലെ പ്രാകൃതവർഗ്ഗക്കാരുടെ കൃഷിസമ്പ്രദായങ്ങൾ പഴയരീതിയിലുള്ളവയാണ്. മലഞ്ചെരിവിലുള്ള കാട്ടുകളിൽ ഒരു സ്ഥലം തീയിട്ട് തെളിച്ചശേഷം അവിടെ കൃഷിചെയ്യുമ്പോൾ ഇരുനൂറുമേനിവരെ വിളവുകിട്ടിയിരുന്നുവത്രെ. പക്ഷെ തുടർന്ന് ആ സ്ഥലത്തുതന്നെ കൃഷിയിറക്കിയാൽ അത്രയും വലിയ ആദായം കിട്ടാത്തതുകൊണ്ട് പലപ്പോഴും പുതിയ സ്ഥലങ്ങൾ തെളിച്ച് കൃഷിചെയ്യുന്നതിനാണ് അവർ ഇഷ്ടപ്പെട്ടിരുന്നതു്. മരക്കൊമ്പുകൾ, മുള, എല്ല്, ഈറ്റ മുതലായവകൊണ്ടാണ് അവർ വീടുകെട്ടുന്നതു്. പലപ്പോഴും വണ്ണവും പൊക്കവുമുള്ള മരങ്ങളുടെ മുകളിൽ കെട്ടുന്ന ഏറുമാടങ്ങളായിരിക്കും വീടുകൾ. ഏണിവഴിയായിരിക്കും ഇവയിൽ കയറുകയും ഇറങ്ങുകയും ചെയ്യുന്നതു്. കാട്ടുമൃഗങ്ങളുടെ ശല്യത്തിൽനിന്നും രക്ഷനേടുന്നതിനാണ് ഇത്തരം മാടങ്ങൾ ഉപയോഗിക്കുന്നതു്.

പല വിധത്തിലുള്ള മതകർമ്മങ്ങൾ അവർ അനുഷ്ഠിക്കുന്നു. മന്ത്രവാദവുമായി ബന്ധപ്പെട്ടവയാണ് മതകർമ്മങ്ങൾ. രോഗത്തിന് പ്രതിവിധികൾ അവർക്ക് മന്ത്രവാദവും പച്ചമരുന്നുമാണ്. വിവാഹരീതികൾ ഓരോ വർഗ്ഗത്തിലും ഓരോവിധത്തിലുമാണ്. ബഹുഭാര്യാത്വവും ബഹുഭർത്തൃത്വവും ചിലരുടെ ഇടയിൽ നടപ്പുണ്ട്. വേട്ടയാടുന്നതിലും മരം കയറുന്നതിലും വന്യവിഭവങ്ങൾ ശേഖരിക്കുന്നതിലും ഈ വർഗ്ഗക്കാർ സമർത്ഥരാണ്.

തെക്കേ ഇന്ത്യയിലെ ഒരു പ്രധാന ഗിരിവർഗ്ഗമാണ് തോഡർ. നീലഗിരിയിലെ മലഞ്ചെരിവുകളിലുള്ള ചോലകളിലാണ് ഇവർ താമസിക്കുന്നതു്. നമ്മുടെ കാളവണ്ടികളിലും വഞ്ചികളിലും ഉള്ള വളപുരപോലെ തറയിൽ വളച്ചു വച്ചിട്ടുള്ള പുൽമാടങ്ങളിലാണ് ഇവരുടെ താമസം. മററു ഗിരിവർഗ്ഗ

കാരെപ്പോലെ തോഡരുടെ നിറം അത്ര കറുത്തതല്ല. ഇവൎക്കു സാമാന്യം നല്ല ഉയരവുമുണ്ടു. എരുമകളെ മേച്ചും ഉരുളക്കിഴങ്ങു



തോഡർ.

കൃഷിചെയ്തും അടുത്തുള്ള തോട്ടങ്ങളിൽ കൂലിപ്പണിയെടുത്തും ആണു ഇവർ കാലയാപനം ചെയ്യുന്നതു. തോഡരുടെ ഭാഷയ്ക്കു തമിഴിനോടു ബന്ധമുണ്ടു. ഇവരുടെ സ്വന്തം ഭാഷയിൽ ഇതുവരെ അക്ഷരമാലയുണ്ടായിട്ടില്ല. ഇവരിൽ ചിലൎക്കു തമിഴ് അറിയാവുന്നതായി കണ്ടിട്ടുണ്ടു. ഇവരുടെ വംശം വേഗം നശിച്ചുകൊണ്ടിരിക്കുന്നു. ജനസംഖ്യ ഇപ്പോൾ അറുനൂറിൽ അധികമില്ലത്രെ! തോഡരുടെ ഇടയിൽ വളരെക്കാലമായി നിലനിന്നുവന്ന ദുരാചാരങ്ങളാണു ബാലികാവധവും ബഹുഭർത്തൃത്വവും. ഇന്നു ഈ നില വളരെ ഭേദപ്പെട്ടിട്ടുണ്ടു. ഇവരുടെ സ്ഥിതി മെച്ചപ്പെടുത്തുന്നതിനു ഗവണ്മെന്റു താല്പൎയ്യപൂൎവ്വം പരിശ്രമിച്ചുവരുന്നു.

കേരളത്തിലെ മലകളിൽ, പ്രത്യേകിച്ച് വയനാടൻ പ്രദേശങ്ങളിൽ കണ്ടുവരുന്ന ഒരു ഗിരിവൎഗ്ഗമാണ് <u>കാടർ</u>. പറമ്പിക്കുളത്തും നെല്ലിയാമ്പതിയിലും ഈ കൂട്ടരെക്കാണാം. മലയാളഭാഷയാണ് ഇവർ സംസാരിക്കുന്നതു്. കേരളത്തിലെ മററു പല വൎഗ്ഗക്കാരെപ്പോലെതന്നെ തേൻ, മെഴുക്, ആനക്കൊമ്പ് മുതലായ വനവിഭവങ്ങൾ ശേഖരിക്കുന്നതിന് ഇവർ വനം വകുപ്പുകാരെ സഹായിക്കുന്നു. ഈററ ചീമ്പി കുട്ട (കൊട്ട)



കാടർ—പുരുഷൻ.

മെടയുന്നതിന്നു് ഇവൎക്കു് വാസനയുണ്ടു്. കൃഷിയാണു് പ്രധാന തൊഴിൽ. നെൽകൃഷിക്കു് കൊള്ളാവുന്ന നിലങ്ങൾ വയ

നാട്ടിലെ ചില കാടരെ കൈവശം ഇപ്പോഴും ഉണ്ടു്. മററു ഗിരിവർഗ്ഗക്കാരായ [illegible] വട്ടകരുടേയും അത്യാവശ്യത്തിന്നു് കയറുപിരിക്കുക, കലം ഉണ്ടാക്കുക, ശ്മശാനയാത്രയിൽ ശോകമായ ഗാനങ്ങൾ ആലപിച്ചുകൊണ്ടു് അനുഗമിക്കുക, കെണിവെച്ചു് മൃഗങ്ങളെ കൈയിലാക്കി പിടിക്കുക ഇതുമാതിരി ജോലികളും കാടന്മാർ ചെയ്യുന്നു. സാമാന്യം ഉറപ്പുള്ള വീടുകൾ നിർമ്മിക്കുന്നതിനും അവ വൃത്തിയായി സൂക്ഷിക്കുന്നതിനും കാടന്മാർക്ക് അറിയാം. മൃതദേഹങ്ങൾ കുഴിച്ചുമൂടുകയാണു് പതിവു്. മരിച്ചവർ സ്വർഗ്ഗത്തിൽ പോകുന്നു എന്നു് ഇവർ വിശ്വസിക്കുന്നു.



കാടർ—സ്ത്രീ.

വയനാട്ടിലെ പ്രധാനമായ ഗിരിവർഗ്ഗമാണു് കുറുമ്പർ. നീലഗിരി, മൈസൂർ, വയനാടു് എന്നിവിടങ്ങളിലെ കാടുകളിൽ ഇവരെ കാണാം. കുറുമ്പനാടു് എന്ന പേരുതന്നെ ഒരു കാലത്തു് ആ പ്രദേശത്തു് കുറുമ്പർക്കുണ്ടായിരുന്ന പ്രാധാന്യത്തെ കാണിക്കുന്നു. ഇവരുടെ ഇടയിൽ പല ഉപവിഭാഗങ്ങൾ ഉണ്ടു്. എല്ലാവരുടെയും ആചാരങ്ങൾ ഒരുപോലെയല്ല. കൃഷിയും,

നായാട്ടും, വനവിഭവങ്ങൾ ശേഖരിക്കലുമാണ് പ്രധാന തൊഴിലുകൾ.

കുറുമ്പരുടെ ഇടയിൽ അഞ്ചു വിഭാഗങ്ങൾ നീലഗിരി, വയനാട്ട് ഇവിടങ്ങളിൽ കാണാം. മുള്ളുക്കുറുമ്പർ, വെട്ടക്കുറുമ്പർ, ഊരാളിക്കുറുമ്പർ, തേൻകുറുമ്പർ, തച്ചനാടർ മൂപ്പന്മാർ, ഇവയാണ് വിഭാഗങ്ങൾ. മുള്ളുക്കുറുമ്പരും തച്ചനാടർ മൂപ്പന്മാരും മലയാളം സംസാരിക്കുന്നു. മററുള്ളവർ കന്നാടകവും.



കുറുമ്പർ—പുരുഷൻ.

മണ്ണ്, ചുള്ളിക്കമ്പ്, പുല്ല്, മരങ്ങളുടെ ഇലകൾ ഇവ ഉപയോഗിച്ച് കുടിലുകൾ നിർമ്മിച്ചാണ് ഇവർ താമസിക്കുന്നത്.

കുടിലിന്റെ മുൻഭാഗം ചിലപ്പോൾ വെള്ളക്കുമ്മായം പൂശിയിരിക്കും. കരികൊണ്ടോ ചുവന്ന മണ്ണുകൊണ്ടോ മൃഗങ്ങളുടേയും മററും ചിത്രംവരച്ച് വീടുകൾ അലങ്കരിച്ചിരിക്കും. ഒരു കുറുമ്പർഗ്രാമത്തിൽ അഞ്ചാറു വീടുകൾ കാണും.

കൃഷിചെയ്തും വേട്ടയാടിയും വനവിഭവങ്ങൾ ശേഖരിച്ചുമാണ് കുറുമ്പർ നിത്യവൃത്തികഴിക്കുന്നത്. പഞ്ഞപ്പുല്ലും (കുരവ്: Ragi) നെല്ലും ആണ് പ്രധാന കൃഷി. പലരും കാപ്പിത്തോട്ടങ്ങളിലും തേയിലത്തോട്ടങ്ങളിലും ജോലിക്കുപോകുന്നു. മററു ഗിരിവർഗ്ഗക്കാരുടെ വിവാഹത്തിനും ശവസംസ്കാരത്തിനും മററും കുറുമ്പർ പാട്ടുപാടാൻപോകും. ചൂരലും ഈററയുംകൊണ്ട് കുട്ടയും പട്ടിയും നെയ്യുക, വലവെച്ച് മൃഗങ്ങളെ പിടിക്കുക, നായാട്ട് ഇവയെല്ലാം ഗിരിവർഗ്ഗക്കാർക്ക് പൊതുവേയുള്ള തൊഴിലുകളാണ്. അതുപോലെതന്നെ നാട്ടിൽനിന്നും വേട്ടയ്ക്കായി ആളുകൾ വരുമ്പോൾ ഇവർ അവരെ സഹായിക്കാറുണ്ട്. ചെറിയ തോതിൽ കൃഷിയും ചെയ്യും. മദ്യവും പുകയിലയും കൊടുത്താണ് നാട്ടിൽനിന്നു വരുന്നവർ ഗിരിവർഗ്ഗക്കാരെ പ്രീണിപ്പിക്കുക പതിവ്. മുൻപറഞ്ഞ വിഭാഗങ്ങളിൽ ഊരാളിക്കുറുമ്പർക്ക് കൊട്ടപ്പണിയും തച്ചനാടൻ കുറുമ്പർക്ക് ആശാരിപ്പണിയും വശമുണ്ട്.

കുറുമ്പരുടെ ആരാധനാരീതി എല്ലാവിഭാഗങ്ങളിലും ഒന്നുപോലെയല്ല. ചിലർക്ക് അമ്പലങ്ങളും പൂജാരികളുമുണ്ട്. ചിലർ ശിവനെ ആരാധിക്കുന്നു. "[illegible]"നെന്ന് സങ്കല്പിച്ച് ശിലാഖണ്ഡങ്ങളെ ആരാധിക്കുന്ന കൂട്ടരും ഉണ്ട്. ആരാധനയുടെ കൂട്ടത്തിൽ ആടിനെ അറുത്ത് കുരുതിയും നടപ്പുണ്ട്. കുട്ടികളുടെ മൃതദേഹം കുഴിച്ചുമൂടുകയും പ്രായമായവർ മരിച്ചാൽ ദഹിപ്പിക്കയും ആണ് പതിവ്.




കുറുമ്പർ—സ്ത്രീ.

എണ്ണത്തിൽ മററു ഗിരിവർഗ്ഗക്കാരേക്കാൾ കൂടുതൽ ഉള്ള കൂട്ടരാണ് പണിയർ. വയനാട്ടിലും നീലഗിരിയിലും ഇവരെ ധാരാളം കാണാം. ഇവരുടെ ഭാഷ മലയാളമാണ്. പക്ഷേ കന്നടകത്തിന്റെ കലർപ്പും ചേർന്നിട്ടുണ്ട്. കൃഷിജോലികൾ അറിയാമെങ്കിലും ഇവർ സ്വന്തമായി കൃഷിചെയ്യാറില്ല. വയനാട്ടിലെ പണിയർ സ്വന്തം ഭൂമി തോട്ടക്കാർക്കു കൊടുത്തിട്ട് കൂലിപ്പണിചെയ്തു ജീവിക്കുന്നത് ദയനീയമായ ഒരു സ്ഥിതിയാണ്. ജന്മിമാരുടെ നിലങ്ങളിൽ കൂലിവേലചെയ്താണ് ഇവർ ഇപ്പോഴും കഴിഞ്ഞുകൂടുന്നത്. കൂലിയും വളരെ കുറവാണ്.

മുൻകൂറു പണം വാങ്ങിയിട്ടുള്ളതുകൊണ്ടു് ജന്മിമാരുടെ പിടിയിൽനിന്നും വിട്ടുപിരിയാൻ തരമില്ലാതെയാണു് അടുത്തകാലം വരെ പണിയർ കഴിഞ്ഞുകൂടിയതു്. ഇവൎക്കും മദ്യത്തിൽ വലിയ ഭ്രമമാണു്. സ്ത്രീകൾ ചെമ്പോ പിച്ചളയോകൊണ്ടു് ഉണ്ടാക്കിയ വളകൾ ധരിക്കുന്നു. മൃതശരീരങ്ങൾ കുഴിച്ചിടുന്ന സമ്പ്രദായമാണു് ഇവരുടെ ഇടയിൽ. "കുളി", "കാട്ടുഭഗവതി" എന്നൊക്കെയുള്ള ദേവതകളെ ഇവർ ആരാധിക്കുന്നു. പൂജയ്ക്കു് നാളികേരം ഉപയോഗിക്കുക സാധാരണമാണു്.

ഗിരിവൎഗ്ഗക്കാർ പരിഷ്ക്കാരമുള്ള നാട്ടുകാരുമായുള്ള സമ്പൎക്കംകൊണ്ടു് കുറെയൊക്കെ പുരോഗതി പ്രാപിച്ചുവരുന്നു. മന്ത്രവാദവും പ്രകൃതിപൂജയും മാറി ഹിന്ദുസമ്പ്രദായത്തിലുള്ള ആരാധനാരീതി തുടങ്ങിയിട്ടുണ്ടു്. ചിലർ ക്രിസ്തുമതവും സ്വീകരിച്ചിട്ടുണ്ടു്. വെള്ളക്കാരുടെ തോട്ടങ്ങളിൽ ജോലി ചെയ്തുതുടങ്ങിയതോടുകൂടിയാണു് പഴയ രീതികൾ വിട്ടു് ഇവർ പുരോഗതി പ്രാപിച്ചുതുടങ്ങിയതു്. ഇപ്പോൾ തീക്കല്ലു് ഉരസിയല്ല ഇവർ തീകത്തിക്കുന്നതു്. ഇലയും നാരുമല്ല വസ്ത്രം. ഗിരിവൎഗ്ഗക്കാരുടെ ഇടയിൽ വിദ്യാഭ്യാസം നടപ്പാക്കുന്നതിനും അവരുടെ സാമ്പത്തിക നിലവാരം ഉയൎത്തുന്നതിനും ഗവൎമ്മെണ്ടു് പ്രത്യേകം ശ്രദ്ധിക്കുന്നുണ്ടു്.

---

## II

### വിദേശികളുടെ വരവും അനന്തരഫലങ്ങളും

കേരളത്തിൽ ആൎയ്യന്മാർ പ്രവേശിച്ചതു് പ്രധാന സംഭവമാണു് പരശുരാമകഥയിൽ അടങ്ങിയിരിക്കുന്നതു്. ആൎയ്യബ്രാഹ്മണർ അതോടുകൂടി കേരളത്തിലെ ജന്മിമാരായിത്തീൎന്നു. അവൎക്കു കീഴടങ്ങിയ ദ്രാവിഡവൎഗ്ഗക്കാരിൽ പ്രമാണികളുമായി

അവർ വിവാഹബന്ധത്തിലേർപ്പെടും ഏർപ്പെട്ടുവെങ്കിലും ശിരി വർഗ്ഗക്കാരെ ചണ്ഡാലന്മാരായി കണ്ടതി, അവർക്ക് തീണ്ടലും തൊടീലും കല്പിച്ചു്, അവരെ അകററി നിറുത്തുകയാണ് ചെയ്തതു്. നായാടികൾ എന്നു പറഞ്ഞിരുന്ന കാട്ടുജാതിക്കാർ ബ്രാഹ്മ




ണരെക്കണ്ടാൽ നൂറുവാരയ്ക്കപ്പുറം മാത്രമെ നില്ക്കാവൂ എന്നു് അവർ വിധിച്ചു.

അതി പുരാതനകാലം മുതൽ കേരളവുമായി വിദേശ രാജ്യക്കാർ കച്ചവടം നടത്തിയിരുന്നതിനു് തെളിവുകളുണ്ടു്.

ക്രിസ്തുവിൻെറ ജനനത്തിന്ന് മൂവായിരം വർഷം മുമ്പ് കേരളത്തിൽനിന്നും തേക്കുതടി ബാബിലോണിയായിൽ കൊണ്ടുപോയി ഉപയോഗിച്ചിരുന്നു. ഈട്ടിത്തടി, ദന്തം, ഏലം തുടങ്ങിയ സാധനങ്ങൾ ബി. സി. 2500-ന് അടുപ്പിച്ച് ഈജിപ്റ്റിലും കൊണ്ടുപോയിരുന്നതായിക്കാണാം. ഫിനീഷ്യർ കേരളത്തിൽനിന്നും ദന്തവും, കന്തിരിക്കവും, ഏലവും വാങ്ങി കച്ചവടം ചെയ്തുവന്നു. ചീനർ, ഗ്രീക്കുകാർ, റോമാക്കാർ എന്നിവരും പുരാതനകാലത്ത് കേരളവുമായി കച്ചവടം നടത്തിയിരുന്നു. കുരുമുളകിന് റോമാക്കാരുടെ ഇടയിൽ "കറുത്ത സ്വർണ്ണം" എന്ന പേരും ഉണ്ടായിരുന്നു. ബി. സി. അഞ്ഞൂറാണ്ടടുപ്പിച്ച് അറബികൾ കേരളത്തിൽനിന്നും അരി, കറുവാപ്പട്ട, ചുക്ക് മുതലായ സാധനങ്ങൾ വാങ്ങി അവരുടെ വാണിജ്യകേന്ദ്രങ്ങളിൽ എത്തിച്ചു. അവിടെനിന്നും ഫിനീഷ്യർ അവ വാങ്ങി യൂറോപ്പിൻെറ പലഭാഗങ്ങളിലും കൊണ്ടുപോയി കച്ചവടം ചെയ്തുവന്നു. കൊടുങ്ങല്ലൂരിനു സമീപമുണ്ടായിരുന്ന തുറമുഖത്തിന് "മരീചിപട്ടണം" എന്നാണ് ചില ചരിത്രകാർ പേരു കൊടുത്തിരുന്നതു്. മരീചി എന്നതു് കുരുമുളകാണു്. ഇതിൽനിന്നും പുരാതനകാലത്തുതന്നെ വിദേശീയവാണിജ്യത്തിൽ കുരുമുളകിന് ഉണ്ടായിരുന്ന പ്രാധാന്യം സ്പഷ്ടമാണല്ലോ.

എ. ഡി. പതിമൂന്നാം ശതാബ്ദത്തിൽ കൊല്ലത്തു വന്നുചേർന്ന മാർക്കോ പോളോ എന്ന വെനീസുകാരൻലോകസഞ്ചാരി കേരളത്തിലെ കുരുമുളകുകൃഷിയെപ്പററി പറഞ്ഞുകാണുന്നു. കുരുമുളകും ഏലവും ഇഞ്ചിയും കൃഷിചെയ്ത് ശരിയായ വിധം പാകംചെയ്ത് വിദേശങ്ങളിൽ അയച്ച് വളരെ അധികം ധനം ഇവിടുത്തുകാർ അക്കാലങ്ങളിൽ സമ്പാദിച്ചിരുന്നു.

മേൽപറഞ്ഞ സാധനങ്ങൾ നേരിട്ടുവാങ്ങി കച്ചവടം നടത്തുന്നതിനുതന്നെയായിരുന്നു പതിനഞ്ചാംനൂററാണ്ടിൻെറ

ഒടുവിൽ യൂറോപ്പിൽനിന്നും പോൎത്തുഗീസുകാർ ഇവിടെ വന്നതു്. ഏ. ഡി. 1498-ൽ അവരുടെ ഒരു നാവികപ്രമാണിയായ വാസ്കോഡിഗാമ കോഴിക്കോട്ടു് എത്തിയതിനെത്തുടൎന്നു് കേരളത്തിൽ പലേടത്തും പോൎത്തുഗീസുകാർ പാണ്ടികശാലകൾ കെട്ടി നാടുവാഴികളുമായി കരാറുചെയ്തു് കുരുമുളകു മുഴുവൻ കൈയടക്കാൻ ശ്രമിച്ചു. അക്കാലത്തു് കേരളത്തിൽ വല ചെറിയ രാജ്യങ്ങളും ഉണ്ടായിരുന്നു. കോഴിക്കോട്ടു സാമൂതിരിയും കൊച്ചീരാജാവും കൊല്ലം രാജാവും ആയി പോൎത്തുഗീസുകാർ ഇങ്ങനെയുള്ള കരാറുകളിൽ ഏൎപ്പെട്ടു. അധികം കഴിയുന്നതിന്നു മുൻപു് കൊച്ചിയിലും കണ്ണൂരിലും കോട്ടകൾ കെട്ടിക്കൊണ്ടു് അവർ കേരളത്തിലെ രാജ്യകാൎയ്യങ്ങളിൽ ഇടപെട്ടു് രാഷ്ട്രീയാധിപത്യം സ്ഥാപിക്കാൻ ശ്രമിച്ചു. കൂടാതെ നാട്ടുകാരെ റോമൻക്രിസ്ത്യാനികളാക്കി മാററുന്നതിനും ശ്രമം തുടങ്ങി. കേരളത്തിന്നു വടക്കായി അവർ സ്ഥാപിച്ച ഗോവാനഗരമായിരുന്നു അവരുടെ ശക്തിസങ്കേതം. ഏ. ഡി. 1602-ൽ തോ[illegible] [illegible]ട്ടുക്കലേക്കുപോലും അവർ ഒരു പാതിരിസംഘത്തെ അയച്ചുവത്രെ. പോൎത്തുഗീസുകാരുടെ ഇടപെടൽ സഹിക്കവയ്യാതെ ഏ. ഡി. 1658-ൽ കൊച്ചീരാജാവു് സിലോണിൽ വ്യാപാരകേന്ദ്രം സ്ഥാപിച്ചിരുന്ന ഡച്ചുകാരോടു് സഹായം അഭ്യൎത്ഥിക്കുകയും തുടൎന്നു് ഡച്ചുകാർ കൊച്ചിയിലെ പോൎത്തുഗീസ്കോട്ട പിടിച്ചെടുക്കുകയും ചെയ്തു. കണ്ണൂർകോട്ടയും ഡച്ചുകാർ കൈവശപ്പെടുത്തിയതോടുകൂടി പോൎത്തുഗീസുകാർ കേരളം ഉപേക്ഷിച്ചുപോയി.

പിന്നീടു് കേരളത്തിലെ വിദേശവാണിജ്യത്തിന്റെ പ്രധാനപങ്കു വഹിച്ചിരുന്നതു് ഡച്ചുകാരായിരുന്നു. ക്രമേണ അവരും കേരളത്തിലെ പല രാജാക്കന്മാരുമായി ഉടമ്പടികൾ ഉണ്ടാക്കിക്കൊണ്ടു് ഇവിടെ രാഷ്ട്രീയ മേധാവിത്വം സ്ഥാപിക്കാൻശ്രമിച്ചു. പക്ഷേ ഇക്കാലത്തു് ഒരു സുശക്തമായ തിരു

വിതാംകൂർരാജ്യം കെട്ടിപ്പടുത്ത മാർത്താണ്ഡവർമ്മരാജാവു് ഡച്ചുകാരെയും അവരുടെ മിത്രങ്ങളായ നാട്ടുരാജാക്കന്മാരേയും പല യുദ്ധങ്ങളിലും തോല്പിക്കയാൽ 1756-ൽ മാവേലിക്കര വച്ചു് ഡച്ചുകാരുമായി ഒരു ഉടമ്പടിചെയ്തു. അതിൻപ്രകാരം മാർത്താണ്ഡവർമ്മയ്ക്കെതിരായി ദക്ഷിണകേരളത്തിൽ ഉള്ള പ്രവൃത്തികൾ അവർ നിറുത്തിവച്ചു. സാമൂതിരിയും അക്കാലത്തു് ഡച്ചുകാരെ യുദ്ധത്തിൽ തോല്പിച്ചു. ഈ കാരണങ്ങൾകൊണ്ടും മററും ഡച്ചുകാരുടെ പ്രാബല്യം കേരളത്തിൽ ക്ഷയിച്ചു. ക്രമേണ അവർ സിലോണും ഈസ്റ്റിന്ത്യാ ദ്വീപുകളും മാത്രം അവരുടെ പ്രവർത്തനരംഗങ്ങളാക്കി കേരളത്തിൽനിന്നും പിന്മാറി.

അതിനുശേഷം മൈസൂറിലെ സുൽത്താനായ ഹൈദരാലിയും അദ്ദേഹത്തിൻെറ പുത്രനായ ടിപ്പുവും കേരളം ആക്രമിച്ചു് കൊച്ചിവരെയുള്ള പ്രദേശങ്ങൾ കീഴടക്കി. ഏ. ഡി. 1792-ൽ ടിപ്പുവിനെ തോല്പിച്ചു് ഇംഗ്ലീഷുകാർ ഉത്തരകേരളം അതായതു് മലബാർ പ്രദേശം കൈവശപ്പെടുത്തി. ഡച്ചുകാക്കുശേഷം തെക്കേഇന്ത്യയിൽ പ്രാബല്യം സിദ്ധിച്ച യൂറോപ്യൻ വർഗ്ഗക്കാരായിരുന്നു ഫ്രഞ്ചുകാരും ഇംഗ്ലീഷുകാരും. ഇവരും നാട്ടുരാജാക്കന്മാരുടെ മത്സരങ്ങളിൽ കക്ഷിപിടിക്കയും തമ്മിൽ യുദ്ധം ചെയ്കയും ചെയ്തു ഒടുവിൽ ഫ്രഞ്ചുകാരെ തോല്പിച്ചു് ഇംഗ്ലീഷുകാർ പ്രബലന്മാരായിത്തീർന്നു. ഇംഗ്ലീഷുകാർ മലബാർ കൈവശപ്പെടുത്തിയപ്പോൾ ഡച്ചുകാർ കേരളത്തിലെ അവരുടെ സങ്കേതങ്ങൾ ഇംഗ്ലീഷുകാക്കു് വിററതിനുശേഷമാണു് കേരളത്തോടു യാത്ര പറഞ്ഞതു്. അങ്ങനെ മലബാർദേശം ബ്രിട്ടീഷുഭരണത്തിലായി. കൊച്ചിയും തിരുവിതാംകൂറും ബ്രിട്ടീഷുകാരുടെ മേൽക്കോയ്മ സ്വീകരിക്കയും ചെയ്തു. കർണ്ണാട്ടിക യുദ്ധങ്ങൾ, മൈസൂർ യുദ്ധങ്ങൾ ഇവയ്ക്കുശേഷം തെക്കേഇന്ത്യയുടെ മററു ഭാഗങ്ങളും ബ്രിട്ടീഷുകാരുടെ (ഇംഗ്ലീഷുകാരുടെ)

അധീനത്തിലായി. ബ്രിട്ടീഷ് ആധിപത്യം 1947-ൽ ഇന്ത്യ സ്വതന്ത്രമാകുന്നതുവരെ നിലനില്ക്കയും ചെയ്തു.

കേരളവും വിദേശങ്ങളും തമ്മിലുള്ള സമ്പർക്കം പലവിധ ഫലങ്ങളും നമ്മുടെ രാജ്യത്തു് ഉണ്ടാക്കിയിട്ടുണ്ടു്. യഹൂദരും, ക്രിസ്ത്യാനികളും, മുസ്ലീങ്ങളും കേരളത്തിൽ വരികയും കുടിയേറി പാർക്കയും ചെയ്തിട്ടുണ്ടു്. ക്രിസ്തുമതവും ഇസ്ലാംമതവും ആദ്യകാലം മുതൽക്കുതന്നെ ഇവിടെ പ്രചരിക്കയും ചെയ്തിട്ടുണ്ടു്. കേരളസംസ്കാരത്തിൽ ഇവയുടെ സ്വാധീനവും കാണാൻ കഴിയും. വിദ്യാഭ്യാസം, വാണിജ്യം, വ്യവസായം, കൃഷി, വേഷം, ഭാഷ മുതലായ പല കാര്യങ്ങളിലും വിദേശീയ സമ്പർക്കം ഗണ്യമായ മാററം വരുത്തിയിട്ടുണ്ടു്.

യൂറോപ്യന്മാരുടെ വരവിനുശേഷം തെക്കെ ഇന്ത്യയിൽ തോട്ടക്കൃഷി വളരെ അഭിവൃദ്ധിപ്പെട്ടു. നീലഗിരി, ആനമല, ഏലമല മുതലായ ഉന്നതപ്രദേശങ്ങളിലെ തണുത്ത കാലാവസ്ഥ വെള്ളക്കാർക്ക് വളരെ ഇഷ്ടമായിത്തോന്നി. അവരുടെ വരവിനുശേഷം പല സുഖവാസസ്ഥലങ്ങളും അവിടങ്ങളിൽ അവർ നിർമ്മിച്ചു. നാട്ടുകാർക്കും അവ ഉപയോഗപ്പെട്ടു. ആദ്യം ഇംഗ്ലീഷുകാർ കുരുമുളകും, ഇഞ്ചിയും കൃഷിചെയ്യുന്നതിലാണു് ശ്രദ്ധ പതിപ്പിച്ചിരുന്നതു്. പിന്നീടു് മററു വിളവുകളും കൃഷി ചെയ്യാൻ തുടങ്ങി. അങ്ങിനെയാണു് കാപ്പി, തേയില, റബ്ബർ മുതലായവ ഉൽപ്പാദിപ്പിക്കുന്ന വലിയ തോട്ടങ്ങൾ ഇവിടെ ഉണ്ടായതു്. കാപ്പിക്കു് ഗൗരവതരമായുള്ള വിലക്കുറവും കാപ്പിച്ചെടിയെ ബാധിച്ച ഒരുതരം രോഗവും നിമിത്തം കാപ്പികൃഷി കേരളത്തിൽ അത്രവളരെ വികസിച്ചില്ല. നമ്മുടെ മലമ്പ്രദേശത്തെ കാലാവസ്ഥയും, മണ്ണും, സമൃദ്ധമായ മഴയും തേയിലക്കൃഷിക്കു് വളരെ യോജിച്ചവയാണു്. അതുകൊണ്ടു് വളരെയധികം തേയിലത്തോട്ടങ്ങൾ നമ്മുടെ മലഞ്ചെരിവുക

ളിൽ ഉണ്ടായിട്ടുണ്ട്. കണ്ണൻദേവൻകമ്പനി മുതലായ പല സ്ഥാപനങ്ങളും ഇതിനു പ്രസിദ്ധമാണ്. റബ്ബർകൃഷിക്കും നമ്മുടെ മലപ്രദേശങ്ങൾ പററിയതാണ്. റബ്ബർ തെക്കേ അമേരിക്കയിൽനിന്നും യൂറോപ്യന്മാർ കൊണ്ടുവന്ന് 1878-ൽ നിലമ്പൂർ വനങ്ങളിൽ ആദ്യമായി കൃഷിചെയ്തുനോക്കി. ഫലം വളരെ തൃപ്തികരമായിരുന്നു. ഇത്ര ആദായകരമായ മറെറാരു കൃഷി ഇപ്പോൾ ഇല്ലെന്നുതന്നെ പറയാം. കൊയിനാ, യൂക്കാലിപ്ററസ്, ഇഞ്ചിപ്പുല്ല്, രാമച്ചം മുതലായവയും നമ്മുടെ മലപ്രദേശങ്ങളിൽ കൃഷി ചെയ്യുന്നുണ്ട്. ഏലം പണ്ടുമുതൽ കൃഷി ചെയ്തുവരുന്നതാണല്ലോ.

തോട്ടകൃഷികൾമൂലം നമ്മുടെ മലപ്രദേശങ്ങളിൽ പല പട്ടണങ്ങളും, സുഖവാസസ്ഥലങ്ങളും വളർന്നുവന്നിട്ടുണ്ട്. അവയിൽ ചിലതാണ് പീരുമേട്, മൂന്നാർ, ഇടപ്പാളയം മുതലായവ. തേയില, റബ്ബർ ഇവ പാകപ്പെടുത്തി എടുക്കുന്നതിനും, ഇഞ്ചിപ്പുല്ല്, രാമച്ചം, യൂക്കാലിപ്ററസ് ഇവയിൽനിന്നും തൈലം വാററി എടുക്കുന്നതിനും പ്രത്യേകം ഉപകരണങ്ങളും ശാലകളും ആവശ്യമാണ്. നല്ല കെട്ടിടങ്ങൾ, റോഡുകൾ, വൈദ്യുതദീപങ്ങൾ ഇവയെല്ലാം തോട്ടകൃഷിയുടെ ഫലമായി ഉണ്ടായിട്ടുണ്ട്. ധാരാളം കൂലിക്കാരും മററു ജോലിക്കാരും ആവശ്യമുള്ളതാണ് തോട്ടകൃഷി. മലപ്രദേശത്ത് ഒരു തോട്ടം ഉണ്ടായാൽ അവിടം ഒരു പരിഷ്കാരസങ്കേതം ആയിത്തീരും. നീലഗിരിയും, ആനമലയും, ദേവികുളവും, പീരുമേടും എല്ലാം ഇന്ന് പരിഷ്കാരികളുടെ വാസസ്ഥലങ്ങളാണ്. നല്ല ഭവനങ്ങൾ, വിനോദശാലകൾ, പള്ളിക്കൂടങ്ങൾ എന്നിവ അവിടങ്ങളിലെല്ലാം ഉണ്ട്.

വെള്ളക്കാരുടെ ആധിപത്യം തുടങ്ങിയതിനുശേഷം അവർക്ക് ആദായമുള്ള ചില വ്യവസായങ്ങളും അവർ കേരള

ത്തിൽ തുടങ്ങിയിട്ടുണ്ടു്. തെങ്ങു് ഇവിടെ സുലഭമാണല്ലോ. പാശ്ചാത്യരുടെ വരവിനുശേഷം യന്ത്രച്ചക്കുകൾ സ്ഥാപിച്ചു് എണ്ണയാട്ടു് വ്യവസായം കേരളത്തിൽ വളൎന്നു. എണ്ണ ഉപയോഗിച്ചു് സോപ്പുണ്ടാക്കുന്ന വ്യവസായശാലകളും ഉണ്ടായി. കയറുപായു്, വടം മുതലായവ ഉണ്ടാക്കുന്നതിന്നുള്ള യന്ത്രശാലകളും സ്ഥാപിക്കാൻ ഇടയായി. തേയില പാകപ്പെടുത്തുന്നതിനു് യന്ത്രസഹായം ആവശ്യമാണെന്നു പറഞ്ഞുവല്ലോ. റബ്ബർവ്യവസായം വളൎന്നുവരാൻ വലിയ സാദ്ധ്യതയുണ്ടു്.

കഴിഞ്ഞ നൂററാണ്ടിൽ തെക്കേഇന്ത്യയിൽ വിദ്യാഭ്യാസരംഗത്തു് വലിയ പുരോഗതി ഉണ്ടായിട്ടുണ്ടു്. ഇതു് കേരളത്തെ സംബന്ധിച്ചു് പ്രത്യേകം പറയേണ്ടതുമാണു്. പണ്ടുതന്നെ നാടൻരീതിയിലുള്ള വിദ്യാഭ്യാസം പുരോഗതിയെ പ്രാപിച്ച ഒരു പ്രദേശമാണു് കേരളം. ആധുനികരീതിയിലുള്ള വിദ്യാഭ്യാസസൌകൎയ്യങ്ങളും ഇന്ത്യയിലെ മററു പ്രദേശങ്ങളെ അപേക്ഷിച്ചു് കേരളത്തിൽ വളരെ കൂടുതലായി ഉണ്ടു്. വെള്ളക്കാരായ ക്രിസ്ത്യൻ മിഷനറിമാർ ഈ വിഷയത്തിൽ ചെയ്തിട്ടുള്ള സേവനം പ്രസിദ്ധമാണു്.

തോട്ടക്കൃഷി അഭിവൃദ്ധിപ്പെട്ടു. വ്യവസായവും വിദേശവാണിജ്യവും അഭിവൃദ്ധിപ്പെട്ടു. ആധുനികവിദ്യാഭ്യാസം പ്രചരിച്ചു. മലമ്പ്രദേശങ്ങളിലും പരിഷ്കൃതജീവിതം സാദ്ധ്യമായി. അവിടങ്ങളിൽ ഗതാഗതസൌകൎയ്യം വൎദ്ധിച്ചു. അങ്ങനെ പൊതുവെ നാടിൻെറ ധനസ്ഥിതിയും ജീവിതസൌകൎയ്യവും വൎദ്ധിച്ചു. ആധുനിക കാലത്തെ വിദേശീയസമ്പൎക്കമാണു് ഈ അഭിവൃദ്ധിക്കു് ഒരു പ്രധാന കാരണം.

---

വിഭാഗം 2.

# മലയായിലെ ജനങ്ങൾ

## I

## ഭൂപ്രകൃതിയും പ്രാകൃതജീവിതവും

ഇന്ത്യൻ മഹാസമുദ്രത്തിലേക്ക് തള്ളിക്കിടക്കുന്ന ഏഷ്യയിലെ മൂന്ന് ഉപദ്വീപുകളിൽ കിഴക്കേ അററത്തുള്ളതാണ് ബർമ്മാ—ഇൻഡോ ചൈനാ ഉപദ്വീപ്. അതിൻെറ നടുക്കനിന്നും തെക്കോട്ട് നീണ്ടുകിടക്കുന്ന കരയിടുക്കിൻെറ തെക്കേ അററത്താണ് മലയാ ഉപദ്വീപ്. മലയായ്ക്കു ചുററും മിക്കവാറും സമുദ്രമാണ്. വടക്കുമാത്രം തായ്ലാൻഡ് എന്ന രാജ്യവും. ഭൂമദ്ധ്യരേഖയ്ക്ക് തൊട്ടുവടക്കായിട്ടാണ് മലയായുടെ സ്ഥാനം. അതുകൊണ്ട് ഇവിടുത്തെ ശീതോഷ്ണസ്ഥിതി അനുമാനിക്കാമല്ലോ. വേനൽക്കാലം, മഴക്കാലം, മഞ്ഞുകാലം എന്നിങ്ങനെയുള്ള കാലവ്യത്യാസങ്ങൾ പറയത്തക്കവിധം ഇവിടെ അനുഭവപ്പെടുന്നില്ല. തെളിഞ്ഞ സൂര്യപ്രകാശവും ചൂടും അണ്ടുമുഴുവൻ കിട്ടും. അതുപോലെതന്നെ മിക്കവാറും എല്ലാ ദിവസവും വൈകുന്നേരം ശക്തിയായ മഴയും ഉണ്ട്. നവമ്പർമുതൽ മാച്ച്മാസംവരെയുള്ള കാലത്ത് വടക്കുകിഴ




ക്കൻ മൺസൂൺ കാററു കിട്ടുന്നു. അതിശക്തിയായി അടിക്കുന്ന ഈ കാററ് ചിലപ്പോൾ കുടിലുകൾ മറിച്ചിടുകയും, മരങ്ങൾ വീഴ്ത്തുകയും, വലിയ നാശങ്ങൾ വരുത്തിക്കൂട്ടുകയും ചെയ്യാറുണ്ട്. ജൂൺമാസം മുതൽ തെക്കുപടിഞ്ഞാറൻ മൺസൂൺ കാററും വീശുന്നു. അങ്ങിനെ കടുത്ത ചൂടും, സമൃദ്ധമായ

മഴയും ശക്തിയേറിയ കാററും മിക്കവാറും എന്നും മലയായിൽ അനുഭവപ്പെടുന്നു.

മലയായുടെ നടുവിൽ നെടിയതും ഉന്നതവുമായ ഒരു പർവ്വതപംക്തിയുണ്ട്. ഇതിൽനിന്ന് കിഴക്കോട്ടും പടിഞ്ഞാട്ടും ചെറിയ മലകൾ പ്രധാനപംക്തിയുടെ ശാഖകൾപോലെ പിരിഞ്ഞുപോകുന്നു. ആകെക്കൂടി മലയാ മുഴുവനും മലയും മലഞ്ചെരിവും നിറഞ്ഞ പ്രദേശമാണ്. അത്യുഷ്ണവും നിത്യവുമുള്ള പേമാരിയും നിമിത്തം ഇവിടെ ഘോരവനങ്ങൾ വളർന്നുവന്നു. 150 അടി ഉയരത്തിൽ ഇടതിങ്ങി വളർന്ന് മുററി നില്ക്കുന്ന വൻമരങ്ങളുടെ ചുവട്ടിൽ ചെറു ചെടികളും നിബിഡമായി വളരുന്നു. വൃക്ഷങ്ങളുടെ ശിഖരങ്ങൾ മുഴുവനും വൻതരം വള്ളികൾ ചുററിപ്പടർന്ന് വൃക്ഷശാഖകൾ തമ്മിൽ കൂട്ടിക്കെട്ടിയതുപോലെ പന്തലിച്ചു വളരുന്നു. ഇടയ്ക്കിടയ്ക്ക് മുളയും ചൂരലും പടർന്നുപിടിച്ച് ഇരുൾ വീശി നില്ക്കുന്നതും കാണാം. ഇലച്ചിലും, പടപ്പുംകൊണ്ട് പല സ്ഥലങ്ങളിലും നിലത്തുനിന്നു



കാണ്ടാമൃഗം

നോക്കിയാൽ ആകാശം കാണാൻതന്നെ പ്രയാസമാണ്. ഈ മരങ്ങളുടെ ശിഖരങ്ങളിലും പൊത്തുകളിലും, ചുവട്ടിലും വിഷപ്പാമ്പുകൾ അനവധിയാണ്. കാട്ടാനയും കാണ്ടാമൃഗവും കടുവായും

വനങ്ങളിൽ അങ്ങുമിങ്ങും അലഞ്ഞുതിരിയുന്നു. സമൃദ്ധമായ മഴനിമിത്തം പലസ്ഥലത്തും വെള്ളം കെട്ടി നില്ക്കുന്ന ചതുപ്പുകൾ കാണാം. അവ വലിയ ചീങ്കണ്ണികളുടെ പാർപ്പിടമാണ്. മരക്കൊമ്പുകളിൽ അഞ്ചടിവരെ കൈ നീളമുള്ള മനുഷ്യക്കുരങ്ങുകളും വാസമുറപ്പിച്ചിട്ടുണ്ട്. പലതരം പറവകളും കൊതുകും ഈ വനപ്രദേശത്തിൻെറ പ്രത്യേകതകളാണ്.

ഈ ഘോരവനങ്ങളിൽക്കൂടി മന്ദംമന്ദം ഒഴുകിപ്പോകുന്ന ചെറുചോലകളുടേയും അവ ഒന്നുചേർന്ന് രൂപംകൊള്ളുന്ന വഹാങ് നദിയുടേയും തീരങ്ങളിൽ ഇന്നും അനവധി അപരിഷ്കൃതവർഗ്ഗക്കാർ താമസമുണ്ട്. ഇവരാണ് മലയായിലെ ആദിമനിവാസികൾ. വന്യജന്തുക്കളിൽനിന്ന് രക്ഷ നേടുന്നതിന് വെള്ളത്തിൽ നീണ്ട കുററികൾ ഉറപ്പിച്ച് അവയ്ക്കു മേൽ ഈററയും മുളയുംകൊണ്ട് ചെറു പുരകൾ തീർത്താണ് ഇവർ താമസിക്കുന്നതു്. ഇവരിൽ ഒരു വർഗ്ഗമാണ് സെമാങ്ങുകൾ. കറുത്ത കുറിയ ശരീരമുള്ള ഇവർ നീഗ്രോവർഗ്ഗത്തിൽപ്പെട്ടവരാണ്. വനങ്ങളിൽനിന്നും കായ്കനികൾ ശേഖരിച്ചും നദികളിൽനിന്ന് മീൻപിടിച്ചും ചെറുമൃഗങ്ങളെ കെണിവച്ചുപിടിച്ചും ആണ് ഇവർ കാലയാപനം ചെയ്യുന്നതു്. ഇന്നും പുരുഷന്മാർ പുല്ലുകൊണ്ട് അരപ്പട്ടയുണ്ടാക്കി ഉടുതുണിക്കു മേൽ കെട്ടുക പതിവാണ്. സ്ത്രീകൾ അരപ്പട്ടയും മററു് ആഭരണങ്ങളും ചൂരൽ പിണച്ചുകെട്ടി ഉണ്ടാക്കുന്നു.

മലയായിലെ മറെറാരു വർഗ്ഗമാണ് ശകായികൾ. അവക്ക് അത്രതന്നെ കറുത്തതല്ലാത്ത നിറവും ശക്തിയേറിയ കൈകാലുകളുമുണ്ട്. അവരുടെ തലമുടി ചുരുണ്ടതല്ല. മലഞ്ചെരിവുകളിൽ മാറിമാറി താമസിച്ച് അവർ കാടുവെട്ടിത്തെളിച്ച് കൃഷിചെയ്യുവരുന്നു. നെല്ല്, കരിമ്പ്, പുകയില,

പയറുവർഗ്ഗങ്ങൾ എന്നിവയാണ് കൃഷിചെയ്യുന്നതു്. നായാട്ടിലും ഇവക്ക് മിടുക്കുണ്ടു്. അമ്പും വില്ലും കുഴൽശരവുമാണ് ഇവരുടെ ആയുധങ്ങൾ. കുഴൽശരം ഈററൽ (Reed) കൊണ്ടുണ്ടാക്കിയ ഒരു ആയുധമാണ്. സൂചിപോലെ കൂർത്ത് വണ്ണം കുറഞ്ഞ ഒരുതരം അസ്ത്രം വിഷം പുരട്ടി ഈ കുഴലിൽക്കൂടി ഊതിത്തെറിപ്പിച്ചു് മൃഗങ്ങളേയും ശത്രുക്കളേയും ഇവർ മുറിവേല്പിച്ചു് കൊല്ലുന്നു. ശകായികൾ ഗോത്രത്തലവന്മാരുടെ ഭരണത്തിൽ കഴിഞ്ഞുകൂടുന്നു. ഗോത്രാധിപന്മാർതന്നെയാണ് പുരോഹിതരും.

മലയാക്കാർ എന്നുതന്നെ പേരുള്ള ഒരു ജനവർഗ്ഗവും ഇവിടെയുണ്ടു്. എ. ഡി. പന്ത്രണ്ടാം ശതാബ്ദത്തോടടുപ്പിച്ചു് സുമാട്രാ ദ്വീപിൽനിന്നും കുടിയേറിപ്പാർത്തവരാണത്രേ ഇവർ. മലയായിൽ അതിന്നുശേഷം എത്തിച്ചേർന്ന മററു പല വർഗ്ഗക്കാരുമായുണ്ടായ സങ്കരംകൊണ്ടു് ഇവക്ക് വർഗ്ഗശുദ്ധിയില്ലാതേയും ആയിട്ടുണ്ടു്. ഇവക്ക് ഇരുണ്ട നിറവും കറുത്തുനീണ്ട തലമുടിയുമാണ് ഉള്ളതു്. പരന്ന മൂക്കും, ഉന്തിയ കവിളെല്ലും വെളുത്തു നിരചേർന്ന പല്ലും ഇവരുടെ അംഗലക്ഷണങ്ങളാണ്. ഇസ്ലാംമതമാണ് ഇവർ സ്വീകരിച്ചിരിക്കുന്നതു്. എങ്കിലും ഇവരുടെ സ്ത്രീകൾക്ക് ധാരാളം സ്വാതന്ത്ര്യം ഉണ്ടു്. മലയാവർഗ്ഗക്കാർ പൊതുവേ അദ്ധ്വാനശീലരും ഹൃദയാലുക്കളും ആണ്. കടലോരങ്ങളിൽ താമസിക്കുന്ന മലയാക്കാർക്ക് മീൻപിടുത്തമാണ് പ്രധാന തൊഴിൽ.

## II

### വിദേശികളുടെ വരവും മലയായുടെ അഭിവൃദ്ധിയും

മലയായിലെ ജനസംഖ്യ 65 ലക്ഷത്തോളം വരും. എന്നാൽ മലയാക്കാർ പകുതിയിൽ കുറവാണ്. 23 ലക്ഷം

ചൈനാക്കാരും 12 ലക്ഷം ഇന്ത്യക്കാരുമുണ്ടു്. കുറേ ബ്രിട്ടീഷുകാരും. സ്വദേശികളായ മലയാക്കാർ 30 ലക്ഷമേയുള്ളു.

ഇത്രയധികം വിദേശികൾ മലയായിൽ കുടിയേറിപ്പാർക്കുവാൻ ഇടയായതെങ്ങിനെ? സുമാട്രായിൽനിന്നുമാണു് മലയാക്കാർ കുടിയേറിപ്പാർത്തതെന്നു് പറയുകയുണ്ടായിട്ടുണ്ടല്ലോ. ഇവർ കുരുമുളകു്, ജാതിക്ക മുതലായ സുഗന്ധവ്യഞ്ജനങ്ങൾ കൃഷിചെയ്യാൻ തുടങ്ങി. മലാക്കാ പട്ടണംവഴിയായിരുന്നു ഇവ അന്യനാട്ടുകാർക്കു് വിററഴിച്ചിരുന്നതു്. അചിരേണ മലാക്കാ ഒരു വലിയ തുറമുഖമായിത്തീൎന്നു. ഏ. ഡി. 1511-ൽ പോർത്തുഗീസുകാർ മലാക്കായിൽ ആധിപത്യം സ്ഥാപിച്ചു. ചൈനാക്കാരും ജപ്പാൻകാരും അക്കാലത്തു് കച്ചവടത്തിനായി മലാക്കായിൽ എത്തിയിരുന്നു. ഏ. ഡി. 1641-ൽ ഡച്ചുകാർ പോർത്തുഗീസുകാരിൽനിന്നു് മലാക്കാ കൈവശപ്പെടുത്തി. പക്ഷെ അവിടുത്തെ കച്ചവടം വൎദ്ധിക്കുന്നതിനുപകരം അതോടുകൂടി നശിച്ചുതുടങ്ങി എന്നു പറയാം. പിന്നീടു് മലാക്കാ അഭിവൃദ്ധിപ്പെട്ടതു് ഇംഗ്ലീഷുകാരുടെ വരവോടുകൂടിയാണു്.

മലാക്കാകടലിടുക്കിനു് അല്പം വടക്കുമാറി പെനാങ്ങു് എന്നൊരു ദ്വീപുണ്ടു്. 18-ാം നൂററാണ്ടിന്റെ അന്ത്യത്തിൽ ഈ സ്ഥലം ഇംഗ്ലീഷുകാർ പാട്ടത്തിനെടുത്തു് അവിടെ ഒരു പാണ്ടികശാല സ്ഥാപിച്ചു. 19-ാം നൂററാണ്ടിന്റെ ആരംഭത്തിൽ മലാക്കായും സിംഗപ്പൂരും ബ്രിട്ടീഷുകാരുടെ കൈവശത്തിലായി. ക്രമേണ അവർ മലയായിൽ ആധിപത്യം ഉറപ്പിച്ചു. അതോടുകൂടി അവർ മലയായിലെ പ്രകൃതിവിഭവങ്ങൾ ശരിയായ വിധത്തിൽ ചൂഷണം ചെയ്യുന്നതിനും ആരംഭിച്ചു. അങ്ങിനെ മലയാ അഭിവൃദ്ധിപ്പെട്ടു.

ആദ്യം ബ്രിട്ടീഷുകാർ വനവിഭവങ്ങളായ തടിയും ചൂരലും വെട്ടിയെടുത്ത് വിദേശങ്ങളിലേക്കയച്ച് ആദായമുണ്ടാക്കിയിരുന്നു. വടിയായി ഉപയോഗിക്കുന്നതിന് മലാക്കാ ചൂരൽ



ഏറുമാടം.

കേരളത്തിലും പ്രസിദ്ധി സമ്പാദിച്ചിരുന്നു. തെങ്ങുകൃഷിയിൽ നിന്നും നല്ല വരുമാനമുണ്ടെന്നു കണ്ടപ്പോൾ അതും അവർ അഭിവൃദ്ധിപ്പെടുത്തി. വെളുത്തീയം (Tin) കുഴിച്ചെടുക്കുന്നതിനുള്ള സൗകര്യങ്ങൾ മനസ്സിലാക്കി വൻതോതിൽ ഖനനം തുടങ്ങി

ഇന്ന് ലോകത്തിൽ ഉല്പാദിപ്പിക്കുന്ന വെളുത്തീയത്തിൽ മൂന്നിലൊന്ന് മലയായിൽനിന്നാണ് കിട്ടുന്നത്. ഇവയേക്കാൾ എല്ലാം പ്രാധാന്യമർഹിക്കുന്നത് മലയായിൽ റബ്ബർക്കൃഷി ആരംഭിച്ചതാണ്. ഏ. ഡി. 1876–ൽ തെക്കേ അമേരിക്കയിലെ ബ്രസീൽ എന്ന രാജ്യത്തുനിന്ന് റബ്ബർച്ചെടി മലയായിൽ കൊണ്ടുവന്ന് ഇംഗ്ലീഷുകാർ കൃഷിചെയ്തു. മലയായിലെ ഒരു രാജ്യമായ ജോഹാർ സംസ്ഥാനം മുഴുവനും കാടുതെളിച്ച് റബ്ബർ നട്ടു. ഇങ്ങിനെ വനങ്ങൾ വെട്ടിത്തെളിച്ച് വൻതോതിൽ തോട്ടക്കൃഷി ചെയ്യുന്നതിന് ധാരാളം കൂലിക്കാരെ ആവശ്യമുണ്ടായിരുന്നു. മലയാക്കാർ ഇത്തരം അദ്ധ്വാനം അത്ര ഇഷ്ടപ്പെട്ടില്ല. അതുകൊണ്ടാണ് ബ്രിട്ടീഷുകാർ ചൈനയിൽനിന്നും ഇന്ത്യയിൽനിന്നും ധാരാളം കൂലിക്കാരെ മലയായിൽ കൊണ്ടുവരുവാനിടയായത്. ആ രണ്ടു രാജ്യങ്ങളിലും ജനസംഖ്യ വളരെ കൂടുതലും തൊഴിലും വരുമാനവും വളരെ കുറവും ആയിരുന്നതുകൊണ്ട് അവിടെനിന്നും കുറഞ്ഞകൂലിക്ക് ധാരാളം ആളുകളെ കിട്ടുകയും ചെയ്തു. മലയായിൽ റബ്ബർക്കൃഷി വളരെവേഗം അഭിവൃദ്ധി പ്രാപിച്ചു. റബ്ബറിന് ആവശ്യക്കാർ ധാരാളം ഉണ്ടായിരുന്നു. നല്ല വിലയും കിട്ടി. അതുകൊണ്ട് അതിവേഗം ലോകത്തിൽവച്ച് ഏററവുമധികം റബ്ബർ ഉല്പാദിപ്പിക്കുന്ന രാജ്യമായിത്തീർന്നു മലയാ. തോട്ടം ഉടമസ്ഥരായ വെള്ളക്കാരും അവരുടെ കീഴിൽ ജോലിചെയ്തിരുന്ന ഏഷ്യാക്കാരും പെട്ടെന്നാണ് ധനികന്മാരായിത്തീർന്നത്.

പെനാങ്ങ്, കോലാലമ്പൂർ, സിങ്കപ്പൂർ എന്നിങ്ങനെയുള്ള മലയായിലെ പ്രധാന പട്ടണങ്ങളെല്ലാം പടിഞ്ഞാറെ കടലോരത്താണ്. അതിമനോഹരങ്ങളായ റോഡുകൾകൊണ്ട് ഇവ തമ്മിൽ ബന്ധിക്കപ്പെട്ടിരിക്കുന്നു. വടക്കേഅററംമുതൽ തെക്കേ അററംവരെ നെടുനീളത്തിൽ ഒരു നല്ല റയിൽപ്പാതയും അവിടെ പണിയിച്ചിട്ടുണ്ട്. കാടുകൾ അധികവും വെട്ടിത്തെളിച്ച്

തോട്ടങ്ങളും ഖനികളുമായി മാററുകയും മനുഷ്യവാസത്തിന്ന് യോഗ്യമാക്കിത്തീർക്കുകയും ചെയ്തു.

## III

### മലയായുടെ ഇന്നത്തെ അവസ്ഥ

യൂറോപ്യന്മാരുടെ വരവിനുമുമ്പ് മലയാ പല ചെറുരാജ്യങ്ങളായി വേർതിരിഞ്ഞു കിടന്നിരുന്നു. ജോഹർ, ഖെഡാ തുടങ്ങിയവ ഇങ്ങിനെയുള്ള രാജ്യങ്ങളായിരുന്നു. ഓരോന്നും ഓരോ സുൽത്താന്മാരാണ് ഭരിച്ചിരുന്നതു്. മലയാക്കാർ പൊതുവേ ഇസ്‌ലാംമതം സ്വീകരിച്ചുവെന്ന് മുമ്പ് പറഞ്ഞിട്ടുണ്ടല്ലോ. ക്രിസ്ത്വബ്ദം 15-ാംനൂററാണ്ടിൻെറ ആരംഭകാലത്താണ് മലയാക്കാർ ഇസ്‌ലാംമതം സ്വീകരിച്ചതു്. അക്കാലങ്ങളിൽ മലയായും പാശ്ചാത്യരാജ്യങ്ങളും തമ്മിൽ കച്ചവടം നടത്തിയിരുന്നതു് അറബികളായിരുന്നു. അവരാണ് മലയായിലും സമീപത്തുമുള്ള ദ്വീപുകളിലും ഇസ്‌ലാം മതം പ്രചരിപ്പിച്ചതു്. യൂറോപ്യൻ കച്ചവടക്കാരുടെ വരവിനുശേഷം ഇന്ത്യയിലെന്നപോലെ മലയായിലേയും രാജ്യങ്ങളുടെ സ്വാതന്ത്ര്യം നഷ്ടപ്പെടുകയും അവയെല്ലാം ബ്രിട്ടീഷാധിപത്യത്തിൽ അമരുകയും ചെയ്തു.

മലയായിൽ യൂറോപ്യന്മാർ കൈവശപ്പെടുത്തിയ ആദ്യത്തെ സ്ഥലം മലാക്കാ ആയിരുന്നു. 1511-ൽ പോർത്തുഗീസുകാരാണ് ഇവിടം കൈവശമാക്കിയതു്. 1641-ൽ ഇതു് ഡച്ചുകാർ കൈവശപ്പെടുത്തി. 19-ാം നൂററാണ്ടിൻെറ ആരംഭത്തിൽ മലാക്കാ ബ്രിട്ടീഷുകാരുടെ അധീനത്തിലായി. യൂറോപ്യൻ രാജ്യക്കാർ തമ്മിൽ അക്കാലങ്ങളിൽ യൂറോപ്പിൽത്തന്നെ നടന്ന യുദ്ധങ്ങളുടെ ഫലമായിട്ടാണ് അവക്ക് വിദേശങ്ങളിലുള്ള ഈവമാതിരി സ്ഥലങ്ങൾക്ക് കൈമാററം സംഭവിച്ചതു്. മലയാ കിട്ടുന്നതിന്നു മുമ്പുതന്നെ ഖെഡായിലെ സുൽത്താൻെറ

പക്കൽനിന്ന് ബ്രിട്ടീഷുകാർ പെനാങ്ങ് പാട്ടത്തിന് എടുത്തിരുന്നു. 1819-ൽ ബ്രിട്ടീഷുകാർ സിങ്കപ്പൂരും കൈവശപ്പെടുത്തി. ക്രമേണ മലയായിലെ നാട്ടുരാജ്യങ്ങളുടെ മേൽ ഇന്ത്യയിലെപ്പോലെ ബ്രിട്ടീഷുകാർ ആധിപത്യം സ്ഥാപിച്ചു. പെനാങ്ങ്, മലാക്കാ, സിങ്കപ്പൂർ എന്നിവ ബ്രിട്ടീഷുകാരുടെ നേരിട്ടുള്ള ഭരണത്തിലും നാട്ടുരാജ്യങ്ങൾ ബ്രിട്ടീഷ് മേൽക്കോയ്മ അംഗീകരിച്ച സുൽത്താന്മാരുടെ ഭരണത്തിലും കഴിഞ്ഞുവന്നു.

രണ്ടാം ലോകമഹായുദ്ധകാലത്ത് ബ്രിട്ടീഷുകാരെ മലയായിൽനിന്നും ഓടിച്ച് ജപ്പാൻകാർ അവിടെ ആധിപത്യം സ്ഥാപിച്ചു. യുദ്ധാവസാനത്തിൽ ജപ്പാൻകാർ തോറ്റപ്പോൾ ഇംഗ്ലീഷുകാർക്ക് വീണ്ടും മലയായിൽ അധികാരം കിട്ടി. ഏകീകൃതമായ ഒരു സ്വതന്ത്രമലയാ സ്ഥാപിക്കുന്നതിനുവേണ്ടി ദേശീയവാദികളുടെ ശക്തിമത്തായ ഒരു പ്രക്ഷോഭണവും ആ കാലത്തുതന്നെ തുടങ്ങി. അവരെ തൃപ്തിപ്പെടുത്തുവാൻ ബ്രിട്ടീഷുകാർ ആദ്യം ചില സൌജന്യങ്ങൾ ചെയ്തുകൊടുത്തു. ഭരണപരമായി അല്പം ചില നേട്ടങ്ങൾ അങ്ങിനെ നാട്ടുകാർ സമ്പാദിച്ചു. ബ്രിട്ടീഷുകാരുടെ ഭരണത്തിലിരുന്ന പെനാങ്ങിനും മലാക്കായ്ക്കും പ്രാദേശികസ്വയംഭരണം നല്കിക്കൊണ്ട് മലയായിലെ നാട്ടുരാജ്യങ്ങളുമായി അവയെ ചേർത്തു. 1948-ൽ ബ്രിട്ടീഷ് രക്ഷാധികാരത്തിൻകീഴിൽ ഒരു പുതിയ മലയൻ സംയുക്തരാഷ്ട്രം സ്ഥാപിച്ചു. സിങ്കപ്പൂർ ഈ സംയുക്തരാഷ്ട്രത്തിൽ ഉൾപ്പെട്ടിരുന്നില്ല. പെനാങ്ങും മലാക്കയും ഒമ്പതു നാട്ടുരാജ്യങ്ങളുമായിരുന്നു ഇതിന്റെ ഘടകങ്ങൾ. പ്രതിരോധവും, വിദേശബന്ധവും ഒഴികെയുള്ള കാര്യങ്ങളിൽ പൂർണ്ണസ്വാതന്ത്ര്യം ഈ സംയുക്തരാഷ്ട്രത്തിന് അനുവദിച്ചിരുന്നു. 1955-ൽ നടപ്പാക്കിയ ഭരണപരിഷ്കാരം അനുസരിച്ച് മലയായ്ക്ക് 99 അംഗങ്ങളുള്ള ഒരു കേന്ദ്രനിയമസഭയും ഇതിനോട് ഉത്തരവാദപ്പെട്ട ഒരു മന്ത്രിസഭയും ഉണ്ടായിത്തീർന്നു. കൂടാതെ, 1957-ൽ

പരിപൂർണ്ണസ്വാതന്ത്ര്യം നല്കാമെന്നു് ബ്രിട്ടീഷുകാർ വാഗ്ദാനം ചെയ്യുകയും ചെയ്തു. അതനുസരിച്ചു് 1957 ആഗസ്റ്റ് 31-ാംനു- സംയുക്തമലയാ ഒരു സ്വതന്ത്രരാജ്യമായിത്തീർന്നു. ആയാണ്ടു് സെപ്തമ്പറിൽ മലയായ്ക്കു ഐക്യരാഷ്ട്രസംഘടനയിൽ അംഗത്വംകിട്ടി. മലയായുടെ തലസ്ഥാനം കോലാലമ്പൂർ നഗരമാണു്. ഇപ്പോഴത്തെ പ്രധാനമന്ത്രി തെങ്കു അബ്ദുൾറഹിമാൻ ആണു്.

സിങ്കപ്പൂർ മലയായിൽ ലയിച്ചില്ല. അതു് ഒരു ക്രൗൺ കോളനിയാണു്. എന്നാൽ ആഭ്യന്തരകാര്യങ്ങളിൽ സ്വയംഭരണമുണ്ടു്. മലയാ ഉപദ്വീപിൽനിന്നും ജോഹോർ കടലിടുക്കുകൊണ്ടു് വേർതിരിക്കപ്പെട്ട ഒരു ചെറിയ ദ്വീപാണു് സിങ്കപ്പൂർ. ഒരു കച്ചവടകേന്ദ്രം, നാവികകേന്ദ്രം, വ്യോമയാനകേന്ദ്രം എന്ന നിലകളിലെല്ലാം രാഷ്ട്രീയമായും വ്യാപാരസംബന്ധമായും ആ സ്ഥലത്തിനു് വലിയ പ്രാധാന്യമുണ്ടു്. വിദൂരപൗരസ്ത്യദേശങ്ങളിലേക്കുള്ള ഒരു താക്കോൽസ്ഥാനം (Key position) ആണു് സിങ്കപ്പൂരിനുള്ളതു്. പെനാങ്ങ്, കോലാലമ്പൂർ, മലാക്കാ എന്നിവയാണു് മലയായിലെ പ്രധാനനഗരങ്ങൾ. പണ്ടു് മലയായിൽ ഉണ്ടായിരുന്ന മലയൻ ജനവർഗ്ഗത്തിൽ നിന്നും വളരെ അഭിവൃദ്ധിപ്പെട്ടതാണു് ഇന്നു് സിങ്കപ്പൂരിൽ നാം കാണുന്ന മലയൻ സമുദായം. ആധുനികരീതിയിൽ പണികഴിപ്പിച്ചിട്ടുള്ള മനോഹരങ്ങളായ ഓഫീസുകളും, ഭവനങ്ങളും സിങ്കപ്പൂരിൽ കാണാം. ഏഷ്യൻ വീഥികളിലെ കെട്ടിടങ്ങൾ പൗരസ്ത്യമാതൃകയിലുള്ളവയാണു്. സൈക്കിൾ റിക്ഷകൾ ധാരാളമായി റോഡുകളിൽ കാണാം. വെള്ള ഉടുപ്പും വീതിയുള്ള തൊപ്പിയും ധരിച്ച യൂറോപ്യന്മാർ, വളരെ കുറച്ചു മാത്രം വസ്ത്രം ധരിച്ച അവരുടെ സ്ത്രീകൾ, കൈലിയോ വീതികൂടിയ പൈജാമയോ ധരിച്ചും തൊപ്പിയോ കൈലേസ്സോ

കൊണ്ടു് തലമറച്ചും നടക്കുന്ന മലയന്മാർ, നെഞ്ചുമുതൽ കാൽമുട്ടുവരെ എത്തുന്ന കൈലി ഉടുത്ത മലയൻ സ്ത്രീകളും, നാടൻ



മലയൻ സ്ത്രീകൾ.

വേഷമോ യൂറോപ്യൻ വേഷമോ ധരിച്ച ഇന്ത്യക്കാർ, ചീനർ, ജപ്പാൻകാർ ഇങ്ങിനെ വിവിധരീതിയിലുള്ള വേഷവിധാനവും ജനവർഗ്ഗങ്ങളും സിങ്കപ്പൂർ തെരുവീഥികളിൽ കാണാം. പാശ്ചാത്യലോകവും പൌരസ്ത്യലോകവും ഇവിടെ സമ്മേളിക്കുന്നു.

വിഭാഗം 3.

# ആഫ്രിക്ക.

## I

### പശ്ചിമാഫ്രിക്കയിലെ പ്രാകൃതജീവിതം

അതിപുരാതനകാലം മുതൽ ആഫ്രിക്കയുടെ വടക്കെതീരത്തുള്ള [illegible] പ്രദേശങ്ങൾ സംസ്കാര സങ്കേതങ്ങളായിരുന്നു. എന്നാൽ ഉഷ്ണമേഖലയിൽപ്പെട്ട ഇതരഭാഗങ്ങൾ പ്രായേണ അപരിഷ്കൃതരീതിയിൽത്തന്നെ കഴിഞ്ഞിരുന്നു. ഈ പ്രദേശങ്ങളെപ്പറ്റി പരിഷ്കൃതലോകത്തിന് പറയത്തക്ക അറിവും അടുത്തകാലംവരെ ഉണ്ടായിരുന്നില്ല. യൂറോപ്യന്മാർ "ഇരുണ്ട ഭൂഖണ്ഡം" എന്നാണ് ആഫ്രിക്കയെപ്പറ്റി പറഞ്ഞിരുന്നത്. 19–ാം നൂററാണ്ടിൽ ഈ "ഇരുട്ട്" കുറേശ്ശ നീങ്ങുവാൻ തുടങ്ങി. അററ്ലാൻറിക് സമുദ്രത്തിൽകൂടി സഞ്ചരിച്ച് ആഫ്രിക്ക ചുററി യൂറോപ്യന്മാർ ഇന്ത്യയിലേക്കുള്ള കപ്പൽയാത്രകൾ തുടങ്ങിയതോടുകൂടി ആഫ്രിക്കയെപ്പററി കൂടുതൽ വിവരങ്ങൾ ലഭിക്കുവാൻ തുടങ്ങി. പശ്ചിമ ആഫ്രിക്കയുടെ തീരത്ത് യൂറോപ്യന്മാർ പല താവളങ്ങളും സ്ഥാപിച്ചു. അവിടെയുള്ള കാപ്പിരി (നീഗ്രോ) കളെ പിടിച്ചുകൊണ്ടു

ഭരായി അമെരിക്കയിൽ കുടിയേറിയിരുന്ന യൂറോപ്യന്മാൎക്ക് അടിമകളായി വില്ക്കുന്നതിന വേണ്ടിയാണ് ആഫ്രിക്കൻ തീരത്തു യൂറോപ്യർ താവളങ്ങൾ ഉറപ്പിച്ചിട്ടുള്ളതു്. ഇന്ത്യൻതീരത്തു യൂറോപ്യർ പാണ്ടികശാലകൾ സ്ഥാപിച്ചതു് നിങ്ങൾ പഠിച്ചിട്ടുണ്ടല്ലോ. ആഫ്രിക്കൻ തീരത്തെ പാണ്ടികശാലകളിലെ കച്ചവടച്ചരക്ക് മനുഷ്യരാണെന്നു മാത്രം വ്യത്യാസം. ആഫ്രിക്കൻ തീരപ്രദേശങ്ങളിൽനിന്നും ഇവരെ ബലമായി പിടിച്ചുകൊണ്ടു പോകുകയായിരുന്നു പതിവു്. പലപ്പോഴും ഈ നരവേട്ടയിൽ കാപ്പിരി പ്രമാണികളുടെ സഹായവും യൂറോപ്യൻ അടിമ വ്യാപാരികൾ പ്രതിഫലം കൊടുത്തു് സമ്പാദിച്ചിരുന്നു. നാരകീയമായ ഒരു ചരിത്രമായിരുന്നു അതു്.




ആഫ്രിക്കയുടെ വടക്കേ പകുതിയിൽ പടിഞ്ഞാറു ഭാഗത്തുള്ള പ്രദേശത്തെയാണു് പശ്ചിമാഫ്രിക്ക എന്നു പറയുന്നതു്.

വടക്കുപടിഞ്ഞാറുള്ള സെനിഗാൾ നദിമുതൽ തെക്കോട്ട് കോംഗോ നദിവരെയുള്ള ഗിനിയാ ഉൾക്കടലിന്റെ തീരപ്രദേശവും തൊട്ട് ഉൾനാട്ടിലുള്ള പീഠഭൂമിയും പശ്ചിമാഫ്രിക്കയിൽ ഉൾപ്പെടുന്നു. ഉഷ്ണമേഖലയിലാണ് ഇതിന്റെ കിടപ്പ്. ചൂടും മഴയും ധാരാളമുണ്ട്. ഘോരവനങ്ങളും ക്രൂരമൃഗങ്ങളും അപരിഷ്കൃതരായ കാപ്പിരിവർഗ്ഗങ്ങളുമാണ് ഇവിടെ താമസം. പ്രാകൃതമായ ജീവിതരീതിയാണ് ജനങ്ങൾക്ക്. നീഗ്രോവർഗ്ഗത്തിൽപ്പെട്ട ദീർഘകായന്മാരായ ആളുകളും അതേ വർഗ്ഗത്തിൽപ്പെട്ട ഹ്രസ്വകായന്മാരായ "പിഗ്മി" എന്ന ജനസമൂഹവും ഈ വനപ്രദേശങ്ങളിൽ താമസിക്കുന്നു. യൂറോപ്യന്മാരുടെ വരവിനു ശേഷം ഇവരുടെയിടയിലും നാഗരികത പുരോഗമിച്ചുവരുന്നുണ്ട്. ചില തീരപ്രദേശങ്ങളിൽ പാശ്ചാത്യരീതിയിലുള്ള പലതരം സ്ഥാപനങ്ങളും ഉണ്ടായിട്ടുണ്ട്.

പശ്ചിമാഫ്രിക്കയുടെ മിക്ക ഭാഗവും ഫ്രഞ്ചുകാരുടെ അധീനതയിലാണ്. ഫ്രഞ്ച് വെസ്റ്റ് ആഫ്രിക്ക (French West Africa) ഫ്രഞ്ച് ഇക്വറ്റോറിയൽ ആഫ്രിക്ക (French Equatorial Africa). ബ്രിട്ടീഷുകാരുടെ ആധിപത്യത്തിലുള്ള ഗാമ്പിയാ, സിറാലിയോൺ, നൈജീറിയ, സ്വതന്ത്രരാജ്യങ്ങളായ ലൈബീരിയാ, ഘാന (മുമ്പിലത്തെ ഗോൾഡ്കോസ്റ്റ്) പോർട്ടുഗീസുകാരുടെ ഗിനിയാ മുതലായവയാണ് പശ്ചിമാഫ്രിക്കയിലെ രാജ്യങ്ങൾ. കോംഗോ നദീതടം ബെൽജിയംകാരുടെ വകയായ ഒരു കോളനിയാണ്. സിറാലിയോൺ, ലൈബീരിയ, ഘാന, നൈജീറിയാ, കോംഗോതടം എന്നിവിടങ്ങളിലെ പ്രാകൃതജീവിതത്തെപ്പറ്റിയാണ് താഴെ പറയുന്നത്.

സിറാലിയോണിലെ വനാന്തരങ്ങളിൽ പല കാട്ടു ജാതിക്കാരും താമസമുണ്ട്. മണ്ണ്, പുല്ല്, ഈറ എന്നിവകൊണ്ട്

ചെറിയ കുടിലുകൾ കെട്ടിയാണ് അവരുടെ താമസം. വസ്ത്രങ്ങൾ വളരെ കുറച്ചു മാത്രമേ ധരിക്കുന്നുള്ളൂ. വനത്തിൽനിന്നും കിട്ടുന്ന ഒരു തരം നാരുകൊണ്ടാണ് വസ്ത്രമുണ്ടാക്കുന്നതു്. അപൂർവ്വം ചിലർ പഞ്ഞികൊണ്ടുള്ള വസ്ത്രങ്ങളും ധരിക്കുന്നുണ്ടു്. വാഴ മുതലായവ കൃഷിചെയ്തും ജന്തുക്കളെ വേട്ടയാടിയും മീൻ പിടിച്ചും ആണു് ഇവർ കാലം കഴിക്കുന്നതു്. ഈ പ്രദേശങ്ങളിലെ കാട്ടുകളിൽ ഒരുതരം പന വളരുന്നുണ്ടു്. ഇതിൽനിന്നും കിട്ടുന്ന കായ (Palm Nut) ആട്ടിയെടുത്താൽ എണ്ണ കിട്ടും. ഇത്തരം കായ കാട്ടിൽനിന്നു് ശേഖരിക്കുന്നതും ചുരുങ്ങിയ തോതിൽ കന്നുകാലി വളർത്തലും ജനങ്ങളുടെ തൊഴിലിൽ ഉൾപ്പെടും. ആഫ്രിക്കയുടെ മനുഷ്യവംശത്തിന്റെ സംസ്കാരഗതിയിൽ ആദ്യഘട്ടത്തിൽത്തന്നെയാണ് ഇവരുടെ നില. പ്രകൃതിയെ ഭയന്നും, ആരാധിച്ചുമാണ് ഇവർ കഴിയുന്നതു്. ഇവരുടെ മന്ത്രവാദികൾക്ക് സമുദായത്തിൽ വലിയ സ്വാധീനശക്തിയുണ്ടു്. സിയേറാലിയോണിലെ നീഗ്രോകൾ ക്രിസ്തുമതമോ, ഇസ്ലാം മതമോ സ്വീകരിച്ചു് യൂറോപ്യന്മാരുടെ തോട്ടങ്ങളിൽ കൂലിവേല ചെയ്യുന്നവരാണ്. അവരുടെയിടയിൽ പരിഷ്കാരവും ഉണ്ടായിട്ടുണ്ടു്.

സിയേറാലിയോണിനു് തെക്കുള്ള ലൈബീരിയാ ഒരു സ്വതന്ത്ര റിപ്പബ്ലിക്കാണ്. അമേരിക്കയിൽനിന്നും സ്വതന്ത്രരാക്കിയ കുറേ നീഗ്രോ അടിമകൾ ഇവിടെ കുടിയേറി പാർത്തു. അമേരിക്കയുടെ സഹായത്തോടുകൂടി അവർ സ്ഥാപിച്ചതാണ് ഈ രാജ്യം. അമേരിക്കൻ പ്രസിഡണ്ടായിരുന്ന മൺറോയുടെ ഓർമ്മക്കായി ഇതിന്റെ തലസ്ഥാനത്തിനു് മൺറോവിയാ എന്നു് [illegible]. അമേരിക്കയിൽനിന്നു വന്ന [illegible] നീഗ്രോകൾ പരിഷ്കാരം സിദ്ധിച്ചവരാണു്. തീരപ്രദേശത്താണ് അവരുടെ താമസം. ഉൾനാട്ടുകളിലേക്കു് കടന്നുചെല്ലുംതോറും നാട്ടുകാരായ നീഗ്രോകളെ മാത്രമേ കാണാനുള്ളൂ. ഇവി

ട്ടത്തെ നാട്ടുകാരായ നീഗ്രോ ജനത ആഫ്രിക്കയിലെ മററു ഭാഗ ങ്ങളിലെ നീഗ്രോകളെപ്പോലെ സ്വതന്ത്രന്മാരാണ്. തീരദേശത്തി നടുത്ത് കാണുന്ന "ക്രൂ" എന്ന വർഗ്ഗക്കാർ അധികവും കപ്പൽ ജോലിക്കാരാണ്. ഇവർ ഓലമേഞ്ഞ കുടിലുകളിലാണ് താമ സം. ആളുകൾ അധികവും ക്രിസ്ത്യാനികളാണ്. അല്പം ഉള്ളി ലായി "മന്ദിങ്കോ" എന്ന വർഗ്ഗക്കാർ താമസിക്കുന്നു. അവർ മുഹമ്മദീയരാണ്. അറബികളെപ്പോലെ കണങ്കാൽവരെ എത്തുന്ന നീണ്ട കുപ്പായവും ചെരുപ്പും അവർ ധരിക്കുന്നു. കൃഷിയും കന്നുകാലികളെ വളർത്തലുമാണ് അവരുടെ തൊഴിൽ. കുറേക്കൂടി ഉള്ളിലേക്കു ചെന്നാൽ പല പ്രാകൃതവർഗ്ഗക്കാരേയും കാണാം. ഇവരിൽ പ്രധാനമായിട്ടുള്ളതു് "കിപ്‌വസി" എന്ന വർഗ്ഗമാണ്. വേട്ടക്കാരായ ഈ വർഗ്ഗക്കാർ വലിയ കത്തിക ളുമായിച്ചെന്ന് ശത്രുക്കളെ നേരിട്ട് ആക്രമിക്കുകയല്ലാതെ ഒളി ച്ചും ഒളിപ്പോരിൽ കൊല്ലുകയില്ല. നായാട്ടിന് അമ്പും വില്ലും ഉപയോഗിക്കാറുമുണ്ട്. ഇവർ സ്വതവേ പാട്ടുകാരാണ്.

ലൈബീരിയയ്ക്കു് അല്പം കിഴക്കുമാറി ഗിനിയ ഉൾക്കട ലിന്റെ തീരത്തുതന്നെയാണ് ഘാനാരാജ്യം സ്ഥിതിചെയ്യു ന്നത്. മുമ്പ് ഇത് ഗോൾഡ്കോസ്റ്റ് (Gold Coast) എന്ന പേരിലുള്ള ഒരു ബ്രിട്ടീഷ് കോളനിയായിരുന്നു. യൂറോപ്യൻ രാജ്യക്കാർ കുടിയേറിപ്പാർക്കുന്ന വിദേശസ്ഥലത്തിനാണ് കോള നി അല്ലെങ്കിൽ അധിനിവേശസ്ഥലം എന്നു പറഞ്ഞിരുന്നത്. 1957 മാർച്ചുമാസം ആറാം തീയതി ഈ കോളനിക്ക് സ്വാത ന്ത്ര്യം കിട്ടി. അന്നുമുതൽ അതിന് "ഘാന" എന്ന പുതിയ പേരും ഇട്ടു. ഇവിടത്തെ ജനങ്ങളും നീഗ്രോ വർഗ്ഗത്തിൽപ്പെട്ടവ രാണ്. ഇവിടത്തെ "അഷാന്തി" വംശക്കാർ ഒരുകാലത്ത് നല്ല സംസ്കാരമുള്ളവരായിരുന്നു. മററ് ആഫ്രിക്കൻ പ്രദേശങ്ങ ളിലെന്നപോലെ ഘാനയിലെ വനാന്തരങ്ങളിലും അപരിഷ്കൃ തരായ പല കാട്ടുജാതിക്കാരും താമസിക്കുന്നുണ്ട്. ഇവർ

(ഈററി, ഈററ, ഓട) പുല്ല്, ഇലച്ചില്ലുകൾ മുതലായവകൊണ്ടു് ചെറു കുടിലുകൾ കെട്ടിയാണു് ഇവർ താമസിക്കുന്നതു്. വേട്ടയാടികിട്ടുന്ന മൃഗങ്ങളും പുഴകളിൽനിന്നു പിടിക്കുന്ന മത്സ്യവും കാട്ടിൽനിന്നു കിട്ടുന്ന ഫലമൂലാദികളുമാണു് ഇവരുടെ ആഹാരം. വസ്ത്രം പേരിനുമാത്രം ധരിക്കുന്നു. ദേഹത്തിൽ ചായം തേച്ചു് ഇവർ മോടിപിടിപ്പിക്കുന്നു. ചില വർഗ്ഗക്കാരുടെ ഇടയിൽ ഇപ്പോഴും നരബലി നടത്തുന്നതായി പറയപ്പെടുന്നു. മന്ത്രവാദിവൈദ്യന്മാർക്കു് സമുദായത്തിൽ നല്ല സ്വാധീനശക്തിയുണ്ടു്.

മൂന്നേമുക്കാൽ ലക്ഷം ചതുരശ്രമൈൽ വിസ്തീർണ്ണമുള്ള വിശാലമായ ഒരു ബ്രിട്ടീഷ് കോളനിയാണു് നൈജീരിയാ. പശ്ചിമാഫ്രിക്കയിൽ നൈജർനദി ഒഴുകുന്ന പ്രദേശമാണു് ഇതു്. പന്ത്രണ്ടുലക്ഷം വെള്ളക്കാർ ഇവിടെ താമസമുണ്ടു്. അവർ പരിഷ്കാരമുള്ളവരാണല്ലോ. നാട്ടുകാർ നീഗ്രോവംശത്തിൽ പെട്ടവരാണു്. നല്ല ഉയരവും ശരീരശക്തിയും ഉള്ളവരാണു് നൈജീരിയായിലെ നീഗ്രോകൾ. തീരപ്രദേശത്തു താമസിക്കുന്നവർ പ്രായേണ സംസ്കാരമുള്ളവരാണു്. ഉൾനാടുകളിൽ തീരെ അപരിഷ്കൃതരായ വർഗ്ഗക്കാരെ കാണാം. അവർ വിഷം തേച്ച അമ്പുകൾ എയ്തു് ആരെയും താഴെ വീഴ്ത്തും. നരമാംസം തിന്നുന്നവരും ഇവരുടെയിടയിൽ ഇപ്പോഴും ഉണ്ടെന്നാണു് അറിവു്. ഘാനായുടെ സ്വാതന്ത്ര്യലബ്ധിക്കുശേഷം നൈജീരിയായിലും സ്വാതന്ത്ര്യേച്ഛ മുറുകി വരികയാണു്. സ്വയംഭരണത്തിനുവേണ്ടിയുള്ള മുറവിളി മുറുകിക്കഴിഞ്ഞു. 1959-ൽത്തന്നെ നൈജീരിയ സ്വതന്ത്രമാകുമെന്നായിരുന്നു പ്രതീക്ഷ. 1960 ഒടുവിൽ ആ രാജ്യത്തിനു് സ്വാതന്ത്ര്യം കൊടുക്കാമെന്നു് ബ്രിട്ടീഷുകാർ ഈയിടെ വാഗ്ദാനം ചെയ്തിട്ടുണ്ടു്.

കോംഗോ നദീതടം മിക്കവാറും ബൽജിയംകാരുടെ കൈവശമാണെന്നു് മുമ്പു് പറഞ്ഞുവല്ലോ. ചില ഭാഗങ്ങളിൽ

ഫ്രഞ്ചുകാൎക്കും പോൎത്തുഗീസ്സുകാൎക്കും ആധിപത്യമുണ്ടു്. കോംഗോ പ്രദേശങ്ങളിൽ അനവധിയായി വെള്ളക്കാരും താമസിക്കുന്നുണ്ടു്. അവർ പരിഷ്കൃതരാണെന്നു് പറയേണ്ടതില്ലല്ലോ. അവിടങ്ങളിലെ കാപ്പിരിവൎഗ്ഗക്കാരെപ്പറ്റിയാണു് നമുക്കു് പ്രത്യേകം അറിയേണ്ടതു്. വെള്ളക്കാരുടെ തോട്ടങ്ങളിൽ കൃഷിപ്പണി ചെയ്യുന്ന നീഗ്രോകളും ഏറെക്കുറെ പരിഷ്കാരമുള്ളവരാണു്. തീരപ്രദേശങ്ങളും വിട്ടു് ഉൾനാട്ടിലേക്കു് നീങ്ങിയാൽ പ്രാകൃതജീവിതം നയിക്കുന്ന അപരിഷ്കൃതരെ ധാരാളം കാണാം. ദേഹത്തു് പച്ചകുത്തുന്നതും, മുഖം ചുട്ടുവെച്ചു് പൊള്ളിക്കുന്നതും അവരുടെയിടയിൽ സാധാരണയാണു്. മുൻവരിപ്പല്ലു് അരംകൊണ്ടു് രാകി കൂൎപ്പിച്ചിരിക്കും. മരം കയറാനും മീൻ പിടിക്കാനും അവർ സമൎത്ഥരാണു്. വാഴ, മാവു്, തെങ്ങു് മുതലായവ കൃഷിചെയ്യുകയും ചെയ്യും.



കോംഗോയിലെ ഒരു ഗ്രാമം

പിഗ്മികൾ എന്നൊരു അപരിഷ്കൃതവൎഗ്ഗവും കോംഗോ പ്രദേശത്തു് വസിക്കുന്നുണ്ടു്. ഇവരും നീഗ്രോവൎഗ്ഗ

തിൽപ്പെട്ടവർതന്നെ. പൊക്കം വളരെ കുറവാണു്. "പിഗ്മി" എന്ന പദത്തിനു് പൊക്കം കുറഞ്ഞവർ എന്നാണു് അർത്ഥം. നാലടിയാണു് സാധാരണയായി ഇവരുടെ ഉയരം. അമ്പും വില്ലും, ചിലപ്പോൾ കുന്തവും ഉപയോഗിച്ചു് ഇവർ വന്യമൃഗങ്ങളെ വേട്ടയാടുന്നു. കാററിന്റെ ഗതിയിൽനിന്നും ഒഴിഞ്ഞു് പതുങ്ങിച്ചെന്നു് ആനയെപ്പോലും കുന്തംകൊണ്ടു് വയററത്തു് കുത്തി ഇവർ കൊലപ്പെടുത്തുന്നു. സ്വതവേ ഭയ ശീലരായ പിഗ്മികൾ ആഹാരസമ്പാദനത്തിനുവേണ്ടിയാണു്



പിഗ്മികളുടെ കൂടാരം

ഇത്തരം സാഹസകൃത്യങ്ങൾ ചെയ്യുന്നതു്. പുല്ലുമേഞ്ഞുണ്ടാക്കി തേനീച്ചക്കൂടുപോലെയുള്ള പൊക്കം കുറഞ്ഞ കുടിലുകളിലാണു് ഇവർ താമസിക്കുന്നതു്. ആനക്കൊമ്പു് മുതലായ വനവിഭവ

ങ്ങൾ ശേഖരിച്ചു് പിന്നീടവ വെള്ളക്കാരായ കച്ചവടക്കാർക്കു് വില്ക്കുന്നു. ചുരുക്കിയ തോതിൽ കൃഷിയും ഇവർ ചെയ്തു വരുന്നുണ്ടു്.

യൂറോപ്യന്മാരുടെ വരവിനു ശേഷം ഈ പ്രദേശങ്ങളിലെല്ലാം പ്രകൃതിവിഭവങ്ങൾ പ്രയോജനപ്പെടുത്തുന്നതിനുള്ള വികസനപദ്ധതികൾ നടപ്പാക്കിട്ടുണ്ടു്. വൻതോതിലുള്ള തോട്ടക്കൃഷിയും, ഖനനവും, വ്യവസായവും, വാണിജ്യവും ഈ പ്രദേശത്തിലെ സാമൂഹ്യവും സാമ്പത്തികവുമായ സ്ഥിതിക്കു് ഗണ്യമായ മാറ്റം വരുത്തിട്ടുണ്ടു്. അഭിവൃദ്ധികരമായ ഈ വ്യത്യാസം തുടങ്ങിവരികയാണു്. നാട്ടുകാരായ നീഗ്രോവർഗ്ഗക്കാരുടെ നില അത്ര മെച്ചപ്പെട്ടിട്ടില്ല. നാടിന്റെ അഭിവൃദ്ധിയിൽനിന്നുള്ള പ്രയോജനം അനുഭവിക്കുന്നതു് ഭരണകർത്താക്കളായ വെള്ളക്കാരാണു്.

## II

### യൂറോപ്യന്മാരുടെ വരവും അനന്തരഫലങ്ങളും:—

ദക്ഷിണേന്ത്യയിലും മലയായിലും ഉള്ളതുപോലെതന്നെയാണു് ആഫ്രിക്കയിലും യൂറോപ്യന്മാരുടെ വരവിനുശേഷം സംഭവിച്ചതു്. അവർ കച്ചവടത്തിനായിവന്നു. പിന്നീടു് രാജ്യാധികാരം കൈവശപ്പെടുത്തി. പ്രകൃതിവിഭവങ്ങൾ ചൂഷണംചെയ്തു വിനിയോഗിച്ചു് ഉപയോഗിച്ചു. തന്മൂലം പൊതുവേ നാട്ടിൽ നാഗരികതയും അഭിവൃദ്ധിയും സിദ്ധിച്ചുവെന്നു് പറയാം. പക്ഷെ അതിന്റെ ഗുണം അനുഭവിച്ചതു് യൂറോപ്യന്മാരാണു്. നാട്ടുകാരുടെ സ്ഥിതി നന്നാക്കുന്നതിൽ അത്ര ശ്രദ്ധയൊന്നും അവർ കാണിച്ചില്ല. അതുകൊണ്ടു് അസംതൃപ്തരായ ആഫ്രിക്കക്കാർ പ്രക്ഷോഭണം നടത്തി. സ്വാതന്ത്ര്യസമരം പ്രഖ്യാപിച്ചു. ആഫ്രിക്കയിൽ പലേടത്തും ഈ സമര

ത്ര്യസമരം പലരൂപത്തിൽ ഇപ്പോഴും നടന്നുകൊണ്ടിരിക്കുക യാണ്. തങ്ങളുടെ മേധാവിത്വം ഉപേക്ഷിച്ച് ഓരോ പ്രദേ ശത്തുനിന്നും പിൻവാങ്ങുവാൻ യൂറോപ്യന്മാർ ഇപ്പോൾ നിർബ ന്ധിതരായിരിക്കുകയാണ്. ചുരുക്കം ചിലയിടങ്ങളിൽനിന്ന് പിൻവാങ്ങുകയും ചെയ്തുകഴിഞ്ഞു.

ആഫ്രിക്കയിലെ മെഡിറററേനിയൻ തീരപ്രദേശങ്ങളു മായി യൂറോപ്പിന് പുരാതനകാലം മുതല്ക്കുതന്നെ സമ്പർക്കമുണ്ടാ യിട്ടുണ്ട്. കാർത്തേജും റോമും തമ്മിലും, ഈജിപ്തും റോമും തമ്മിലും ഉണ്ടായിരുന്ന സമ്പർക്കം മുൻക്ലാസ്സിൽ പഠിച്ചിട്ടു ണ്ടല്ലോ. പതിനഞ്ചാം നൂററാണ്ടിന്റെ അന്ത്യത്തിൽ പോർത്തു ഗീസുകാർ തെക്കേ ആഫ്രിക്ക ചുററി ഇന്ത്യയ്ക്ക് കപ്പൽവഴി യാത്രതുടങ്ങിയ ശേഷമാണ് ആഫ്രിക്കയുടെ മററു തീരപ്രദേശ ങ്ങളിൽ യൂറോപ്യൻ താവളങ്ങൾ ഉണ്ടായിത്തുടങ്ങിയത്. പശ്ചി മാഫ്രിക്കയുടെ തീരത്തും തെക്കേ ആഫ്രിക്കയുടെ തീരത്തും പതി നാറും പതിനേഴും നൂററാണ്ടുകളിൽ യൂറോപ്യൻ താവളങ്ങൾ ഉണ്ടായിവന്നു. ഇന്ത്യ മുതലായ കിഴക്കൻ പ്രദേശങ്ങളിലേക്ക് യാത്ര ചെയ്തിരുന്ന കപ്പലുകൾക്ക് താവളസ്ഥലങ്ങളായി ഇവ ഉപയോഗപ്പെട്ടു. പശ്ചിമാഫ്രിക്കയിലെ കാപ്പിരികളെ ബലാ ല്ക്കാരം പിടിച്ച് അടിമകളാക്കി യൂറോപ്യൻ വ്യാപാരികൾക്ക് വിററുവന്ന തുറമുഖങ്ങളും ഉണ്ടായിത്തീർന്നതായി ആദ്യം പറഞ്ഞു വല്ലോ. ആഫ്രിക്കയുടെ ഉൾനാടുകളെപ്പററി യൂറോപ്യന്മാർക്ക് അറിവുകിട്ടിയത് പതിനെട്ടാം നൂററാണ്ട് മുതൽക്കാണ്. ലിവിങ്ങ്സ്റ്റണും, സ്റ്റാൻലിയും തെക്കേ ആഫ്രിക്കയിലും, മംഗോ പാർക്ക് നൈജീരിയായിലും ബ്രൂസ് ഇഥിയോപ്പിയയിലും ഓരോ ഭാഗ ത്തിലും സഞ്ചരിച്ചു. അവരുടെ യാത്രാവിവരണങ്ങളിൽനിന്നും ആണ് ആഫ്രിക്കയിലെ ഉൾപ്രദേശങ്ങളെപ്പററിയുള്ള അറിവ് മററുള്ളവക്ക് കിട്ടിയത്. ഇന്ന് ആ അറിവ് അത്രതന്നെ പൂർണ്ണമാണെന്ന് പറയാൻ നിവൃത്തിയില്ല. സഞ്ചാരികൾ

കിട്ടിയ അറിവിനെ തുടർന്ന് 19-ാം നൂററാണ്ടിൽ യൂറോപ്യന്മാർ ആഫ്രിക്കയുടെ ഭൂരിഭാഗങ്ങളും കൈവശപ്പെടുത്തുകയും ചെയ്തു.

ഇങ്ങിനെ ആഫ്രിക്കാഖണ്ഡം പങ്കിട്ടെടുത്തതു് ഏഴു യൂറോപ്യൻ രാഷ്ട്രങ്ങളാണ്. അവ ഫ്രാൻസ്, ഇംഗ്ലണ്ട്, ജർമ്മനി, ഇററലി, പോർട്ടുഗൽ, സ്പെയിൻ, ബെൽജിയം ഇവയാണ്. ഒന്നാം ലോകയുദ്ധത്തിനുമുമ്പ് ലൈബീരിയയും, എത്തിയോപ്പിയയും, മാത്രമെ സ്വതന്ത്രരാഷ്ട്രങ്ങളായി ആഫ്രിക്കയിൽ ഉണ്ടായിരുന്നുള്ളു. ഈജിപ്തുതന്നെയും ബ്രിട്ടന്റെ അധീനതയിൽ ആയിരുന്നു. ഒന്നാംയുദ്ധത്തിൽ തോററ ജർമ്മനിയുടെ കാളനികൾ ഇംഗ്ലണ്ടും ഫ്രാൻസും കൂടി വീതിച്ചെടുത്തു. 1935-ൽ ഇററലി എത്തിയോപ്പ്യ ആക്രമിച്ചു് അടുത്ത വർഷം കീഴടക്കി. രണ്ടാം ലോകയുദ്ധത്തിന്റെ ആരംഭകാലത്തു് അതായതു് 1939-ൽ ലൈബീരിയാ മാത്രം ആയിരുന്നു ആഫ്രിക്കയിലെ സ്വതന്ത്രരാഷ്ട്രം. ആ യുദ്ധത്തിന്റെ അവസാനത്തിനു മുമ്പു തന്നെ എത്തിയോപ്പ്യ വീണ്ടും സ്വതന്ത്രമായി. ഈജിപ്തിന് പൂർണ്ണസ്വാതന്ത്ര്യം യുദ്ധത്തിനുശേഷം ലഭിച്ചു. മററു പ്രദേശങ്ങളിലും സ്വാതന്ത്ര്യപ്രക്ഷോഭണം തുടങ്ങി.

സിറാലിയോൺ, ഘാനാ, നൈജീരിയാ, കോംഗോ എന്നിവിടങ്ങളിൽ യൂറോപ്യന്മാരുടെ വരവിനുശേഷം ഉണ്ടായിട്ടുള്ള മാററങ്ങളും പുരോഗതിയും പരിശോധിക്കേണ്ടതാണ്. ഇവിടങ്ങളിൽ യൂറോപ്യന്മാരുടെ വരവിനുമുമ്പ് പട്ടണങ്ങളോ റോഡുകളോ റയിൽപാതകളോ വിദ്യാലയങ്ങളോ വ്യവസായങ്ങളോ ഒന്നുംതന്നെ ഉണ്ടായിരുന്നില്ല. നാനാവിഭവങ്ങൾ ശേഖരിച്ചും വേട്ടയാടിയും മീൻപിടിച്ചും ഫലമൂലാദികൾ ഭക്ഷിച്ചും ചുരുങ്ങിയ തോതിൽ ചിലേടങ്ങളിൽ കന്നുകാലികളെ വളർത്തിയും കൃഷിചെയ്തും അപരിഷ്കൃതജീവിതം നയിച്ചിരുന്ന കാപ്പിരികളാണ് ഈ പ്രദേശങ്ങളിൽ ഉണ്ടായിരുന്നതു്. മലമ്പനി,

മഞ്ഞപ്പനി. നിദ്രാരോഗം മുതലായ രോഗങ്ങൾ ഇവിടങ്ങളിൽ സാധാരണമായിരുന്നു. ഈ രോഗങ്ങൾ പകരുന്നതിന് സഹായിക്കുന്ന കൊതുകും സീസി ഈച്ച (tse-tse fly) മുതലായ ശലഭങ്ങളും നിർല്ലോഭം വളർന്നിരുന്നു. ദീനം പിടിപെട്ടാൽ മന്ത്രവാദികൾ ചെയ്യുന്ന കർമ്മങ്ങളായിരുന്നു മിക്കവാറും പ്രതിവിധി. പല സ്ഥലങ്ങളിലും സ്ഥിതിഗതികൾ ഇന്ന് ഭേദപ്പെട്ടിട്ടുണ്ട്. രോഗങ്ങൾക്ക് നിവാരണമാർഗ്ഗങ്ങളും ചികിത്സാലയങ്ങളും ഏർപ്പെടുത്തിയിട്ടുണ്ട്. വിദ്യാലയങ്ങളും സർവ്വകലാശാലകൾ തന്നെയും ചിലേടങ്ങളിൽ സ്ഥാപിച്ചിട്ടുണ്ട്. ഓരോ പ്രദേശത്തെപ്പററിയും ചുവടെ പ്രസ്താവിക്കുന്നുണ്ട്.

സിറാലിയോൺ ഒരു ബ്രിട്ടീഷ് കോളനിയാണ്. ഫ്രീടൌൺ എന്നൊരു പട്ടണം ഇംഗ്ലീഷുകാർ ഇവിടെ സ്ഥാപിച്ചു, ഇതു് ഒരു നല്ല തുറമുഖമായി ഉയർന്നിട്ടുണ്ട്. ഇതുതന്നെയാണ് സിറാലിയോണിന്റെ തലസ്ഥാനവും. ധാരാളം പള്ളിക്കൂടങ്ങളും ഒരു സർവ്വകലാശാലയും ഇവിടെയുണ്ട്. നെല്ലിനി ഇവിടെ ധാരാളം കൃഷിചെയ്തുവരുന്നു. അതുപോലെതന്നെ കോളാ എന്ന മരവും അതുല്യമായ പനയും. കോളാമരത്തിന്റെ കായിൽനിന്നും കഫീൻ (Caffeine) എന്ന ഔഷധം എടുക്കുന്നു. അതുല്യമായ പനയുടെ കായിൽനിന്ന് എടുക്കുന്ന പനയെണ്ണ (Palm oil) സോപ്പുനിർമ്മാണത്തിന് വിശേഷമാണ്. സ്വർണ്ണവും വജ്രവും ഈ പ്രദേശത്തുനിന്ന് ഖനനം ചെയ്തുവരുന്നു.

ലൈബീരിയ ഒരു സ്വതന്ത്രറിപ്പബ്ലിക്കാണ്. അമേരിക്കയിൽനിന്ന് സ്വതന്ത്രരാക്കപ്പെട്ട നീഗ്രോ അടിമകൾ ഇവിടെ കുടിയേറിപ്പാർത്തുവെന്ന് മുൻപു് പറഞ്ഞിട്ടുണ്ടല്ലോ. 1867-ൽ അവർ ഒരു ജനകീയരാഷ്ട്രം (Republic) സ്ഥാപിച്ചു. മൺറോവിയയാണ് തലസ്ഥാനം. അമേരിക്കയിലെപ്പോലെ സ്ത്രീപുരുഷഭേദമെന്യേ പ്രായപൂർത്തിവന്ന എല്ലാവർക്കും സമ്മതിദാനാവകാശ (വോട്ടവകാശം) മുള്ള ഒരു ജനകീയഭരണരീതിയാണു്.

ഇവിടെ എത്തപ്പെട്ടതു്. ലൈബീരിയായിൽ ഇപ്പോൾ രണ്ടു സർവ്വകലാശാലകൾ ഉണ്ടു്. ലൈബീരിയായുടെ ഉൾപ്രദേശത്തു് ഒരു അമേരിക്കൻ കമ്പനി വൻപിച്ച തോതിൽ റബ്ബർ തോട്ടങ്ങൾ ആരംഭിച്ചിട്ടുണ്ടു്. കാപ്പിയും, കൊക്കോയും, പനയെണ്ണയും പ്രധാന കയറ്റുമതി സാധനങ്ങളാണു്. സ്വർണ്ണം, ചെമ്പു്, വെള്ളീയം, നാകം ഇവ ലോഹങ്ങൾ ഖനനം ചെയ്തുവരുന്നു. ഈ വക സാധനങ്ങൾ ശേഖരിച്ചു് കയറ്റി അയയ്ക്കുന്നതിന്നാവശ്യമായ ഗതാഗത സൌകര്യങ്ങൾ വളരെവേഗം വർദ്ധിച്ചുവരികയാണു്. പരിഷ്കൃതരീതിയിലുള്ള മനോഹരങ്ങളായ കെട്ടിടങ്ങൾ, മോട്ടോർ വാഹനങ്ങൾ ഇവ മൺറോവിയായിൽ ധാരാളം കാണാം. പക്ഷേ, ടെലിഫോൺ, പൈപ്പുവെള്ളം മുതലായ സൌകര്യങ്ങൾ ഇതുവരെ ഉണ്ടായിട്ടില്ല. യൂറോപ്പിൽനിന്നും വടക്കേ അമേരിക്കയിൽ കുടിയേറിപ്പാർത്തവർ ഇപ്പോഴത്തെ അമേരിക്കൻ ഐക്യനാടിന്റെ തെക്കൻ ദേശങ്ങളിൽ വൻതോതിൽ പരുത്തി, കരിമ്പു്, പുകയില മുതലായവ കൃഷിചെയ്തു. തോട്ടങ്ങളിലെ ജോലിക്കു് വേണ്ടത്ര ആളുകൾ അവിടെ ഇല്ലായിരുന്നു. അതുകൊണ്ടു് പടിഞ്ഞാറെ ആഫ്രിക്കയിൽ നിന്നു് കാപ്പിരികളെപ്പിടിച്ചു് അടിമകളാക്കി യൂറോപ്യൻ വ്യാപാരികൾ അമേരിക്കയിലെ തോട്ടക്കാർക്കു് വിററു. ഉടമസ്ഥർക്കു് ഈ അടിമകളെ ആട്ടുമാടുകളെപ്പോലെ ക്രയവിക്രയം ചെയ്യുന്നതിനും അധികാരമുണ്ടായിരുന്നു. 1863-ൽ അമേരിക്കയിൽ പ്രസിഡണ്ടായിരുന്ന എബ്രഹാം ലിങ്കൺ എന്ന മഹാൻ വെള്ളക്കാരുടെതന്നെ സുശക്തമായ എതിർപ്പിനേയും ഘോരമായ ആഭ്യന്തരയുദ്ധത്തെയും അതിജീവിച്ചു് അമേരിക്കയിൽ അടിമക്കച്ചവടം നിർത്തലാക്കി. അങ്ങിനെ മോചനം കിട്ടിയ കാപ്പിരി അടിമകളാണു് മേൽപ്പറഞ്ഞപ്രകാരം അവരുടെ ആദിമ നിവാസഭൂമിയായ പടിഞ്ഞാറെ ആഫ്രിക്കയിലെ ലൈബീരിയായിൽ കുടിയേറി സ്വതന്ത്രറിപ്പബ്ലിക്ക് രാഷ്ട്രം സ്ഥാപിച്ചതു്.

അമേരിക്കൻ ജനതയുമായുള്ള സമ്പർക്കംകൊണ്ട് ഈ നീഗ്രോ സംഘം പരിഷ്കാരം പ്രാപിച്ചവരായിരുന്നു.

ഗിനിയാ ഉൾക്കടൽതീരത്തുള്ള ഗോൾഡ്കോസ്റ്റ് എന്ന പ്രദേശം 18-ാം നൂറ്റാണ്ടിന്റെ അന്ത്യത്തിൽ ബ്രിട്ടീഷുകാരുടെ അധീനതയിൽ വന്നു. കടലോരത്തിന്നപ്പുറം ഉള്ളിലായി ഉണ്ടായിരുന്ന അഷാന്തിവർഗ്ഗക്കാരുടെ രാജ്യം ബ്രിട്ടീഷുകാർ ആക്രമിച്ചു കീഴടക്കി ഗോൾഡ്കോസ്റ്റിനോടു ചേർത്തു. അവിടെ ഒരു നിയമസഭ ഏർപ്പെടുത്തി ജനങ്ങളെ ഭരണകാര്യത്തിൽ ഭാഗഭാക്കുകളാക്കി. നാട്ടുകാരിൽത്തന്നെ പലരും ഇംഗ്ലണ്ടിൽപോയി ഉപരിവിദ്യാഭ്യാസം നടത്തുകയും ചെയ്തു. 1957 മാർച്ചുമാസം 6-ാം-നു ആ പ്രദേശത്തിന് ബ്രിട്ടീഷുകാർ സ്വാതന്ത്ര്യം അനുവദിച്ചു. ആ സ്വതന്ത്രരാജ്യത്തിന് "ഘാനാ" എന്നാണ് പുതിയ പേര്. അക്രാ എന്ന നഗരമാണ് തലസ്ഥാനം. ഡോക്ടർ എൻക്രൂമയാണ് ഇപ്പോഴത്തെ പ്രധാനമന്ത്രി. ആഫ്രിക്കൻ സ്വാതന്ത്ര്യത്തിന് പൊതുവേയുള്ള സന്നാഹത്തിൽ ഘാനാരാജ്യത്തിനും എൻക്രൂമയ്ക്കും പ്രധാനമായ പങ്കുണ്ട്. അടുത്ത ഭാവിയിൽത്തന്നെ സാമ്പത്തികമായി കൂടുതൽ അഭിവൃദ്ധിപ്പെടുന്നതിന് ഘാനയ്ക്ക് സാദ്ധ്യതകളുണ്ട്. വനങ്ങളിൽനിന്നും മഹാഗണി എന്ന വിശേഷപ്പെട്ട തടിയും ഖനിയിൽനിന്നു സ്വർണ്ണവും കൃഷിഭൂമിയിൽനിന്ന് കൊക്കോയും സമൃദ്ധിയായി കിട്ടുന്നു. നല്ല റോഡുകൾ, റെയിൽപാതകൾ ഇവ പട്ടണങ്ങളെ തമ്മിൽ ബന്ധിപ്പിക്കുന്നു. കമ്പിത്തപാലും ടെലഫോണും പ്രധാന പട്ടണങ്ങളിൽ ഉണ്ട്. തലസ്ഥാനമായ അക്രായിൽ പൈപ്പുവെള്ളവും വിതരണം ചെയ്യുന്നു. തുകൽ (തോൽ), ലോഹം, തടി എന്നിവകൊണ്ടുള്ള പലതരം വ്യവസായങ്ങളും പട്ടണങ്ങളിൽ നടത്തിവരുന്നു.

പത്തൊൻപതാം നൂറ്റാണ്ടിന്റെ മദ്ധ്യകാലത്താണ് നൈജീരിയാ ബ്രിട്ടീഷ് അധീനതയിലായതു്. ബ്രിട്ടീഷുകാർ

പട്ടണങ്ങൾ നിൎമ്മിച്ചു. ലാഗോസ് ആണ് തലസ്ഥാനനഗരം. വാണിജ്യപ്രധാനമായ ഒരു ഉൾനാടൻ പട്ടണമാണ് കാനോ. നല്ല കെട്ടിടങ്ങളും റോഡുകളും ആശുപത്രികളും അവിടെയെല്ലാം നിൎമ്മിച്ചിട്ടുണ്ട്. മഹാഗനി, കരുന്താളി (ebony) സിഡർ (ദേവതാരം), കോൎക്ക്മരം, റബ്ബർ, എണ്ണപ്പന, കോള എന്നീ വൃക്ഷങ്ങൾ ഇവിടെ സമൃദ്ധിയായി വളരുന്നു. കാടു വെട്ടിത്തെളിച്ചു് ചോളം, വാഴ, കൊക്കോ എന്നിവ കൃഷി ചെയ്തുവരുന്നു. വടക്കൻ പ്രദേശങ്ങളിൽ നിലക്കടലയാണ് പ്രധാന കൃഷി. സോപ്പുനട്ട് (Soap Nut) എന്നു പറയുന്ന ഒരുതരം കായ കൃഷിചെയ്തു് അന്യരാജ്യങ്ങളിലേക്കു് അയയ്ക്കുന്നുമുണ്ട്. നാട്ടുകാർ ഭക്ഷണത്തിനും ഉപയോഗിക്കുന്ന ഈ കായ യൂറോപ്പിൽ സോപ്പുണ്ടാക്കുവാൻ ഉപയോഗിച്ചുവരുന്നു. ആട്ടുമാടുകളേയും കോഴികളേയും ധാരാളമായി ഈ രാജ്യത്തു് വളൎത്തുന്നുണ്ട്. ഉൾനാട്ടുകളിലെ വിഭവങ്ങൾ തുറമുഖങ്ങളിലേക്കു് കൊണ്ടുവരുന്നതിനു് റെയിൽപാതകളും നിൎമ്മിച്ചിട്ടുണ്ട്. ഇരുമ്പും വെളുത്തീയവും കറുത്തീയവും ഖനനം ചെയ്തുവരുന്നു.

കോംഗോപ്രദേശത്തിന്റെ ഏറിയഭാഗവും ബെൽജിയം രാജ്യക്കാരുടെ അധീനത്തിലാണ്. വടക്കു് കുറച്ചുഭാഗം പോൎത്തുഗീസുകാരുടെ കീഴിലും കഴിയുന്നുണ്ട്. ബെൽജിയൻ ഭരണത്തിലുള്ള സ്ഥലം ഒമ്പതുലക്ഷം ചതുരശ്രനാഴികവരും. 90000 വെള്ളക്കാരും, ഒന്നേകാൽ കോടിയോളം നാട്ടുകാരും ഈ പ്രദേശത്തുണ്ട്. എണ്ണപ്പന, പരുത്തി, കാപ്പി, റബ്ബർ, ചോളം മുതലായവ കൃഷി ചെയ്യുന്ന തോട്ടങ്ങളാണ് അവിടെയുള്ളതു്. തലസ്ഥാനമായ ലിയോപോൾഡ്‌വിൽ ഒരു വലിയ നഗരമാണ്. അവിടെനിന്നും റോഡുകളും റയിൽപ്പാതകളും നിൎമ്മിച്ചു് കാട്ടുപ്രദേശത്തു് പല സ്ഥലങ്ങളും സഞ്ചാരയോഗ്യമാക്കിത്തീൎത്തിട്ടുണ്ട്. തോറിയം അടങ്ങിട്ടുള്ള പിച്ച്ബ്ലെൻഡ് എന്ന ലോഹധാതു, വജ്രം, പ്ലാററിനം, സ്വൎണ്ണം, ചെമ്പു്, കല്ക്കരി എന്നിവ

ഖനനം ചെയ്യുവരുന്നു. ചില പട്ടണങ്ങളുമായി വിമാനഗതാഗതവും ഏർപ്പെടുത്തിയിട്ടുണ്ട്. ഫ്രഞ്ചുദേശത്തു് കാടുകളിൽനിന്നും തടി വെട്ടി വില്ക്കുകയാണ് പ്രധാന തൊഴിൽ. എണ്ണപ്പനയുടെ കായ, കാപ്പി, കൊക്കോ, പരുത്തി ഇവ കൃഷിചെയ്തു് കയററി അയയ്ക്കുന്നു. പോർട്ടുഗീസ് പ്രദേശത്തു് കാപ്പിയും പഞ്ചസാരയും ഉല്പാദിപ്പിക്കുന്നു. അവിടേയ്ക്കു റോഡുകളും റയിൽപ്പാതകളും നിർമ്മിച്ചിട്ടുണ്ട്.

## III

## ആഫ്രിക്കയിലെ ഉണർവ്വ് (നവോത്ഥാനം)

പതിനഞ്ചാംനൂററാണ്ടിന്റെ അന്ത്യത്തിലാണല്ലോ പോർട്ടുഗീസ് നാവികനായ വാസ്കോഡിഗാമ ആഫ്രിക്കാ ചുററി ഇന്ത്യയിലേക്ക് വരാനുള്ള സമുദ്രമാർഗ്ഗം കണ്ടുപിടിച്ചതു്. അതിനെത്തുടർന്ന് മററു യൂറോപ്യൻ ദേശക്കാരും അതേ മാർഗ്ഗംതന്നെ ഇന്ത്യയിലേക്കും തിരികേയും കപ്പൽസഞ്ചാരം തുടങ്ങി. അന്നുമുതൽ ആഫ്രിക്കയുടെ തീരപ്രദേശങ്ങളിൽ അവർ താവളങ്ങൾ സ്ഥാപിച്ചു. ക്രമേണ ഉള്ളിലേക്കും കയറി. ഇരുപതാംനൂററാണ്ടിന്റെ ആരംഭത്തിൽ എത്തിയോപ്യയും ലൈബീരിയായും ഒഴികെയുള്ള ആഫ്രിക്കൻ പ്രദേശങ്ങൾ മുഴുവനും ഇംഗ്ലണ്ട്, ഫ്രാൻസ് മുതലായ യൂറോപ്യൻ രാജ്യങ്ങളുടെ അധീനതയിലായി. ഈ യൂറോപ്യൻ മേധാവിത്വത്തിന്റെ വളർച്ച് തടയുവാൻ ആഫ്രിക്കയിലെ ജനങ്ങൾക്ക് അന്ന് സാധിച്ചിരുന്നില്ല.

ഇന്നത്തെ സ്ഥിതി വേറെയാണ്. അനുദിനം ശക്തിപ്പെട്ടുവരുന്ന ദേശീയബോധവും സ്വാതന്ത്ര്യതൃഷ്ണയും ആഫ്രിക്കയിൽ അങ്ങോളമിങ്ങോളം അലതല്ലുകയാണ്. 400 സംവത്സരം നീണ്ടുനിന്ന യൂറോപ്യൻ മേധാവിത്വം ഇന്നത്തെ ദേശീയസ്വാതന്ത്ര്യ

പ്രക്ഷോഭണംമൂലം തകൎന്നു വീണുകൊണ്ടിരിക്കയാണു്. ആഫ്രിക്കയിൽ ആധുനികകാലത്തുണ്ടായ ഈ നവോത്ഥാനത്തിന്റെ കാര



ഇന്നത്തെ ആഫ്രിക്ക

ണങ്ങൾ ആരായുന്നതു് രസാവഹമായിരിക്കും. പാശ്ചാത്യരുമായുള്ള സമ്പൎക്കവും, പാശ്ചാത്യവിദ്യാഭ്യാസവും ആഫ്രിക്കൻജനതയുടെ വീക്ഷണഗതിയിലും ചിന്താഗതിയിലും വലിയ മാററം വരുത്തി. അമേരിക്കയിൽനിന്നു് തിരിച്ചുവന്ന വിമോചിതരായ അടിമകളുടെ പ്രവൎത്തനങ്ങൾ മററു കാപ്പിരിവൎഗ്ഗങ്ങളുടെ കണ്ണുതുറപ്പിക്കാൻ പൎയ്യാപ്തമായി. അമേരിക്കയിലെ താമസംകൊണ്ടു് മെച്ചപ്പെട്ട അടിമകൾ പലതും പഠിച്ചു. സ്വാതന്ത്ര്യത്തിന്റെ വില അവർ മനസ്സിലാക്കി. കൃഷി, വ്യവസായം,

വിദ്യാഭ്യാസം, ആധുനിക ജീവിതരീതി ഇവയിലെല്ലാം അമേരിക്കയിൽനിന്നു് അവർ വളരെ പരിചയം സമ്പാദിച്ചു. ലൈബീരിയായിലെ കാപ്പിവിളകളുടെ അഭിവൃദ്ധി മറ്റു ദേശങ്ങളിലുള്ളവർക്കു് പ്രോത്സാഹനം നല്കി.

1896-ൽ ഇറ്റലിക്കാർ എത്തിയോപ്യ ആക്രമിച്ചപ്പോൾ അഡോവായിൽ (Adowa) വെച്ചു് അവർക്കു് നേരിട്ട പരാജയം യൂറോപ്യന്മാർ അജയ്യരാണെന്നുണ്ടായിരുന്ന ബോധത്തെ നശിപ്പിച്ചു. ആഫ്രിക്കാക്കാർക്കു് ആത്മവിശ്വാസം വരാനും ഇടയാക്കി. 1905-ൽ വലിയ യൂറോപ്യൻ ശക്തിയായ റഷ്യയെ ജപ്പാൻ തോല്പിച്ചതു് ആഫ്രിക്കാക്കാർക്കു് ഉത്തേജനം നല്കി. തുർക്കിയിൽ കമാൽപാഷായുടെ നേതൃത്വത്തിൽ നടന്ന സ്വാതന്ത്ര്യസമരം, ഈജിപ്തിൽ സഗ്‌ലൂൽപാഷായുടെ നേതൃത്വത്തിൽ ബ്രിട്ടീഷുകാർക്കെതിരായി നടന്ന സ്വാതന്ത്ര്യപ്രക്ഷോഭണം, സർവ്വോപരി മഹാത്മാ ഗാന്ധിയുടെ നേതൃത്വത്തിൽ ഇന്ത്യയിൽ നടന്ന സമാധാനപരമായ സ്വാതന്ത്ര്യസമരം ഇവയെല്ലാം ആഫ്രിക്കൻനാട്ടുകാരുടെ സ്വാതന്ത്ര്യബോധത്തെ തട്ടിയുണർത്തി അവർക്കു് ആവേശവും, ധൈര്യവും കൊടുത്തു. രണ്ടാം ലോകയുദ്ധത്തിനുശേഷം ഇന്ത്യ, ഇൻഡോനേഷ്യ, സിലോൺ മുതലായ പ്രദേശങ്ങളിൽനിന്നും സാമ്രാജ്യശക്തികൾ പിൻമാറിയതു് ആഫ്രിക്കാക്കാരുടെ ആവേശത്തെ വർദ്ധിപ്പിച്ചു. അക്കാലത്തു് ഏഷ്യയിലും ആഫ്രിക്കയിലും ഒരു നവോത്ഥാനം കണ്ടുതുടങ്ങി. അതിന്റെ ഫലമായി പല രാഷ്ട്രങ്ങളും സ്വതന്ത്രമായി. ആഫ്രിക്കയിലും മററും അസ്വതന്ത്രമായി തുടരുന്ന പ്രദേശങ്ങളിലും ഇന്നു് യൂറോപ്യൻ മേധാവിത്വം ആടിത്തുടങ്ങിയിട്ടുണ്ടു്.

ആഫ്രിക്കയിൽ ഇപ്പോൾ (1959) പത്തു സ്വതന്ത്രരാജ്യങ്ങളുണ്ടു്. അവരുടെ സംഖ്യ വർദ്ധിക്കാനുള്ള സാദ്ധ്യതകളുമുണ്ടു്. ഇപ്പോഴത്തെ സ്വതന്ത്രരാജ്യങ്ങളുടെ വിവരങ്ങളാണു്

താഴെ പ്രസ്താവിക്കുന്നതു്. അവയുടെ സ്ഥാനം പടത്തിൽ നോക്കി ഗ്രഹിക്കേണ്ടതാണു്.

1. എത്തിയോപ്പിയാ:—ആദ്യംമുതൽ ഈ രാജ്യം സ്വതന്ത്രമാണു്. ജനങ്ങൾ പുരാതനകാലംമുതൽ ക്രിസ്ത്യാനികളും. 1935 മുതൽ കുറച്ചുകാലം ഇററലിയുടെ അധീനതയിൽ ഉണ്ടു. രണ്ടാംലോകയുദ്ധത്തിനുശേഷം വീണ്ടും സ്വതന്ത്രമായതു കൂടാതെ അടുത്തുണ്ടായിരുന്ന ഇററലിക്കാരുടെ വക എറിത്രിയായുംകൂടെ കിട്ടുകയും ചെയ്തു.

2. സുഡാൻ:—1956-ൽ ബ്രിട്ടീഷ്മേധാവിത്വത്തിൽനിന്നും മോചനം നേടി.

3. ഈജിപ്തു്:—പുരാതനരാജവംശങ്ങൾക്കുശേഷം പലപ്പോഴും വിദേശീയരുടെ ആധിപത്യത്തിൽ അമർന്നിരുന്നു. ഒടുവിലത്തെ മേധാവികൾ ബ്രിട്ടീഷുകാരായിരുന്നു. 1911-ൽ അവരുടെ മേൽക്കോയ്മ അവസാനിപ്പിച്ചു് രാജ്യം സ്വതന്ത്രമായി. ഇപ്പോൾ സിറിയാ, ലെബനൻ, സൗദി അറേബിയാ മുതലായ മററു അറബിരാജ്യങ്ങൾ കൂട്ടിച്ചേർന്നുണ്ടാക്കിയിട്ടുള്ള അറബിലീഗിൻറ നേതൃസ്ഥാനം വഹിക്കുന്നു. ആഫ്രിക്കൻ ദേശീയവാദികളുടെ കണ്ണിലുണ്ണിയായ നാസ്സർ ആണു് ഈജിപ്തിലെ പ്രസിഡൻറു്.

4. ലിബിയാ:—ആഫ്രിക്കയുടെ വടക്കേ തീരത്തു് ഈജിപ്തിനു തൊട്ടു പടിഞ്ഞാറുള്ള ഈ രാജ്യവും വളരെക്കാലം വിദേശശക്തികളുടെ അധീനതയിൽ അമർന്നിരുന്നു. ഈജിപ്തിൻെറയും മേൽക്കോയ്മസ്ഥാനം വഹിച്ചിരുന്ന തുർക്കിയിലെ സുൽത്താന്മാർ ആയിരുന്നു മുൻകാലത്തു് ഇവിടുത്തെ ഭരണാധികാരികൾ. 1911-ൽ തുർക്കിയെ തോല്പിച്ചു് ഇററലിക്കാർ ഈ പ്രദേശം കൈവശപ്പെടുത്തി. രണ്ടാംമഹായുദ്ധശേഷം ലിബിയ ഒരു സ്വതന്ത്രരാജ്യമായിത്തീർന്നു.

5. ടുണീഷ്യ:—പണ്ടത്തെ കാർത്തേജിന്നു തൊട്ടു തെക്കുള്ള പ്രദേശം 1956-ൽ ഫ്രഞ്ചുഭരണത്തിൽനിന്നും മോചനം നേടി. തൊട്ടു പടിഞ്ഞാറുള്ള അൾജീറിയായിൽ ദേശീയവാദികളും ഫ്രഞ്ച് അധിപന്മാരും തമ്മിൽ സമരം തുടങ്ങിയിട്ട് വർഷങ്ങൾ പലതായി. ഇപ്പോഴും ഫ്രഞ്ചുകാർ വിട്ടുകൊടുത്തിട്ടില്ല. എങ്കിലും അവരുടെ ആധിപത്യത്തിന്റെ മരണമണിയുടെ മുഴക്കം സമീപഭാവിയിൽ കേൾക്കാൻ സാധിക്കും.

6. മൊറോക്കോ:—ആഫ്രിക്കയുടെ വടക്കേ തീരത്തു പടിഞ്ഞാറേ അറ്റത്തുള്ള പ്രദേശം. ഇതിന്റെതന്നെ പടിഞ്ഞാറേ പകുതിയിൽ സ്പെയിൻകാരും കിഴക്കു ഫ്രഞ്ചുകാരും ആയിരുന്നു മേൽക്കോയ്മക്കാർ. മൂറന്മാർ (Moors) എന്ന ഇസ്ലാംമതം സ്വീകരിച്ച ആഫ്രിക്കരുടെ ആസ്ഥാനമാണ് മൊറോക്കോ. 1956-ൽ സ്വതന്ത്രരാജ്യമായി.

7. ലൈബീരിയാ:—അമേരിക്കയിൽനിന്നും സ്വതന്ത്രരായ നിഗ്രോ അടിമകൾ സ്ഥാപിച്ച സ്വതന്ത്രറിപ്പബ്ലിക്ക്.

8. ഘാന:—1957-ൽ മാത്രം ബ്രിട്ടീഷ് ഭരണത്തിൽനിന്നും സ്വതന്ത്രമായി. ഇന്നത്തെ ആഫ്രിക്കയുടെ പൂർണ്ണസ്വാതന്ത്ര്യത്തിനുവേണ്ടി ഈജിപ്തിനോടൊപ്പം നേതൃത്വം കൊടുത്തു നിൽക്കുന്നു.

9. തെക്കേആഫ്രിക്ക (South African Union) സ്വതന്ത്രരാജ്യമെന്നാണ് പറച്ചിൽ. പക്ഷേ യഥാർത്ഥം അങ്ങിനെയല്ല. ഏറിയപങ്കും ഡച്ചുകാരും കുറെ ഇംഗ്ലീഷുകാരും ഇവിടെ കുടിയേറിപ്പാർത്തിരുന്നു. ഈ യൂറോപ്യൻ ജനതയ്ക്കു മാത്രമേ ഭരണാധികാരമുള്ളൂ. ബഹുഭൂരിപക്ഷം വരുന്ന നാട്ടുകാർക്കോ, കൃഷിത്തൊഴിലാളികളും ഖനികളിലെ ജോലിക്കാരുമായി വന്നു താമസിച്ചവരുടെ സന്താനങ്ങളായ അസംഖ്യം ഇന്ത്യാക്കാർക്കോ

ഭരണപരമായി യാതൊരു സ്വാതന്ത്ര്യവും അവകാശവുമില്ല. കൂടാതെ ആഫ്രിക്കൻനാട്ടുകാർക്കും ഇന്ത്യാക്കാർക്കും എതിരായ ഒരു വർണ്ണവിവേചനനയം വെള്ളക്കാരുടെ ഗവൺമെന്റ് അനുവർത്തിച്ചുപോരുന്നു. ഈ അസമത്വത്തിന്നെതിരായി ശക്തിയായ പ്രക്ഷോഭണവും തുടങ്ങീട്ടുണ്ട്.

10. റൊഡേഷ്യ:—നയാസാ ലാൻഡ് ഫെഡറേഷൻ. ഇവിടുത്തെ സ്ഥിതിയും തെക്കേ ആഫ്രിക്കയിലേതുപോലെ തന്നെ. 76 ലക്ഷം ജനങ്ങളുള്ളതിൽ മൂന്നുലക്ഷം മാത്രമാണ് വെള്ളക്കാർ. ശേഷമുള്ള വലിയ ഭൂരിപക്ഷം നാട്ടുകാരാണ്. പക്ഷെ ഭരണത്തിൽ വെള്ളക്കാർക്കുമാത്രമേ കാര്യമുള്ളൂ. മേൽപ്പറഞ്ഞ വർണ്ണവിവേചനം ശക്തിയായി നടത്തുന്നുമുണ്ട്. അതിന്നെതിരായി പ്രക്ഷോഭണവും നാട്ടുകാർ ശരിയായിത്തന്നെ നടത്തുന്നുണ്ട്.

ഇങ്ങിനെ പേരിന് പത്ത് സ്വതന്ത്രരാഷ്ട്രങ്ങൾ ആഫ്രിക്കയിൽ ഉണ്ടെങ്കിലും എട്ടു മാത്രമേ യഥാർത്ഥസ്വാതന്ത്ര്യം അനുഭവിക്കുന്നുള്ളൂ. തെക്കുള്ള രണ്ടു രാഷ്ട്രങ്ങളും വെള്ളക്കാരുടെ കൈവശംതന്നെയാണ്. നാട്ടുകാർ എണ്ണത്തിൽ വളരെയുണ്ട്. എങ്കിലും അവർക്ക് യാതൊരു രാഷ്ട്രീയ അധികാരവും ഇല്ല. ബ്രിട്ടീഷ് അധീനതയിലുള്ള നൈജീരിയായിലും ഫ്രഞ്ച് അധീനതയിലുള്ള അൾജീരിയായിലും ശക്തിയായ സ്വാതന്ത്ര്യപ്രക്ഷോഭണം നടക്കുന്നുണ്ട്. അൾജീരിയായിലാണ് കൂടുതൽ പരുഷം. ഈയാണ്ടു തന്നെ (1959) നൈജീരിയായ്ക്കു സ്വാതന്ത്ര്യം കൊടുക്കുമെന്നായിരുന്നു പ്രസ്താവം. അൾജീരിയായിലെ ദേശീയവാദികൾ സ്വാതന്ത്ര്യത്തിനുവേണ്ടി ഇതിനകംതന്നെ വളരെ നഷ്ടങ്ങൾ സഹിച്ചിട്ടുണ്ട്. അവരുടെ ത്യാഗത്തിന്റെ പ്രതിഫലമായി അടുത്തുതന്നെ സ്വാതന്ത്ര്യം ലഭിക്കാൻ ഇടയുണ്ട്.

ആഫ്രിക്കയിൽ അവശേഷിച്ചിട്ടുള്ള യൂറോപ്യൻകോളനികൾ താഴെ പറയുന്നവയാണ്:—

1. ഫ്രഞ്ച് വെസ്റ്റാഫ്രിക്ക.
2. സ്പെയിൻകാരുടെ റെയോഡിഓറോ.
3. ബ്രിട്ടീഷുകാരുടെ ഗാമ്പിയാ.
4. അവരുടെതന്നെ സിറാലിയോൺ.
5. പോർത്തുഗീസ് ഗിനിയാ.
6. നൈജീരിയാ (ബ്രിട്ടീഷ്)
7. ഫ്രഞ്ച് ഇക്വറ്റോറിയൽ ആഫ്രിക്ക.
8. സ്പെയിൻകാരുടെ റിയോമുനി.
9. ബൽജിയൻ കോംഗോ.
10. പോർത്തുഗീസുകാരുടെ വക അംഗോളാ. (കോംഗോപ്രദേശം)
11. തെക്കുപടിഞ്ഞാറെ ആഫ്രിക്ക. (ഒന്നാംലോകയുദ്ധത്തിനുമുമ്പ് ജർമ്മൻകാരുടെ വക. യുദ്ധശേഷം ബ്രിട്ടീഷുകാർ തെക്കേആഫ്രിക്കയോടു ചേർത്തു.)
12. ബസുട്ടോലാൻഡ് (ബ്രിട്ടീഷ്)
13. ബെഷ്വാനാലാൻഡ് (ബ്രിട്ടീഷ്)
14. മൊസാമ്പിക്ക (പോർത്തുഗീസ്-കിഴക്കേആഫ്രിക്ക)
15. മെഡഗാസ്കർ—ഫ്രഞ്ചുകാരുടെ വക വലിയ ദ്വീപ്.
16. കെനിയാ (ബ്രിട്ടീഷ്)
17. ടാങ്കനീക്ക. (ബ്രിട്ടീഷ്)
18. ഉഗാണ്ട (ബ്രിട്ടീഷ്)

ടാങ്കനീക്കയും, ഉഗാണ്ടയും തെക്കു പടിഞ്ഞാറെ ആഫ്രിക്ക പോലെ ഒന്നാംലോകയുദ്ധത്തിനു മുമ്പ് ജർമ്മൻകാരുടെ വകയായിരുന്നു. യുദ്ധശേഷം ബ്രിട്ടീഷുകാർക്ക് കിട്ടി.

19. ഇററാലിയൻ സോമാലിലാൻഡ്—ഇററലിക്കാരുടെ കൈവശത്തിനിന്നും രണ്ടാംലോകയുദ്ധശേഷം ഐക്യരാഷ്ട്രസംഘടനയുടെ മേൽനോട്ടത്തിൽ ഭരിക്കപ്പെട്ടു വരുന്നു.

20. ബ്രിട്ടീഷ് സോമാലിലാൻഡ്.

21. ഫ്രഞ്ച് സോമാലിലാൻഡ്.

22. അൾജീരിയാ (ഫ്രഞ്ച്.)

വളർന്നുവരുന്ന ദേശാഭിമാനത്തിൻെറയും സ്വാതന്ത്ര്യബോധത്തിൻെറയും അലയടി ഇന്ന് ആഫ്രിക്കയിൽ എവിടേയും കാണാം. നാട്ടുകാർ ഭരിക്കുന്ന സ്വതന്ത്രരാഷ്ട്രങ്ങൾ ഈ സ്വാതന്ത്ര്യതൃഷ്ണയ്ക്ക് അനവരതം പ്രോത്സാഹിപ്പിച്ചു വേണ്ട ഉത്തേജനം കൊടുക്കുന്നുണ്ട്. സ്വതന്ത്രരായ എട്ടു ദേശീയ രാഷ്ട്രങ്ങൾകൂടി 1958 ഏപ്രിൽ 15-ാംനു- മുതൽ ഘാനായുടെ തലസ്ഥാനമായ അക്രയിൽവച്ച് നടത്തിയ രാഷ്ട്രീയ സമ്മേളനം ചരിത്രപ്രാധാന്യമുള്ളതാണ്. ഘാനായുടെ ക്ഷണം അനുസരിച്ചാണ് ഈ രാഷ്ട്രങ്ങളിലെ പ്രതിനിധികൾ സമ്മേളനം നടത്തിയതു്. പ്രത്യേക ക്ഷണമനുസരിച്ച് ലണ്ടനിലെ ഇന്ത്യൻ ഹൈക്കമ്മീഷണർ ശ്രീമതി വിജയലക്ഷ്മിപണ്ഡിററ് ഈ സമ്മേളനത്തിൽ സംബന്ധിക്കുകയുണ്ടായി. സ്വാതന്ത്ര്യകാംക്ഷികളും പുതുതായി സ്വാതന്ത്ര്യം ലഭിച്ചവരുമായ പൌരസ്ത്യരാഷ്ട്രങ്ങൾ ഇന്ത്യയെ മാർഗ്ഗദർശിയായി കരുതുന്നതിൻെറ ലക്ഷ്യമാണ് ഈ സൌഹാർദ്ദപ്രകടനം. ആഫ്രിക്കയിൽ യൂറോപ്യന്മാർ നടത്തുന്ന കൊളനിവാഴ്ച അവസാനിപ്പിക്കേണമെന്നും തെക്കേ ആഫ്രിക്കയിൽ കാണിക്കുന്ന വർണ്ണവിവേചനനയം ഉടനേ നിർത്തണമെന്നും ഈ സമ്മേളനം ശക്തമായ സ്വരത്തിൽ ആവശ്യപ്പെട്ടിട്ടുണ്ട്. മിതവും ന്യായവുമായ ഈ ആവശ്യങ്ങൾ ശ്രദ്ധിക്കാതിരിക്കാൻ ലോകരാഷ്ട്രങ്ങൾക്ക് നിവൃത്തിയില്ല.

## വിഭാഗം 4.

# പശ്ചിമ ആസ്ത്രേലിയ.

### I. ഭൂപ്രകൃതിയും പ്രാകൃതമനുഷ്യരും.

ഇന്ത്യയ്ക്കു തെക്കുകിഴക്കുള്ള ദ്വീപുകളിൽവച്ച് ഏററവും വലുതും ലോകത്തിലെ വൻകരകളിൽവച്ച് ഏററവും ചെറുതുമായ ഒരു ഭൂഖണ്ഡമാണ് ആസ്ത്രേലിയ. ദക്ഷിണായനരേഖ ഇതിന്റെ നടുവിൽക്കൂടി പോകുന്നു. വടക്കുഭാഗം ഉഷ്ണമേഖലയിലും തെക്കുഭാഗം ശീതോഷ്ണമേഖലയിലും കിടക്കുന്നതുകൊണ്ട് വടക്കുഭാഗത്ത് ഉഷ്ണംകൂടിയും തെക്കോട്ടു പോകുംതോറും ഉഷ്ണം കുറഞ്ഞും ഇരിക്കുന്നു. ഭൂഖണ്ഡം മുഴുവനും ദക്ഷിണാർദ്ധഗോളത്തിലാകയാൽ ജൂൺ, ജൂലായ്, ആഗസ്റ്റ് മാസങ്ങൾ ശൈത്യകാലവും



ഡിസംബർ, ജനവരി, ഫെബ്രുവരിമാസങ്ങൾ ഉഷ്ണകാലവുമാകുന്നു.

ഭൂപ്രകൃതി അനുസരിച്ചു് ആസ്ത്രേലിയയെ മൂന്നായി വിഭജിക്കാം. (1) കിഴക്കേ തീരത്തിനടുത്തു് തെക്കുവടക്കായി നീണ്ടുകിടക്കുന്ന ഒരു പർവ്വതനിരയുണ്ടു്.

"ഗ്രേയിററ് ഡിവൈഡിങ് റെയിഞ്ചു്" (Great Dividing Range) എന്നാണു് ഇതിന്റെ പേരു്.

(2) ഭൂഖണ്ഡത്തിന്റെ പടിഞ്ഞാറെ പകുതി ഒരു പീഠഭൂമിയാണു്. 500 അടിമുതൽ 2000 അടിവരെ പൊക്കമുള്ള പ്രദേശങ്ങൾ ഇവിടെയുണ്ടു്. 5000 അടിവരെ ഉയരമുള്ള ചെറു പർവ്വതങ്ങളും ഇവിടെ കാണാം. (3) കിഴക്കെ സമതലം. തീരപ്രദേശത്തിനടുത്തു് പടിഞ്ഞാറാണു് ഇതിന്റെ സ്ഥാനം. ഈ സമതലത്തിൽകൂടിയാണു് ഭൂഖണ്ഡത്തിലെ പ്രധാന നദിയായ മറേയും അതിന്റെ പോഷകനദിയായ ഡാർലിങ്ങും ഒഴുകി തെക്കേ സമുദ്രത്തിൽ പതിക്കുന്നതു്.

തെക്കു കിഴക്കൻ കടൽക്കാററു നിമിത്തം കിഴക്കേതീരത്തു് എല്ലാക്കാലവും മഴയുണ്ടു്. വടക്കു പടിഞ്ഞാറൻ കാററു് വടക്കു ഭാഗത്തു് വേനൽക്കാലത്തു മാത്രം മഴപെയ്യാൻ ഇടയാക്കുന്നു. ശൈത്യകാലത്തു് പടിഞ്ഞാറൻകാററു നിമിത്തം തെക്കും തെക്കു പടിഞ്ഞാറൻ തീരങ്ങളിലും മഴപെയ്യുന്നു. പശ്ചിമപീഠഭൂമിയിൽ മഴ മിക്കവാറും ഇല്ലെന്നുതന്നെ പറയാം. തെക്കു കിഴക്കൻ കാററു് നെടിയ പർവ്വതനിര കടന്നു് പടിഞ്ഞാട്ടുവരുമ്പോൾ നീരാവിയില്ലാതെ വരണ്ടതായിത്തീരുന്നു. അതുകൊണ്ടു് പടിഞ്ഞാറൻ പീഠഭൂമി ഒരു മരുപ്രദേശമാണു്.

മഴയെ ആശ്രയിച്ചാണല്ലോ സാധാരണയായി സസ്യങ്ങൾ വളരുന്നതു്. നല്ല ചൂടും ധാരാളം മഴയുമുള്ള വടക്കൻ തീരദേശങ്ങളിൽ ഉഷ്ണമേഖലാവനങ്ങൾ കാണാം. അതിനുതെക്കു് പർവ്വതനിരയ്ക്കു് പടിഞ്ഞാറു് സാവന്നാ എന്നു പറയുന്ന ഉഷ്ണമേഖലാ

പുൽപ്രദേശങ്ങൾ ഉണ്ട്. അതിനു തെക്കായി മറേ—ഡാർലിങ്ങ് സമതലത്തിൽ മിതോഷ്ണമേഖലാ പുൽപ്രദേശമാണ്. എപ്പോഴും മഴയുള്ള കിഴക്കൻതീരത്ത് തെക്കെ ചൈനയുടെ തീരത്തുള്ളമാതിരി മിതോഷ്ണമേഖലാ വനങ്ങൾ വളരുന്നു. ആസ്ത്രേലിയൻ കാടുകളിൽ സാധാരണ വളരുന്ന മരം യൂക്കാലിപ്റ്റസ് ആണ്. വടക്കു പടിഞ്ഞാറുള്ള പ്രദേശങ്ങളിലുള്ള ചിലതരം മരങ്ങൾ 300 അടിവരെ ഉയരത്തിൽ വളരും.

മറെറങ്ങുമില്ലാത്ത ചില പ്രത്യേകതരം ജന്തുക്കളെ ആസ്ത്രേലിയായിൽ കാണാം. വയറിനു പുറത്ത് തൊലിപ്പുറത്തുള്ള സഞ്ചിയിൽ കുഞ്ഞുങ്ങളെ വളർത്തുന്ന കംഗാരു എന്ന മൃഗം ആണ് അവയിലൊന്ന്. ബലമുള്ള വാലും പിൻകാലുകളും തറയിൽ കുത്തി അതിവേഗം ചാടിച്ചാടി സഞ്ചരിക്കാൻ ഇവയ്ക്കു കഴിയും. മുട്ടയിട്ട് കുഞ്ഞുങ്ങളെ വിരിച്ച് അവയെ മുലപ്പാൽ ഊട്ടി വളർത്തുന്നതും താറാവിന്റെ മാതിരി ചുണ്ടു (കൊക്ക്) ഉള്ളതുമായ ഒരുതരം ജന്തുവും ആസ്ത്രേലിയായിൽ മാത്രം ഉള്ളതാണ്. ഇതിന്റെ മുഖം ഒഴികെയുള്ള ശരീരം മുഴുവൻ കഴുതയുടെ (നീർനായുടെ) ശരീരംപോലെയാണ്. മരക്കൊമ്പുകളിൽ ജീവിക്കുന്നവയും കാഴ്ചയിൽ കരടിക്കുട്ടികളെപ്പോലെ ഇരിക്കുന്നവയും ആയ ഓപ്പോസം എന്ന മൃഗവും ഒരു അസാധാരണ ജന്തുവാണ്. ചിറകില്ലാത്ത ഒരുതരം വലിയപക്ഷിയാണ് ഇവിടെക്കാണുന്ന ഈമു. ഇതുകൂടാതെയും പലതരം വിശേഷാകൃതിയുള്ള പക്ഷികൾ ആസ്ത്രേലിയായിലുണ്ട്. ഇവയോടൊന്നിച്ച് മനുഷ്യരും വളരെ പണ്ടുതന്നെ ഈ നാട്ടിൽ ഉണ്ടായിരുന്നു. ആദിമ മനുഷ്യവർഗ്ഗത്തിൽപ്പെട്ട ആളുകൾ ആസ്ത്രേലിയായുടെ തെക്കെ തീരത്തിനടുത്തുള്ള ടാസ്മേനിയാദ്വീപിൽ ഉണ്ട് എന്ന് നരവംശശാസ്ത്രജ്ഞന്മാർ അഭിപ്രായപ്പെടുന്നു.

ഏ. ഡി. 1770-ൽ ക്യാപ്റ്റൻ കുക്ക് എന്ന ഇംഗ്ലീഷ് നാവികൻ ആസ്ത്രേലിയയിൽ എത്തിയ കാലത്ത് അവിടെ

മൂന്നുലക്ഷത്തോളം മനുഷ്യർ ഉണ്ടായിരുന്നതായി കണക്കാക്കിയിരിക്കുന്നു. ഇന്ന് ഈ ആദിമനിവാസികളുടെ സംഖ്യ അരലക്ഷത്തിൽ കവിയാറ്. വർഗ്ഗശുദ്ധിയിൽ നിസ്തുല്യരായ ഈ ജനസമുദായം വെള്ളക്കാരുമായി സമ്പർക്കമില്ലാതെ കുന്നുകളിലും സമതലത്തിലും മരുഭൂമിയിലും അലഞ്ഞുതിരിയുന്നവരാണ് ഇവരിൽ അധികവും. തവിട്ടുനിറം, കറുത്തമിഴികൾ, ഉയർന്ന നെറ്റിത്തടം, പരന്നമൂക്ക്, കറുത്ത തലമുടി ഇവയാണ് ഇവരുടെ ശാരീരലക്ഷണങ്ങൾ. കാട്ടുമൃഗങ്ങളുടെ തുകൽകൊണ്ട് സ്ത്രീകളും പുരുഷന്മാരും അരമറയ്ക്കുന്നു. കുട്ടികൾ നഗ്നരായിട്ടാണ് നടക്കുന്നത്. മനുഷ്യരുടെ തലമുടികൊണ്ടുണ്ടാക്കിയ അരപ്പട്ടകൾ സ്ത്രീകൾ സാധാരണയായി ധരിക്കുന്നു. കാട്ടുനായ്ക്കളും, പൂച്ചകൾ, പല്ലി, പാമ്പ്, ചിതൽപ്പുറ്റ് എന്നിവയും, എല്ലാതരം പക്ഷികളുടേയും മൃഗങ്ങളുടേയും മാംസവും ഇവർക്ക് ആഹാരമാകും. അടുത്തകാലംവരെ മനുഷ്യമാംസവും ഇവർ ഭക്ഷിച്ചിരുന്നതായി അറിവുണ്ട്.

അവരുടെ ഇടയിൽ രാജവാഴ്ചയുണ്ടായിരുന്നതായി അറിവില്ല. പല വർഗ്ഗക്കാർ അവരുടെ ഇടയിലുണ്ടെങ്കിലും ഏതാണ്ട് സാമ്യമുള്ള ഭാഷകളാണ് അവർ സംസാരിക്കുന്നത്. അക്ഷരവിദ്യ അവരുടെ ഇടയിൽ നടപ്പില്ല. എന്നാൽ ഒരു വടിയിൽ ചില വരകൾ അടയാളപ്പെടുത്തി സന്ദേശങ്ങൾ അയയ്ക്കുന്ന പതിവുണ്ട്. മന്ത്രവാദികൾക്ക് സമുദായത്തിൽ ഉന്നതമായ സ്ഥാനമുണ്ട്. ദീനം ഭേദമാക്കുന്നതിനും ശത്രുക്കളെ നശിപ്പിക്കുന്നതിനും മന്ത്രവാദികൾക്ക കഴിയുമെന്നാണു വിശ്വാസം. സ്ത്രീകൾ പരിശുദ്ധമായ വൈവാഹികജീവിതം നയിക്കുന്നു. ഭർത്താവിന്റെ മരണം അവർക്ക് വലിയ ദുഃഖത്തിനിടയാക്കുന്നു. മരുമകനും അമ്മായിയും തമ്മിൽ കണ്ടുകൂടാ എന്നാണ് അവരുടെ ആചാരം. കുട്ടികൾ ചെറുപ്പത്തിലേതന്നെ ആയുധങ്ങൾകൊണ്ടാണ് കളിക്കുന്നത്. മൃഗങ്ങളേയും ശത്രുക്കളേയും പരാജയപ്പെടു

നോക്കി പിൻതുടരുന്നതിന് അവർ പഠിക്കുന്നു. ബൂമറായ്ങ് (Boomerang) എന്ന ഒരുതരം ആയുധം അവർ ഉപയോഗിക്കുന്നു. ഇതു് ഒരുതരം വളഞ്ഞ തടിയാണു്. ഇതു് എറിഞ്ഞാൽ ലക്ഷ്യത്തിൽകൊണ്ടശേഷം തിരിച്ചു് എറിഞ്ഞയാളിന്റെ സമീപംതന്നെ വന്നു വീഴും. ഇതിന്റെ പ്രയോഗം ഈ അപരിഷ്കൃതവർഗ്ഗക്കാർക്ക് മാത്രമെ വശമുള്ളൂ. പാട്ടും, നൃത്തവും ഇവരുടെയിടയിലും നടപ്പുണ്ടു്. ഈ ജനവർഗ്ഗം ഇന്നും പരിഷ്കാരം ഏൽക്കാതെ കഴിയുകയാണു്. തെക്കേ ഇന്ത്യയിലെ ആദിമനിവാസികളുമായി ഇവർക്ക് സാമ്യമുണ്ടെന്നു പറയാം.

## II

### സ്വർണ്ണഖനികളും ആസ്ത്രേലിയായിലേയ്ക്കുള്ള ജനപ്രവാഹവും:—

ക്രിസ്ത്വബ്ദം 1770-ൽ ക്യാപ്റ്റൻ കുക്ക് ആസ്ത്രേലിയ കണ്ടുപിടിച്ചു. ഇംഗ്ലണ്ടിൽനിന്നും കുററവാളികളെ നാടുകടത്താൻ ഉള്ള സ്ഥലമായിട്ടാണു് ആസ്ത്രേലിയ ആദ്യകാലങ്ങളിൽ പ്രയോജനപ്പെട്ടതു്. കുറച്ചു മുൻപുവരെ ഇന്ത്യയിൽനിന്നും ആളുകളെ ശിക്ഷിച്ചു് നാടുകടത്തിയിരുന്നതു് ബംഗാൾ ഉൾക്കടലിലുള്ള /അൻഡമാൻ ദ്വീപിൽ ആയിരുന്നുവെന്നു് നിങ്ങൾ കേട്ടിരിക്കും. അതുപോലെയായിരുന്നു ഒരു കാലത്തു് ഇംഗ്ലീഷുകാർക്ക് ആസ്ത്രേലിയായും. തെക്കേ ആസ്ത്രേലിയായും ഇംഗ്ലണ്ടും തമ്മിൽ കാലാവസ്ഥയ്ക്കു് സാമ്യമുണ്ടു്. 1787-ൽ പതിനൊന്നു കപ്പലിലായി എണ്ണൂറു കുററവാളികളെ ആസ്ത്രേലിയായുടെ തെക്കു കിഴക്കൻ ഭാഗത്തു് ഇംഗ്ലണ്ടിൽനിന്നും കൊണ്ടുവന്നു് ഇറക്കി. സിഡ്നി (Sydney) എന്ന പിന്നീടു പ്രസിദ്ധമായിത്തീർന്ന തുറമുഖത്തിനടുത്തായി ന്യൂ സൌത്ത് വെയിത്സ് (New South Wales) എന്ന സംസ്ഥാനത്തു് താമസം തുടങ്ങിയ ഈ ബ്രിട്ടീഷുകാർക്ക് കൃഷിയും കൈത്തൊഴിലും ഒന്നും

വശമില്ലായിരുന്നു. ഇംഗ്ലണ്ടിൽനിന്നും കൊടുത്തയച്ച സാധനങ്ങൾ ഭക്ഷിച്ചു് അവർ ജീവിച്ചു. കിഴക്കെ പവ്വതനിരയുടെ തെക്കുഭാഗമായ നീലമല (Blue Mountains) ആസ്ത്രേലി




യായിലെ വിശാലമായ സമതല പ്രദേശത്തിൽനിന്നും അവരെ അകററിനിത്തി. ഇരുപത്തിയഞ്ചു വഷത്തിനുശേഷം മാത്രമാണു് സാഹസികരായ രണ്ടു ചെറുപ്പക്കാർ ആ പവ്വതം കടന്നു് ഭൂഖണ്ഡത്തിന്റെ ഉളളിലേക്കു് പ്രവേശിച്ചതു്. കുതിരയും ആടുമാടുകളും വളത്തുന്നതിനു പററിയ ഈ പുൽപ്രദേശത്തേക്കു് (മറോ–ഡാർലിങ്ങ് സമതലം) ഇംഗ്ലണ്ടിൽനിന്നും കൂട്ടത്തിൽ കൂട്ടത്തിൽ ആളുകൾ വന്നെത്തി. പക്ഷെ, കുറെ അധികം പടിഞ്ഞാറോട്ടു ചെന്നപ്പോൾ അവർ കണ്ടതു് ഊഷരമായ മരുഭൂമിയായിരുന്നു. ഈ കാലത്തു് മറെറാരു സംഭവം ഉണ്ടായിരുന്നില്ലെങ്കിൽ ആസ്ത്രേലിയായിലേക്കുളള ജനപ്രവാഹം ഒരുതോട്ടു കൂടി തീരുമായിരുന്നു.

മുന്നൂറുനാഴിക ദൂരത്തുള്ള പെൎത്ത് എന്ന സമുദ്രതീരത്തിൽനിന്നും കുഴൽവഴി ഇവിടങ്ങളിലേക്ക് വെള്ളം കൊണ്ടുവന്നു. റെയിൽപാത നിൎമ്മിച്ചു് ഇവിടങ്ങളിലേക്കുള്ള ഗതാഗതമാൎഗ്ഗവും സൗകൎയ്യപ്പെടുത്തി. പോർട്ടു്അഗസ്റ്റാ, ആൽബനി, പെത്ത്, എസ്പിരാൻസ് എന്നീ തീരദേശനഗരങ്ങളിൽനിന്നും കാൽഗ്രർളിയിലേക്ക് റെയിൽപാതകൾ ഉണ്ടാക്കി. ഇന്ന് ഈ പശ്ചിമപീഠഭൂമിയിൽനിന്നു മാത്രമെ ആസ്ത്രേലിയായിൽ പറയത്തക്കവണ്ണം സ്വൎണ്ണം കിട്ടുന്നുള്ളു. അനവധി ജനങ്ങൾ ഈ തൊഴിലിൽ ഏൎപ്പെട്ടുകഴിയുന്നുമുണ്ടു്.

## III ആസ്ത്രേലിയായുടെ ഇന്നത്തെ സ്ഥിതി.

ക്രിസ്തബ്ദം 1891-ൽ ആസ്ത്രേലിയായിലെ നേതാക്കന്മാർ സിഡ്നി നഗരത്തിൽ സമ്മേളിച്ചു് ഒരു സംയുക്തരാഷ്ട്രം




(Federal state) രൂപീകരിക്കാൻ നിശ്ചയിച്ചു. അതിനുവേണ്ടി ഒരു നിയമം ആയിരത്തിത്തൊള്ളായിരാമാണ്ടിൽ ബ്രി

ട്ടീഷ് പാർലമെന്റിൽ നിശ്ചയിച്ചു. 1901-ൽ ആസ്ട്രേലിയ ഒരു ഫെഡറൽ രാഷ്ട്രമായി പ്രവർത്തനം തുടങ്ങി. കാൻബെറായാണ് ഈ സംയുക്തരാഷ്ട്രത്തിന്റെ തലസ്ഥാനം. ആസ്ട്രേലിയായുടെ തെക്കു കിഴക്കേ ഭാഗത്താണ് ഈ ഉദ്യാന നഗരത്തിന്റെ സ്ഥാനം. അംഗസംസ്ഥാനങ്ങളും അവയുടെ തലസ്ഥാനങ്ങളും താഴെ കുറിക്കുന്നു.

1. വിക്ടോറിയ — തലസ്ഥാനം — മെൽബോൺ
2. ന്യൂ സൗത്ത് വെയിത്സ് — ടി — സിഡ്നി
3. ക്വീൻസ്‌ലൻഡ് — ടി — ബ്രിസ്ബെയിൻ
4. ടാസ്മേനിയ — ടി — ഹോബാർട്ട്
5. തെക്കേ ആസ്ട്രേലിയാ — ടി — അഡെലെയിഡ്
6. പടിഞ്ഞാറെ ആസ്ട്രേലിയ — ടി — പെർത്ത്
7. വടക്കൻപ്രദേശം (Northern Territory) — പ്രധാനസ്ഥലം — ഡാർവിൻ
8. മദ്ധ്യപ്രദേശം — തലസ്ഥാനം — ആലിസ് സ്പ്രിംഗ്സ്

ഇവകൂടാതെ ഫെഡറൽ തലസ്ഥാനമായ കാൻബെറായും കൂടി ചേർന്നതാണ് ആസ്ട്രേലിയൻ സംയുക്തരാഷ്ട്രം.

ഇന്ത്യയെപ്പോലെ ആസ്ട്രേലിയായും ഒരു കോമൺവെൽത്ത് അംഗരാഷ്ട്രമാണ്. പക്ഷേ ആസ്ട്രേലിയ ഒരു റിപ്പബ്ലിക് (ജനകീയഭരണരാഷ്ട്രം) അല്ല. ബ്രിട്ടനിലെ രാജ്ഞിതന്നെയാണ് ആസ്ട്രേലിയായിലെയും രാജ്ഞി. രാജ്യാധികാരം ഇംഗ്ലണ്ടിലെപ്പോലെതന്നെ നാമമാത്രമാണ്. ആസ്ട്രേലിയൻ നിയമസഭയോട് ഉത്തരവാദപ്പെട്ട ഒരു മന്ത്രിസഭ, ഈ മന്ത്രിസഭയുടെ ഉപദേശപ്രകാരം ഇംഗ്ലണ്ടിലെ രാജ്ഞി (രാജാവ്) നിയമിക്കുന്ന ഒരു ഗവർണ്ണർ ജനറൽ—ഇവ ചേർന്നതാണ് ഭരണയന്ത്രം. ഇരുപത്തിയൊന്നുവയസ്സു തികഞ്ഞ സ്ത്രീപുരുഷന്മാർ എല്ലാം തിരഞ്ഞെടുപ്പുകാലത്ത് വോട്ടു നൽകണമെന്ന് നിർബ്ബ

ന്ധമാണു്. വോട്ടു ചെയ്തില്ലെങ്കിൽ അതിനു ശിക്ഷയനുഭവിക്കണം. ഇതു് ആസ്ത്രേലിയൻ ഭരണഘടനയുടെ ഒരു പ്രത്യേകതയാണു്.

ആസ്ത്രേലിയായിലെ എല്ലാ സംസ്ഥാനങ്ങളിലും സ്വയംഭരണം ഉണ്ടു്. ഓരോ സംസ്ഥാനത്തിലും ഭരണത്തലവൻ ഗവർണ്ണറാണു്. അദ്ദേഹം സംസ്ഥാനമന്ത്രിസഭയുടെ ഉപദേശപ്രകാരമാണു് ഭരണം നടത്തുന്നതു്. സംസ്ഥാനമന്ത്രിസഭ സംസ്ഥാന നിയമസഭയോടു് ഉത്തരവാദപ്പെട്ടിരിക്കുന്നു. യഥാർത്ഥത്തിൽ ആസ്ത്രേലിയായിലെ ഭരണരീതി തികച്ചും ജനാധിപത്യരീതിയിൽ ഉള്ളതാണു്.

ജനങ്ങൾ അധികവും താമസിക്കുന്നതു് കടൽത്തീരത്തിനടുത്താണു്. അതിനു വ്യത്യാസമായിട്ടുള്ളതു് തെക്കുപടിഞ്ഞാറെ രണ്ടു സ്വർണ്ണഖനി പ്രദേശങ്ങളിലും [illegible] പൂർവ്വപ്രദേശത്തുമാണു്. ആസ്ത്രേലിയായിലെ വലിയ പട്ടണങ്ങളും സമുദ്രതീരത്തിനടുത്താണു്. ഇന്നു് ആ ഖണ്ഡത്തിലെ ജനസംഖ്യ തൊണ്ണൂറ്റിയഞ്ചു ലക്ഷം ആണു്. അരലക്ഷത്തോളം വരുന്ന ആദിമനിവാസികൾ ഒഴികെ മറ്റുള്ളവരെല്ലാം വെള്ളക്കാരാണു്. മറ്റു വർഗ്ഗക്കാരെ ആസ്ത്രേലിയായിൽ കുടിയേറിപ്പാർക്കാൻ നിയമം സമ്മതിക്കുന്നില്ല. ഇന്ത്യയിലോ ചൈനയിലോനിന്നു് ധാരാളം ആളുകൾ അവിടെ പാർക്കാൻ സന്നദ്ധരാണു്. അങ്ങിനെ വെള്ളക്കാരല്ലാത്തവർ താമസം തുടങ്ങിയാൽ അല്പകാലത്തിനുള്ളിൽ അവർ ജനസംഖ്യയിൽ പെരുകി വെള്ളക്കാർക്കു് ഒരു ബാധയായിത്തീരുമെന്നാണു് ഭയം. അതിവിശേഷമായ ഈ വിചാരം [illegible] ബുദ്ധിയാണെന്നു പറയാം. ആസ്ത്രേലിയായിലെ ജനങ്ങൾ എല്ലാം നല്ല വരുമാനമുള്ളവരാണു്. ടെലിഫോൺ, റേഡിയോ മുതലായ സുഖസൌകര്യങ്ങളില്ലാത്തവർ വളരെ ചുരുക്കം. ജോലിക്കു് ആളുകൾ കുറവായതുകൊണ്ടു് കൃഷിപ്പണിക്കാർപോലും [illegible]

ന്നതു് യന്ത്രസഹായംകൊണ്ടാണു്. നിലം ഉഴുന്നതും വിത്തു് വിതയ്ക്കുന്നതും വിളവു കൊയ്യുന്നതും മെതിക്കുന്നതും ധാന്യങ്ങൾ പതിരിൽനിന്നും വേർതിരിക്കുന്നതും എല്ലാം യന്ത്രങ്ങൾകൊണ്ടാണു്. അതുപോലെതന്നെ ഖനികളിൽ ഖനനം നടത്തുന്നതിനും ആട്ടിൻരോമം വെട്ടിയെടുക്കുന്നതിനും എല്ലാം യന്ത്രങ്ങൾ ഉപയോഗിച്ചു വരുന്നു. മിക്ക പട്ടണങ്ങളും തമ്മിൽ റെയിൽപാതകൊണ്ടു ബന്ധിച്ചിരിക്കുന്നു. റോഡുകൾ കീലിട്ടു് ഉറപ്പിച്ചവയാണു്. പട്ടണങ്ങൾ തമ്മിലുള്ള ഗതാഗതസൗകര്യം വിമാനങ്ങൾകൊണ്ടു വർദ്ധിപ്പിച്ചിട്ടുണ്ടു്.

കല്ക്കരി, സ്വർണ്ണം, വെള്ളി, ചെമ്പു്, ഈയം എന്നീ ധാതുക്കൾ ഖനനം ചെയ്തുവരുന്നു. ന്യൂസൌത്ത് വെയിത്സിൽ ന്യൂകാസിൽ എന്ന സ്ഥലത്തുള്ള കല്ക്കരിഖനികളും ഉരുക്കുവ്യവസായശാലകളും പ്രസിദ്ധങ്ങളാണു്. വൈദ്യുതയന്ത്രങ്ങൾ നിർമ്മിക്കുക രോമം പഞ്ഞി ഇവകൊണ്ടുള്ള വസ്ത്രങ്ങൾ നെയ്യുക മുതലായവ മററുവ്യവസായങ്ങളാണു്. ലോകത്തിലെ ഏററവും നല്ല കമ്പിളിത്തരങ്ങൾ ഇവിടെയാണുണ്ടാകുന്നതു്. ഗോതമ്പു്, ബാർലി, ഓട്സ്, ഉരുളക്കിഴങ്ങു്, കരിമ്പു്, പലവിധം പഴവർഗ്ഗങ്ങൾ ഇവ ധാരാളം കൃഷി ചെയ്യുന്നു. ആവശ്യം കഴിഞ്ഞു് വൻതോതിൽ ഇവ കയററുമതി ചെയ്കയും ആണു് പതിവു്. തെക്കുപടിഞ്ഞാറും തെക്കും ഉള്ള തീരപ്രദേശങ്ങളിൽ മെഡിററേനിയൻ കാലാവസ്ഥയായതിനാൽ ആ പ്രദേശങ്ങൾ മുന്തിരി, മധുരനാരങ്ങ മുതലായ പഴവർഗ്ഗങ്ങൾ കൃഷിചെയ്യുന്നതിനു വളരെ യോജിച്ചതാണു്. ഡിവൈഡിങ്ങ് റേഞ്ചിനു പടിഞ്ഞാറുള്ള സമതലം ധാന്യങ്ങൾ കൃഷിചെയ്യുന്നതിനു് വളരെ പററിയതാണു്. അതുപോലെതന്നെ ഒന്നാംതരം മേച്ചിൽസ്ഥലങ്ങളും അവിടെയുണ്ടു്. മറേഡാർലിങ്ങ് സമതലത്തിൽ വൻതോതിൽ ആടുമാടുകളേയും കുതിരകളേയും വളർത്തുന്നു. മാട്ടിറച്ചി, ആട്ടിറച്ചി, മുയലിറച്ചി, വെണ്ണ, പഴവർഗ്ഗങ്ങൾ ഇവയും കയററുമതി

ച്ചരക്കുകളുടെ കൂട്ടത്തിൽ ഉൾപ്പെടുന്നു. ഉൽപന്നങ്ങൾ അധികവും ബ്രിട്ടനിലേക്കാണ് അയയ്ക്കുന്നതെങ്കിലും മററു യൂറോപ്യൻ രാജ്യങ്ങൾ, അമേരിക്കൻപ്രദേശങ്ങൾ, ഏഷ്യയിലെ രാജ്യങ്ങൾ ഇവിടങ്ങളിലേക്കും അവ കയററി അയയ്ക്കുന്നുണ്ട്. മോട്ടാർവാഹനങ്ങൾ മുതലായവയാണ് ഇറക്കുമതി ചെയ്യുന്നതു്. ഖനിയിൽ ജോലി ചെയ്യുന്നവനും പാടത്തു കൃഷിപ്പണി നടത്തുന്നവനും യാത്ര, ആഹാരം, വസ്ത്രം, ഭവനം മുതലായ ജീവിതസൗകര്യങ്ങൾ സമൃദ്ധിയായി കിട്ടുന്നു. രാജ്യവിസ്തൃതിയോടു താരതമ്യപ്പെടുത്തുമ്പോൾ ചുരുങ്ങിയ തോതിലുള്ള ജനസംഖ്യയും സമൃദ്ധമായ പ്രകൃതിസമ്പത്തും അതു ശരിയായി വിനിയോഗിക്കുന്നതിന് ജനങ്ങൾക്കുള്ള കഴിവും ആണ് ഇതിനു കാരണം.

## വിഭാഗം 5.

# ചൈന.

### I  പുരാതന കാലത്തെ ജീവിതരീതി.

ഏഷ്യയുടെ കിഴക്കുഭാഗത്ത് സോവിയറ്റ് യൂണിയനും തെക്ക് ഇന്ത്യ, ബർമ്മാ, ഇൻഡോചൈന ഈ ദേശങ്ങൾക്ക് വടക്കും ശാന്തസമുദ്രംമുതൽ പാമീർ പീഠഭൂമിവരെ വ്യാപിച്ചുകിടക്കുന്ന ഒരു വലിയ രാജ്യമാണ് ചൈന. ഉത്തര അക്ഷാംശം 20 ഡിഗ്രിക്കും 54 ഡിഗ്രിക്കും ഇടയ്ക്കാണ് ചൈനയുടെ സ്ഥാനം. അതുകൊണ്ടു പലതരത്തിലുള്ള കാലാവസ്ഥ ഇവിടെ അനുഭവപ്പെടുന്നു. മണ്ണിന്റെ തരവും പ്രദേശഭേദം അനുസരിച്ചു് വ്യത്യാസപ്പെട്ടിരിക്കുന്നു., ഇങ്ങിനെ ഭൂപ്രകൃതിയുടേയും ശീതോഷ്ണാവസ്ഥയുടേയും വ്യത്യാസം അനുസരിച്ചു വിളവുകളും മനുഷ്യജീവിതവും ചൈനയുടെ വിവിധഭാഗങ്ങളിൽ വ്യത്യാസപ്പെട്ടിരിക്കുന്നതായി കാണാം.

പർവ്വത പ്രദേശങ്ങളും ഉന്നതതടങ്ങളും ചൈനയുടെ പടിഞ്ഞാറു ഭാഗത്താണ്. കിഴക്കു സമതലവും. മൂന്നു വലിയ നദികൾ ചൈനയിൽ കിഴക്കോട്ട് ഒഴുകി ശാന്തസമുദ്രത്തിൽ പതിക്കുന്നു. ഇവയിൽ വടക്കേ അറ്റത്തുള്ളത് ഹൊയാങ്ഹോ,

കളായി ടിബററു മുതലായ പടിഞ്ഞാററൻ പ്രദേശങ്ങളിൽ നിന്നും കാററടിച്ചു പരത്തിക്കൊണ്ടുവന്ന മഞ്ഞനിറത്തിലുള്ള ഒരു തരം പൊടിമണ്ണാണ് ഇതിന്റെ ഉപരിതലത്തു്. ഈ മണ്ണിനു് ലീസ് (Loess) എന്നു പേരുപറയുന്നു. നല്ലവളക്കൂറുള്ള മണ്ണാണ് ഇതു്. ഈ മണ്ണു് കട്ടിപിടിച്ചുണ്ടായിട്ടുള്ള കുന്നുകൾ തുരന്നു് ഗുഹകൾ ഉണ്ടാക്കി അവയിൽ ആളുകൾ താമസിക്കാറുണ്ടായിരുന്നു. മഞ്ഞുകാലത്തു തണുപ്പോ ഉഷ്ണകാലത്തു ചൂടോ ഈ മാളങ്ങളിൽ ഏൽക്കുകയില്ല. ഈ പ്രദേശങ്ങളിൽ ചിലപ്പോൾ വെള്ളം കിട്ടാനുള്ള വൈഷമ്യമാണു കൃഷിക്കു് ഉണ്ടായിരുന്ന തടസ്സം. തീരങ്ങളുടെ നിരപ്പിൽനിന്നും വളരെ താഴ്ചയിലാണു് ഹൊയാങ്ഹോ നദിയിൽ വെള്ളത്തിന്റെ നില. അതുകൊണ്ടു് ഉയരെയുള്ള നിലങ്ങളിൽ വെള്ളം കിട്ടാൻ പ്രയാസം. ജലസേചന പദ്ധതികൾ ഇല്ലാതിരുന്ന മുൻകാലങ്ങളിൽ മഴയെ മാത്രം ആശ്രയിച്ചായിരുന്നു കൃഷി നടത്തിയിരുന്നതു്. സമുദ്രത്തിൽനിന്നും ദൂരെയുള്ള പ്രദേശങ്ങളിൽ പലപ്പോഴും ദീർഘകാലത്തേക്കു് മഴപെയ്യാതെ ഇരുന്നുവെന്നും വരാം. വെള്ളം കോരി നിലം നനച്ചു കൃഷിചെയ്കയായിരുന്നു ഏകമാർഗ്ഗം. ഗോതമ്പു്, ബാർളി എന്നീ ധാന്യങ്ങളും ആപ്പിൾ മരവും വളരാൻ പററിയതാണു് കാലാവസ്ഥ. അങ്ങിനെയിരിക്കെ ചിലപ്പോൾ ഹൊയാങ്ഹൊ നദിയിൽ വെള്ളപ്പൊക്കം ഉണ്ടാകും. തീരങ്ങളിലുള്ള സകലതും ശക്തിയായ ഒഴുക്കിൽ അകപ്പെട്ടു നശിക്കും. ഇത്തരം വെള്ളപ്പൊക്കംകൊണ്ടു് നദിയുടെ ഗതിതന്നെ മാറിപ്പോയിട്ടുണ്ടു്. ഈ മാതിരി വൈഷമ്യങ്ങൾകൊണ്ടു് ഈ നദീതടത്തിൽ താരതമ്യേന ജനവാസം കുറവായിരുന്നു. "ചൈനയുടെ ശാപം" എന്നൊരു പേരും ഹൊയാങ്ഹൊ സമ്പാദിച്ചിരുന്നു.

യാങ്സീതടം കുറേക്കൂടി തെക്കായതുകൊണ്ടു് അവിടുത്തെ കാലാവസ്ഥ കുറേക്കൂടി ചൂടുള്ളതാണു്. ശൈത്യകാലത്തു് അത്ര വളരെ തണുപ്പും ഇല്ല. മഴയും കൂടുതൽ ഉണ്ടു്. ആകപ്പാടെ

കൃഷിക്കു വളരെ പററിയ പ്രദേശമാണു്. നെല്ലു്, പരുത്തി, തേയില, മധുരനാരങ്ങ, കരിമ്പു്, മൾബെറി ഇവ സമൃദ്ധിയായി കൃഷിചെയ്തുവരുന്നു.

സിക്കിയാങ്ങ് നദീതടം കുറേക്കൂടി തെക്കാകയാൽ ചൂടു കൂടുതലുണ്ടു്. മഴയും മററു രണ്ടു നദീതടങ്ങളിലേക്കാൾ വളരെ കൂടുതലാണു്. യാങ്ങ് സി തടത്തിൽ കൃഷിചെയ്യുന്ന വിളവുകൾ എല്ലാം ഇവിടെയും ഉണ്ടാകും. കൂടാതെ വാഴ, കൈതച്ചക്ക (പിറുത്തിച്ചക്ക) മുതലായവയും ഉണ്ടാകും. (Pineapple എന്ന പഴത്തിനാണു് ഇവിടെ കൈതച്ചക്ക എന്നു പറഞ്ഞിരിക്കുന്നതു്.)

നാലായിരം വർഷം മുൻപു് ചീനവർഗ്ഗക്കാർ ഈ നദീതടങ്ങളിൽ താമസമാക്കി. മഞ്ഞനിറം, ഉയന്ന ഗണ്ഡാസ്ഥി, കറുത്തു് ഇടുങ്ങി ചരിഞ്ഞ കണ്ണുകൾ, കറുത്ത തലമുടി എന്നിവയായിരുന്നു അവരുടെ ശരീരലക്ഷണങ്ങൾ. ആദിമനിവാസികളേക്കാൾ ഇവർ കൂടുതൽ പരിഷ്കാരികളായിരുന്നു. ചീനഭാഷയ്ക്കു് ദേശഭേദം അനുസരിച്ചു് ഉച്ചാരണത്തിനു വ്യത്യാസംകൊണ്ടു് പല വകഭേദങ്ങളുമുണ്ടെങ്കിലും ലിപി ഒന്നേയുള്ളു. അതു് അല്പം വിചിത്രമാണുതാനും. ജാതിവ്യത്യാസം ചൈനയിൽ ഇല്ല. കൺഫ്യൂഷിയസ്, ലവോത്സേ എന്ന രണ്ടു മതാചാൎയ്യന്മാർ ക്രിസ്തുവിനു മുൻപു് ആറാം നൂററാണ്ടിൽ ചൈനയിൽ ഉണ്ടായി. അവരുടെ ഉപദേശപ്രകാരമുള്ള ആചാരങ്ങളും ജീവിതരീതിയും ചൈനക്കാർ സ്വീകരിച്ചിരുന്നു. എന്നാൽ പിൽക്കാലങ്ങളിൽ ബുദ്ധൻെറ ഉപദേശങ്ങൾ ഇന്ത്യയിൽനിന്നും ചൈനയിൽ പ്രചരിക്കാൻ ഇടയായി. അതിൻെറ ഫലമായി ചൈനക്കാർ പലരും ബുദ്ധമതം സ്വീകരിച്ചു. ഇപ്പോഴും ബുദ്ധമതത്തിനു ചൈനയിൽ വളരെ പ്രാബല്യമുണ്ടു്. മൂന്നു മതങ്ങളിലും വിശ്വസിച്ചിരുന്നവർ കലഹം കൂടാതെ സമീപവൎത്തികളായി കഴിഞ്ഞിരുന്നവരായിരുന്നു. ചിലപ്പോൾ ഒരു വീട്ടിൽത്തന്നെ മൂന്നുമതങ്ങളിലും വിശ്വസിക്കുന്ന

വർ ഉണ്ടായിരുന്നുവത്രെ. അടുത്തകാലങ്ങളിൽ ക്രിസ്തുമതവും ചൈനയിൽ പ്രചരിച്ചിട്ടുണ്ട്. ഏതു മതമായാലും ചൈനക്കാർ എല്ലാം പൂർവ്വികന്മാരെ പൂജിക്കുന്നവരാണ്. അച്ഛനമ്മമാരെയും വയസ്സിൽ മൂത്തവരേയും ബഹുമാനിക്കുക എന്നതു് എല്ലാ ചീനക്കാരുടേയും ശീലമായി തീർന്നിട്ടുണ്ട്. ആദ്യം പറഞ്ഞ മൂന്നു മതാചാര്യന്മാരുടേയും ഉപദേശം അനുസരിച്ചായിരിക്കണം ഈ രീതി.

ചീനർ പരമ്പരയായി കൃഷിക്കാരാണ്. വടക്കെ അററത്തുള്ളവരൊഴികെ അധികം പേരുടേയും ആഹാരസാധനം നെല്ലരിയാണ്. നെല്ലു വിളയിച്ചെടുക്കുന്നതിന് അവർ കഠിനപ്രയത്നം ചെയ്യുന്നു. ജനസംഖ്യ വർദ്ധിച്ചതുകൊണ്ടു കഴിവുള്ള സ്ഥലത്തെല്ലാം അവർ നെല്ലു കൃഷിചെയ്തു. പക്ഷെ പുരാതനമായ രീതിയിലായിരുന്നു കൃഷിയെല്ലാം. ഓരോ ഉടമസ്ഥന്റേയും കൈവശമുള്ള നിലം ചെറുതായിരുന്നു. സ്ത്രീകളും കുട്ടികളും എല്ലാവരും വൈകുന്നേരംവരെ പാടത്തു കൃഷിചെയ്യും. അടുത്തുള്ള നദിയിൽനിന്നും വെള്ളം കോരി നിലം നനച്ചു് ഉഴുതുമറിച്ചശേഷമായിരുന്നു ഞാറു നട്ടിരുന്നതു്. നിലത്തിന്റെ ഒരു മൂലയിൽതന്നെ പാകി മുളപ്പിച്ചതായിരുന്നു ഞാറ്. കാലക്രമത്തിൽ ചക്രംവെച്ചു വെള്ളം ചവുട്ടിക്കേററുക, തേക്കി ഒഴിക്കുക, നദിയിൽനിന്നു തോടുവെട്ടി വെള്ളംകൊണ്ടുപോവുക, മുതലായ രീതികളിൽ ജലസേചനം നടത്താനും ചൈനാക്കാർ പഠിച്ചു. അണകൾ കെട്ടി ജലസേചനത്തിനുള്ള ഏർപ്പാടുകളുമുണ്ടാക്കി.

ചൈനയിൽ നെൽകൃഷിചെയ്തിരുന്നതു് നാം ഇന്ന് വലിയ കറിത്തോട്ടങ്ങൾ ഉണ്ടാക്കുന്നതുപോലെയായിരുന്നു. അത്രയ്ക്കു് സൂക്ഷിച്ചു് അദ്ധ്വാനിച്ചാണ് കൃഷി നടത്തിയിരുന്നതു്. ജനസംഖ്യയിൽ മുക്കാൽഭാഗവും കൃഷികൊണ്ടുതന്നെ ഉപജീവനം കഴിച്ചുവന്നു. നെൽകൃഷികൂടാതെ ഓരോ വീട്ടിലെ പറമ്പിൽ ചിലപ്പോൾ തേയിലയും കൃഷിചെയ്യുക പതിവായിരുന്നു. [illegible]

ഭേദമനുസരിച്ച് ആപ്പിൾ, മധുരനാരങ്ങ, വാഴപ്പഴം മുതലായവയും കൃഷിചെയ്തുവരുന്നുവെന്ന് മുൻപു പറഞ്ഞിട്ടുണ്ടല്ലോ. ഇവ [illegible] പ്രധാനപ്പെട്ട ഒന്നായിരുന്നു മുള. മുളകൊണ്ട് വീടുണ്ടാക്കുകയും അതിന്റെ ഇലകൊണ്ട് അതു മേയുകയും ചെയ്യും. മുളയുടെ കൂമ്പും തളിരിലയും ഭക്ഷണസാധനമായി ഉപയോഗിക്കും. തവള, മത്സ്യം, പല ജന്തുക്കളുടേയും മാംസം ഇവയെല്ലാം ചൈനക്കാരുടെ ആഹാരസാധനങ്ങളിൽ ഉൾപ്പെടും. നെല്ലരി തെക്കും, നടുക്കുമുള്ള പ്രദേശങ്ങളിലും ഗോതമ്പും സോയാപ്പയറും വടക്കൻദിക്കിലും പ്രധാന ആഹാരസാധനങ്ങളാണ്.

കൈത്തൊഴിൽവ്യവസായം ചൈനയിൽ തീരെ ഇല്ല. കൃഷിക്കുതന്നെ സ്ഥലം പോരാത്തതുകൊണ്ടാണ് ഇങ്ങനെ വന്നത്. ആടുമാടുകളെ മേയ്ക്കുന്ന തൊഴിൽതന്നെ നദീതടങ്ങളിൽ ഇല്ല. എല്ലാ വീട്ടിലും ഒന്നുരണ്ടു കന്നുകാലികൾ ഉണ്ടായിരിക്കുമെന്നുമാത്രം. പന്നിയേയും കോഴിയേയും എല്ലായിടത്തും വളർത്തും. അത് ഒരു തൊഴിലായിത്തന്നെ കരുതും. മീൻപിടുത്തവും പണ്ടേ ഉള്ള ഒരു തൊഴിലാണ്. നദികളിൽ വള്ളങ്ങളിൽതന്നെ സ്ഥിരമായി മീൻപിടിച്ചു താമസിക്കുന്നതും ചൈനയിൽ നടപ്പുണ്ട്. യാങ്സീതടത്തിൽ പട്ടുനൂൽപ്പുഴുക്കളെ വളർത്തുന്നതു പ്രധാനമായ ഒരു തൊഴിലാണ്. പട്ടുവ്യവസായവും പണ്ടുമുതൽ ഉണ്ട്. ചീനപ്പട്ട് പ്രസിദ്ധമായിരുന്നല്ലോ. കളിമൺപാത്രം ഉണ്ടാക്കുന്നതും പണ്ടേതന്നെ ചൈനയിലെ ഒരു പ്രധാന തൊഴിലാണ്. ചീനഭരണി പഴയകാലത്ത് ഇന്ത്യയിൽ ധാരാളം ഇറക്കുമതി ചെയ്തിരുന്നു. ചൈനയും കേരളവും തമ്മിൽ പണ്ടുപണ്ടേ ഉണ്ടായിരുന്ന വ്യാപാരബന്ധം പ്രസിദ്ധമാണ്. അതിന്റെ സ്മാരകമാണ് ഇന്നും കായലോരങ്ങളിൽ കാണുന്ന ചീനവല. കൃഷിപ്പണിയില്ലാത്ത കാലങ്ങളിൽ ചൈനയിലെ കർഷകർ പല മാതിരി കുടിൽവ്യവസായങ്ങളും ചെയ്തുവരുന്നു.

## II ചൈനയുടെ വളർച്ച.

ബി. സി. മൂന്നാം ശതവർഷത്തിൽ ചൈനയിലെ ചെറുരാജാക്കന്മാരെയെല്ലാം കീഴടക്കി ഏകീകരിച്ച് ഷിഹഹാന്തി എന്ന ചക്രവർത്തി ഭരണം നടത്തിത്തുടങ്ങി. റോഡുകളും, തോടുകളും വെട്ടിച്ചു. അദ്ദേഹത്തിന്റെ ഏററവും വലിയനേട്ടം ചൈനയുടെ വടക്കേ അതിർത്തിയിൽ മംഗോളിയൻ ശത്രുക്കളിൽ നിന്നും നാടിനെ രക്ഷിക്കാൻ കെട്ടിപ്പൊക്കിയ കോട്ടമതിലാണ്. ഇദ്ദേഹത്തെ പിൻതുടൎന്ന് പലവംശത്തിലുമുള്ള ചക്രവർത്തികൾ ചൈനയിൽ ഭരണം നടത്തിയിട്ടുണ്ട്. അവരുടെ ഭരണകാലത്ത് പട്ടുനെയ്ത്ത്, കടലാസുനിർമ്മാണം, അച്ചടിവിദ്യ, വടക്കുനോക്കിയന്ത്രം, വെടിമരുന്ന് ഇവയെല്ലാം കണ്ടുപിടിച്ചതായി മുൻക്ലാസ്സിൽ പഠിച്ചിട്ടുണ്ടല്ലോ. ഏ. ഡി. പതിമൂന്നാം ശതാബ്ദത്തിൽ മംഗോളിയർ ചൈന കീഴടക്കി. ചെങ്കിസ്ഖാന്റെ പൗത്രനായ കുബ്ളൈഖാൻ ചൈനയുടെ തലസ്ഥാനനഗരമായ പെക്കിങ്ങിൽ രാജധാനി സ്ഥാപിച്ചു ഭരണവും നടത്തി. പിന്നീട് മിങ്വംശവും അതിനുശേഷം മാഞ്ചുവംശവും ചൈന ഭരിച്ചു. മിങ്വംശക്കാരുടെ ഭരണകാലത്തുണ്ടാക്കിയ ഭരണികളും കളിമൺപാത്രങ്ങളും ലോകപ്രസിദ്ധമാണ്.

മാഞ്ചുവംശത്തിലെ ചക്രവർത്തികളുടെ ഭരണകാലത്ത് യൂറോപ്യന്മാർ ചൈനയിൽ വന്ന് ചില അവകാശങ്ങളും അധികാരങ്ങളും പിടിച്ചുവാങ്ങി. ചക്രവർത്തികളുടെ അധികാരശക്തിയും പ്രതാപവും അതിൽനിന്ന് മനസ്സിലാക്കാമല്ലോ. ഹാങ്കോങ് മുതലായ സ്ഥലങ്ങൾ കാൻറൺ, ഷങ്ങേയി മുതലായി അഞ്ചു തുറമുഖങ്ങൾ വിദേശീയൎക്ക് കച്ചവടത്തിനായി വിട്ടുകൊടുക്കാൻ ചൈന നിർബ്ബന്ധിതവുമായി. യൂറോപ്യന്മാരുടെ വരവിനുശേഷം കാൻറൺ, ഷങ്ങേയി എന്ന രണ്ടു തുറമുഖങ്ങളും വലിയ വാണിജ്യകേന്ദ്രങ്ങളായിത്തീൎന്നു. തുണിമില്ലുകൾ,

പട്ടുവ്യവസായശാലകൾ, ധാന്യമാവുമില്ലുകൾ, ഗ്ലാസ്ഫാക്ടറികൾ, ഇരുമ്പുവ്യവസായശാലകൾ എന്നിവ പലസ്ഥലങ്ങളിലും വിദേശീയരോ ലാഭമോഹികളായ ചൈനീസ് ധനവാന്മാരോ സ്ഥാപിച്ചു നടത്തുകയും ചെയ്തു. പക്ഷേ ലാഭം അധികവും വിദേശീയരാണു കൊണ്ടുപോയതു്. അസംതൃപ്തരായ ജനങ്ങൾ മാഞ്ചുവംശത്തിനും വിദേശീയൎക്കും എതിരായി സംഘടിക്കുവാൻ തുടങ്ങി. ഡാക്ടർ സൺയാററ്സെൻ എന്ന വിദ്യാസമ്പന്നനായ നേതാവിൻെറ കീഴിൽ കോമിൻറാങ് എന്ന ഒരു പാർട്ടി സംഘടിപ്പിച്ചു് അവർ 1911-ൽ വിപ്ലവം ഉണ്ടാക്കി. മാഞ്ചുവംശത്തെ അധികാരത്തിൽനിന്നും മാററിയിട്ടു് ചൈനയിൽ ജനകീയഭരണം സ്ഥാപിച്ചു.

നിർഭാഗ്യവശാൽ ചൈനീസ് റിപ്പബ്ളിക്കിനു് പല വിഷമങ്ങളും നേരിടേണ്ടിവന്നു. വടക്കൻചൈനയിൽ പ്രബലന്മാരായ യോദ്ധാക്കൾ സൈന്യശേഖരം ചെയ്തു് സ്വാധീനമുള്ള ശക്തികളായിത്തീൎന്നിരുന്നു. സുശക്തമായ ഒരു പൊതുഭരണം അവരുടെ തോന്ന്യാസങ്ങൾക്കു വിഘാതമാകുമെന്നു കണ്ടു് അവർ പുതിയ ജനകീയഭരണത്തെ തകൎക്കുവാൻ ശ്രമിച്ചു. ചൈനയുടെ ശക്തി തങ്ങളുടെ സ്വാതന്ത്ര്യത്തിനും ഹിതത്തിനും തടസ്സമാകുമെന്നു കരുതി പാശ്ചാത്യശക്തികൾ ഈ അവസരം മുതലെടുത്തു. അവർ സൺയാററ്സെന്നിനു് പറയത്തക്ക യാതൊരു സഹായവും ചെയ്തില്ല. ഈ തക്കംനോക്കി ജപ്പാൻകാർ ചൈനയെ ആക്രമിച്ചു. എങ്കിലും സൺയാററ്സെന്നിൻെറ ധീരമായ നേതൃത്വത്തിൽ ചൈനയിലെ ജനകീയഭരണകാലത്തു് പല പരിഷ്കാരങ്ങളും നടപ്പാക്കി. 13 വൎഷം വളരെ പണിപ്പെട്ടു് ചൈനീസ് റിപ്പബ്ളിക്കിനെ വളൎത്തിക്കൊണ്ടുവന്ന അദ്ദേഹം 1925-ൽ മരിച്ചു.

പിന്നീടു കോമിൻറാങ് കക്ഷിയുടെ നേതാവായതു് ചിയാങ് കൈഷക്ക് ആണു്. ഇക്കാലമായപ്പോഴേയ്ക്കും റഷ്യ




സ്വപരമായും വ്യാവസായികമായും കഴിഞ്ഞ പത്തുകൊല്ലംകൊണ്ടു് ചൈനയിൽ വലിയ പുരോഗതി ഉണ്ടായിട്ടുണ്ടു്. കൃഷിയിൽ വന്നിട്ടുള്ള അഭിവൃദ്ധിയുടെ ഫലമായി മുമ്പു് ഇറക്കുമതി ചെയ്തിട്ടും ഭക്ഷ്യധാന്യം തികയാതിരുന്ന ചൈനയിൽ നിന്നും ഇപ്പോൾ കയററുമതി ചെയ്യുന്നു.

എന്നാൽ കമ്മ്യൂണിസംകൊണ്ടു് സമ്പാദിച്ച ഈ അഭിവൃദ്ധി ചൈനയുടെ സ്വാതന്ത്ര്യത്തെ നശിപ്പിക്കാതിരുന്നാൽ നന്നു്. വിദേശസംസ്കാരവും, രീതികളും പകർത്തി പെട്ടെന്നു് അഭിവൃദ്ധിപ്പെട്ട ജപ്പാൻ വിദേശീയരുടെ രീതിയിൽ സാമ്രാജ്യമോഹം വളർന്നതിന്റെ ഫലമായി ചൈന മുതലായ സമീപങ്ങളിലെ രാജ്യങ്ങളെ ആക്രമിച്ചതും ഒടുവിൽ തകർന്നു് തരിപ്പണമായതും ചരിത്രം അടുത്തകാലത്തു പഠിപ്പിച്ച പാഠമാണു്. അതേരീതി തുടർന്നു്

അതിന്റേതല്ലാത്ത ഒരു സംസ്കാരം പകർത്തി ചൈനയും സമാധാനപരമായ ജീവിതം നയിക്കുന്ന സമീപരാജ്യങ്ങൾക്കു് ആപത്തു വരുത്തുന്ന ഭാവമാണു് കാണുന്നതു്. ടിബറ്റിന്റെ സ്വാതന്ത്ര്യം നശിപ്പിച്ചതും ഇന്ത്യൻ അതിർത്തിയിൽ ആക്രമണം നടത്തിയതും ഈ അവസരത്തിൽ ഓർമ്മിക്കേണ്ടതാണു്. സാമ്പത്തികമായി അഭിവൃദ്ധിനേടിയ ചൈനയിൽ വ്യക്തിക്കു് സ്വാതന്ത്ര്യമില്ല. കമ്മ്യൂണിസ്റ്റ് വ്യവസ്ഥിതിയുടെ സ്ഥായിയായ ഒരു ദൂഷ്യമാണതു്. കൂടാതെ സാന്മാർഗ്ഗിക ചിന്തകൾക്കും കമ്യൂണിസത്തിൽ വലിയ സ്ഥാനമില്ല. ഇപ്പോഴത്തെ ചൈനയിൽ അതു് കാണാനുമുണ്ടു്.

---

വിഭാഗം 6.

# അമേരിക്കൻ പൂർവ്വപ്രദേശങ്ങളിലെ മനുഷ്യജീവിതം

## I

### കുടിയേററവും ഉൾനാടുകളിലേക്കുള്ള നീക്കവും.

1492-ൽ കൊളംബസ് അമേരിക്കയുടെ സമീപമുള്ള ബഹാമാദ്വീപുകൾ കണ്ടുപിടിച്ചു. തുടർന്ന് അദ്ദേഹം തെക്കേ അമേരിക്കയുടെ തീരങ്ങളൂടി പനാമവരെ എത്തി. അദ്ദേഹം കണ്ടുപിടിച്ചതു് ഒരു പുതിയ ഭൂഖണ്ഡമാണെന്നു് അന്നു മനസ്സിലാക്കിയിരുന്നില്ല. 1499-ൽ അമേരിഗോ വെസ്പ്പുച്ചി എന്ന ഇററാലിയൻ അമേരിക്കയെ ചുററി കപ്പൽയാത്രചെയ്തു. കൊളംബസ് കണ്ടുപിടിച്ച ഭൂഖണ്ഡം ഇന്ത്യയല്ലെന്നും ഒരു നവലോകമാണെന്നും മററുള്ളവരെ ധരിപ്പിച്ചതു് അദ്ദേഹമാണു്. അദ്ദേഹത്തിൽ നിന്നുമാണു് ഈ പുതിയ പ്രദേശത്തിനു് അമേരിക്ക എന്ന പേർ കിട്ടിയതു്.

ഈ പുതിയ ലോകത്തിലേക്ക് 16-ാം നൂററാണ്ടിൽ യൂറോപ്പിൽനിന്നും ധാരാളം പേർ വരുവാൻ തുടങ്ങി. മദ്ധ്യ അമേരിക്കയിലും തെക്കേ അമേരിക്കയിലും സ്പെയിൻകാരാണ് അധി



കവും വന്നതു്. അതുകൊണ്ട് ആ പ്രദേശങ്ങൾ സ്പെയിൻകാൎക്ക് അധീനമായി. പോൎത്തുഗീസുകാരും തെക്കേ അമേരിക്കയിൽ വന്ന് ഒരു കോളനി സ്ഥാപിച്ചു. അതായിരുന്നു ബ്രസീൽ.

സ്പെയിൻകാർ, പോൎത്തുഗീസുകാർ, ഡച്ചുകാർ, ഇംഗ്ലീഷുകാർ, ഫ്രഞ്ചുകാർ തുടങ്ങിയവർ അമേരിക്കയിലേക്കു വരുവാൻ തുടങ്ങി. സ്പെയിൻകാർ ഇവരെ തടയുവാൻ ശ്രമിച്ചുവെങ്കിലും ഫലിച്ചില്ല. വടക്കേ അമേരിക്കയിലെ അററ്ലാൻറിക് തീരത്തു് ഇക്കൂട്ടർ താവളങ്ങൾ ഉറപ്പിച്ചു. വടക്കൻ യൂറോപ്പിൽനിന്നും പല രാജ്യക്കാരും വന്നുവെങ്കിലും വടക്കേ അമേരിക്കയിൽ പ്രബലപ്പെട്ടതു് ഫ്രഞ്ചുകാരും ഇംഗ്ലീഷുകാരുമായിരുന്നു. പതിനെട്ടാം നൂററാണ്ടിന്റെ മദ്ധ്യത്തിൽ കാനഡയും മിസിസ്സിപ്പിതീരത്തിലുള്ള ലൂസിയാനായും ഫ്രഞ്ച് അധീനത്തിലും ന്യൂഫൗണ്ട്ലൻഡ് മുതൽ ഫ്ളോറിഡാവരെയുള്ള തീരപ്രദേശം ഇംഗ്ലീഷ് അധീനതയിലും ഫ്ളാറിഡാ സ്പെയിൻകാ

രുടെ കൈവശത്തിലും ആയിരുന്നു. ഭൂഖണ്ഡത്തിന്റെ ഉൾഭാഗങ്ങളിലും പടിഞ്ഞാറൻ പ്രദേശങ്ങളിലും നാട്ടുകാരായ "റെഡ് ഇന്ത്യൻസ്" താമസിച്ചിരുന്നു.




ഫ്രഞ്ചുകാർക്ക് വടക്കേ അമേരിക്കയിൽ അധികകാലം അവരുടെ ശക്തി നിലനിർത്തുവാൻ കഴിഞ്ഞില്ല. കച്ചവടത്തിനും കോളനികൾക്കും വേണ്ടിയുള്ള മത്സരംമൂലം 1756-ൽ ഇംഗ്ലീഷു

കാരും ഫ്രഞ്ചുകാരും തമ്മിൽ യുദ്ധം തുടങ്ങി. ഈ യുദ്ധത്തിൽ സ്പെയിൻകാരും ഇംഗ്ലീഷുകാരോടു് എതിൎത്തു. 1763-ൽ അവസാനിച്ച ഈ സപ്തവത്സരയുദ്ധത്തിൽ ഇംഗ്ലീഷുകാർ വിജയികളായി. വടക്കേ അമേരിക്കയിൽ ഇംഗ്ലീഷ് ആധിപത്യം സുസ്ഥിരമായി. എന്നാൽ ഇംഗ്ലീഷുകാരുടെ ആധിപത്യവും വളരെനാൾ അവിടെ നിലനിന്നില്ല.

വടക്കേ അമേരിക്കയിൽ ഇംഗ്ലണ്ടിൽനിന്നും കുടിയേറിപ്പാൎത്തവരിൽ കൃഷിസ്ഥലവും തൊഴിലും അന്വേഷിച്ചു വന്നവർ ധാരാളമുണ്ടായിരുന്നുവെന്നു വരികിലും മിക്കവരും രാഷ്ട്രീയമോ മതപരമോ ആയ അഭിപ്രായവ്യത്യാസങ്ങൾമൂലം ഇംഗ്ലണ്ടിൽനിന്നും കൂടുതൽ സ്വാതന്ത്ര്യമുള്ള ഒരു സ്ഥലം അന്വേഷിച്ചു് വന്നവരായിരുന്നു. ഇംഗ്ലണ്ടിലെ രാജാവിനു് നാമമാത്രമായ ചില കാഴ്ചകൾ നൽകാമെന്നു് ഏററുകൊണ്ടു് രാജകീയഭരണത്തിനു വിധേയമായി അവർ ഇവിടെ ഒരു പുതിയ ജീവിതം ആരംഭിച്ചു. കൃഷി, മീൻപിടുത്തം, നായാട്ടു് ഇവയായിരുന്നു അവരുടെ ആദ്യകാലത്തെ തൊഴിൽ. കൃഷിക്കാരൻതന്നെ ആശാരിപ്പണിയും, കൊല്ലന്റെ ജോലിയും ചെരുപ്പുണ്ടാക്കലും എല്ലാം നടത്തിവന്നു. നൂൽ നൂൽപ്പും നെയ്ത്തും മററു വീട്ടുജോലികളും എല്ലാം അവരുടെ ഭാൎയ്യതന്നെ നിൎവ്വഹിച്ചു. അങ്ങിനെ അന്യരെ ആശ്രയിക്കാതെ സ്വൈരജീവിതം ആരംഭിച്ച ജനങ്ങൾ കുറെക്കാലം കഴിഞ്ഞപ്പോൾ ചെറിയ ഫാക്ടറികൾ [illegible] വ്യവസായം ആരംഭിച്ചു. കൃഷിസാധനങ്ങൾ ധാരാളം വിററു് മുതൽ കൂട്ടുവാനും അവൎക്കു കഴിഞ്ഞു. ഇക്കാലത്തു് അവരുടെ ഇഷ്ടാനുസരണം പ്രവൎത്തിക്കാനുള്ള സ്വാതന്ത്ര്യം മാതൃരാജ്യമായ ഇംഗ്ലണ്ടു് അവൎക്കു് അനുവദിച്ചില്ല എന്ന കാരണത്താലും അവരുടെ അഭിപ്രായം അന്വേഷിക്കാതെ അവരുടെ പക്കൽനിന്നും നികുതി ഈടാക്കാൻ തുടങ്ങിയതുകൊണ്ടും അവർ ഇംഗ്ലണ്ടുമായി തെററി 1776-ൽ സ്വാതന്ത്ര്യം പ്രഖ്യാപിച്ചു. കുറച്ചുകാലത്തെ യുദ്ധ

അതിനശേഷം 1783-ൽ അററ്ലാൻറിക് തീരത്തുള്ള പതിമൂന്നു കോളനികളുടെ പൂൎണ്ണസ്വാതന്ത്ര്യം ഇംഗ്ലണ്ടു് അംഗീകരിച്ചു. മുൻകാലത്തു് സ്പെയിൻകാരിൽനിന്നും ഇംഗ്ലീഷുകാർ പിടിച്ചെടുത്ത ഫ്ളോറിഡാ സ്പെയിനിനു വിട്ടുകൊടുക്കയും ചെയ്തു.

സ്വാതന്ത്ര്യം സമ്പാദിച്ച കാലത്തു് ഈ പതിമൂന്നു കോളനികളും ചേൎന്നു് അമേരിക്കൻ ഐക്യനാടുകൾ (United States of America: U. S. A) എന്ന പേരിൽ ഒരു സ്വതന്ത്രറിപ്പബ്ളിക്ക സ്ഥാപിച്ചു. യുദ്ധകാലത്തെ അമേരിക്കൻ സേനാനായകനും ആദ്യത്തെ പ്രസിഡണ്ടും പ്രസിദ്ധനായ ജോർജ്ജ് വാഷിംഗ്ടൺ ആയിരുന്നു. അന്നത്തെ U. S. A അലിഗനി പൎവ്വതങ്ങൾക്കും അററ്ലാൻറിക് സമുദ്രത്തിനും മദ്ധ്യേ ഒതുങ്ങി കിടന്നിരുന്നു. സാഹസികരായ വേട്ടക്കാരും അന്വേഷകന്മാരും കൎഷകരും ക്രമേണ പൎവ്വതനിരകൾക്കു് അപ്പുറം കടന്നു താമസമായി. അവിടെനിന്നും വിശാലമായ കടലോരപ്രദേശങ്ങളിലേക്കു് ആയാസത്തിനു് മിസിസ്സിപ്പി നദീമുഖം സ്വാധീനമാക്കേണ്ടതു് അവൎക്കു് ആവശ്യമായിത്തീൎന്നു. അതിനായി U. S. A. ഫ്രാൻസിൽനിന്നും ലൂസിയാന വിലയ്ക്കു മേടിച്ചു. താമസിയാതെ ഫ്ളോറിഡായും സ്പെയിനിൽനിന്നും വാങ്ങി. ധാരാളം കുടിയേററക്കാർ യൂറോപ്പിൽനിന്നും യു. എസ്സ് എ യിലേക്കു വന്നു. റെഡ് എന്ന ആദിമനിവാസികളോടും നിഷ്ഠുരന്മാരായ പ്രകൃതിയോടും മല്ലിട്ടുകൊണ്ടു കിഴക്കുനിന്നും വെള്ളക്കാർ ഉള്ളിലേക്കു് ഇരച്ചുകയറി. ക്രമേണ യു. എസ്സ്. എ. പസഫിക് സമുദ്രതീരംവരെ വ്യാപിച്ചു. വിസ്തൃതമായ അലാസ്കാപ്രദേശവും അവർ കൈക്കലാക്കി. 36 ലക്ഷം ചതുരശ്രമൈൽ വിസ്തീൎണ്ണമുള്ള യു. എസ്സ്. എ. യിൽ ഇന്നു് പതിനേഴുകോടി ജനങ്ങളുണ്ടു്.

# II

## കൃഷിയും വ്യവസായവും.

വടക്കെ അമേരിക്കയുടെ നടുവിൽ പടിഞ്ഞാറു് റോക്കിപൎവ്വതനിരയും കിഴക്കു് അലിഗനി പൎവ്വതത്തിനും ഇടയ്ക്കു് അനേകായിരം ചതുരശ്രമൈൽ വിസ്താരത്തിൽ കിടക്കുന്ന സമതലപ്രദേശത്തെ പ്രയറി എന്നു പറഞ്ഞുവരുന്നു. പ്രയറി എന്നതു് മിതശീതോഷ്ണ പുൽമൈതാനമാണു്. കാനഡയിലും, യു. എസ്സ്. ഏ. യിലും പ്രയറിപ്രദേശങ്ങൾ ഉൾപ്പെടുന്നു. കിഴക്കുനിന്നും പടിഞ്ഞാറോട്ടു പോകുന്തോറും മഴ കുറവാണു്. തന്മൂലം മരങ്ങൾ ഇല്ല. പൊതുവെ പറയുന്നപക്ഷം ഈ പുൽപ്രദേശത്തു് മഞ്ഞുകാലത്തു വലിയ തണുപ്പും വേനൽക്കാലത്തു് സാമാന്യം ഉഷ്ണവുമുണ്ടു്. ആടുമാടുകളെ വളൎത്തുന്നതിനും കൃഷി ചെയ്യുന്നതിനും പററിയ സ്ഥലമാണു് ഇതു്. ലോകത്തിലെ ഗോതമ്പു വിളയുന്ന വൻപ്രദേശങ്ങളിൽ ഒന്നായ ഈ പ്രയറിദേശത്തെ അമേരിക്കയുടെ കലവറ എന്നു പറയുന്നതു് അന്വൎത്ഥമാണു്.

അലിഗനി കടന്നു് പടിഞ്ഞാറോട്ടു ചെന്ന വെള്ളക്കാർ ആദ്യം കണ്ടതു് ഓഹിയോ സംസ്ഥാനത്തെ നിബിഡങ്ങളായ വനങ്ങളാണു്. ആടുമാടുകളെ വളൎത്തുന്നതിനും ഗോതമ്പും ചോളവും മററും കൃഷി ചെയ്യുന്നതിനും സാദ്ധ്യതയുള്ള ഒരു സ്ഥലമാണു് അതെന്നു് അവർ വേഗം മനസ്സിലാക്കി. തണുപ്പുകാലത്തു് ഗോതമ്പു വിതച്ചാൽ വേനലാകുമ്പോൾ അതു് വിളഞ്ഞു് കൊയ്യാറാകുമെന്നു കണ്ടു് ഉടനെ അവർ കൃഷി തുടങ്ങി. അല്പംകൂടി പടിഞ്ഞാറോട്ടു ജനങ്ങൾ നീങ്ങി. അവിടെ നല്ല ചൂടും മഴയും ഉണ്ടെന്നു കണ്ടു് ചോളം കൃഷിചെയ്തുനോക്കി. അതു തഴച്ചു വളരുന്നതു കണ്ടപ്പോൾ അവിടം മുഴുവനും കൃഷിയിറക്കി. വലിയ പാടങ്ങളാണു് ഓരോ കൃഷിക്കാൎക്കും

ഉള്ളത്. ട്രാക്ടറുകൾ (യന്ത്രക്കലപ്പകൾ) ഉപയോഗിച്ച് നിലം ഉഴുന്നതിനും യന്ത്രോപകരണങ്ങൾ ഉപയോഗിച്ചു വിതയ്ക്കുന്നതിനും കൊയ്യുന്നതിനും തുടങ്ങി. ഈ സ്ഥലത്തുള്ള കൃഷിക്കാരെപ്പോലെ ധനവാന്മാർ മററു സ്ഥലങ്ങളിൽ ഇല്ലെന്നു പറയാം.




ഇവിടെ ചോളം സാധാരണ ഉപയോഗിക്കുന്നതു പന്നിക്കും പശുക്കൾക്കും തീററസാധനമായിട്ടാണ്. അതു പൊടിച്ചു മാവാക്കി വിദേശങ്ങളിൽ അയയ്ക്കുന്നുമുണ്ട്. അതാണു നമ്മുടെ നാട്ടിൽ കിട്ടുന്ന അമേരിക്കൻമാവ്. വളരെ അധികം പന്നിക്കുട്ടികളെയും ഈ പ്രദേശത്തു വളർത്തുന്നുണ്ട്. ഇവിടത്തെ പാടങ്ങ

ളിൽ ചോളം, ഓട്സ്, ഗോതമ്പ് ഇവ മാറി മാറി കാലാവസ്ഥയനുസരിച്ചു കൃഷി ചെയ്തുവരുന്നു.

പൊതുവെ പറഞ്ഞാൽ പ്രയറിപ്രദേശത്തു് ഉഷ്ണം കൂടുതലുള്ള പ്രദേശത്തു ചോളവും തണുപ്പുള്ള സ്ഥലങ്ങളിൽ ഗോതമ്പ്, ഓട്സ് ഇവയുമാണ് കൃഷി. മിസിസ്സിപ്പി, ഓഹിയോ ഈ നദികൾക്കിടയ്ക്കുള്ള പ്രദേശത്തു ചോളം സമൃദ്ധിയായി വളരുന്നു. ചിക്കാഗോവും, സെൻറ് ലൂയിയും ആണ് പ്രധാന നഗരങ്ങൾ. ഉഷ്ണം കുറഞ്ഞ ഭാഗങ്ങളിൽ ഗോതമ്പാണു പ്രധാന കൃഷിയെന്നു പറഞ്ഞുവല്ലോ. കാനഡയിലെ ആൽബെർട്ടാ, സസ്കാച്ചിവാൻ, മാനിറേറാബാ, എഡ്മൻറൺ, വിന്നിപ്പെഗ് എന്നീ കേന്ദ്രങ്ങൾ ഗോതമ്പു കച്ചവടത്തിനും മാവ് ഉൽപാദനത്തിനും പ്രസിദ്ധങ്ങളാണ്. ഗോതമ്പു വിളയുന്ന പ്രദേശങ്ങളിൽതന്നെ ബാർലി, ഓട്സ് ഇവയും കൃഷി ചെയ്യും. ഈ ധാന്യങ്ങൾക്കു ഗോതമ്പിനേക്കാൾ കൂടുതലായി തണുപ്പ് ഏല്ക്കാൻ ശക്തിയുണ്ട്. ഗോതമ്പിൻെറ അത്രതന്നെ വളം ആവശ്യവുമില്ല. പക്ഷേ താരതമ്യേന വിളവു കുറവാണ്. ഓഹിയോ നദീതീരത്തും ഉൾനാട്ടിലെ വൻതടാകങ്ങളുടെ സമീപദേശങ്ങളിലും ആപ്പിൾ, ചെറി, പീച്ച്, പെയർ മുതലായ പഴങ്ങളും കൃഷിചെയ്തുണ്ടാക്കുന്നു. യു. എസ്സ്. ഏ യിലെ പടിഞ്ഞാറെ തീരപ്രദേശത്തു് തെക്കെമാറിയുള്ള കാലിഫോർണിയാദേശം മുന്തിരി, മധുരനാരങ്ങ മുതലായ പഴങ്ങൾക്കു പ്രസിദ്ധമാണ്.

പ്രയറിദേശങ്ങളിൽ കൃഷിക്കുപുറമെ മറെറാരു പ്രധാന തൊഴിൽ കന്നുകാലി വളർത്തലാണ്. "വൈൽഡ് വെസ്റ്റ്" എന്നു പ്രസിദ്ധമായ പടിഞ്ഞാറൻഭാഗം മഴ വളരെ കുറവായതുകൊണ്ടു കൃഷിക്ക് അത്രതന്നെ പററിയതല്ല. അതുകൊണ്ട് ആട്ടുമാട്ടുകളെ വളർത്തുകയാണ് അവിടത്തെ പ്രധാന തൊഴിൽ. രണ്ടായിരം ഏക്കർ മുതൽ ഒരു ലക്ഷം ഏക്കർവരെ വിസ്തീർണ്ണമുള്ള

മേച്ചിൽപ്പുറങ്ങൾ് അല്ലെങ്കിൽ "റാഞ്ചു"കളുടെ ഉടമസ്ഥരായ കാലിവളൎത്തലുകാർ അവിടങ്ങളിലുണ്ടു്. അവിടെ ഒരു പശുവിനു നടന്നു മേയുന്നതിനു് പതിനഞ്ചുമുതൽ അൻപതുവരെ ഏക്കർ കണക്കാക്കിയാണു് മേച്ചിൽപ്പുറങ്ങൾ (റാഞ്ചുകൾ) ഏൎപ്പെടുത്തിയിരിക്കുന്നതു്. പശുക്കളെ കറവിനും, മാംസത്തിനുമായി പ്രത്യേകം വളൎത്തുന്നു. പശുക്കളെ അഴിച്ചുവിട്ടു വളൎത്തുകയാണു പതിവു്. അവയുടെ ശരീരത്തിൽ ചൂടുവച്ചു് അടയാളമുണ്ടാക്കും. കൂടെക്കൂടെ ഓരോ ഉടമസ്ഥന്റേയും കന്നുകാലികളെ ഈ അടയാളം നോക്കിയാണു് ഒതുക്കിക്കുന്നതു്. ചില സ്ഥലങ്ങളിൽ പന്നികളേയും ആടുകളേയും പററമായി വളൎത്തുന്നു. ആടുകളെ അധികവും വരൾച്ച കൂടുതലുള്ള പടിഞ്ഞാറൻ പ്രദേശങ്ങളിലാണു വളൎത്തുന്നതു്. അവയിൽ തന്നെ രോമത്തിനും, മാംസത്തിനും പ്രത്യേകം ഇനങ്ങൾ തിരിച്ചാണു വളൎത്തുന്നതും. കന്നുകാലികളെ മേയ്ക്കുന്ന ഇടയരെ (Cow boys)പ്പററി പല സാഹസിക കഥകളും അമേരിക്കൻ സാഹിത്യത്തിലുണ്ടു്. പരിഷ്കൃതലോകത്തിൽനിന്നും പിന്നോട്ടുപോയി ആടുമാടുകളെ വളൎത്തുന്ന തൊഴിലിൽ ഏൎപ്പെട്ടിരിക്കുന്നവരാണു് ഇവിടങ്ങളിലെ ജനങ്ങൾ. എന്നാൽ പുരാതനകാലങ്ങളിലെ ഇടയവൎഗ്ഗക്കാരിൽനിന്നും ഇവൎക്കു വലിയ വ്യത്യാസമുണ്ടു്. പരിഷ്കൃതജീവിതത്തിന്റെ സകല സൗകൎയ്യങ്ങളും ഇവൎക്കു് എപ്പോൾ വേണമെങ്കിലും കിട്ടും. ആദായത്തിനുവേണ്ടി മാത്രം ഈ തൊഴിലിൽ ഏൎപ്പെട്ടിരിക്കുന്നു എന്നുമാത്രം.

കൃഷിയേയും കന്നുകാലിവളൎത്തലിനേയും ആശ്രയിച്ചുള്ള വ്യവസായങ്ങളും പ്രയറിപ്രദേശങ്ങളിൽ നടത്തുന്നുണ്ടു്. ധാന്യങ്ങൾ പൊടിക്കുന്ന മില്ലുകൾ, പാൽപ്പൊടിയും പാൽക്കട്ടിയും, വെണ്ണയും ഉണ്ടാക്കുന്ന ക്ഷീരവ്യവസായശാലകൾ, ചെരുപ്പ് മുതലായ തുകൽ സാമഗ്രികൾ നിൎമ്മിക്കുന്ന ഫാക്ടറികൾ, മാംസം മഞ്ഞുകട്ടിയാൽ പൊതിഞ്ഞു് അയയ്ക്കുന്നതിനും, പാക

പ്പെട്ടത്തി പാത്രങ്ങളിൽ അടയ്ക്കുന്നതിനും ഉള്ള യന്ത്രശാലകൾ മുതലായവ ഈ പ്രദേശത്തു പല ഇടങ്ങളിലും കാണാം. ചിക്കാഗോനഗരം ഈ മാതിരി വ്യവസായങ്ങൾക്കു പ്രസിദ്ധമാണ്. വൻതടാകങ്ങളുടെ തീരത്തു് ഇരുമ്പും കല്ക്കരിയും ഖനനംചെയ്യുന്നു. അതുകൊണ്ടു വലിയ ലോഹവ്യവസായശാലകളും ഇവിടെയുണ്ടു്. ഉഴക്കയന്ത്രങ്ങൾ, റെയിൽയന്ത്രങ്ങൾ മുതലായവ ഇവിടെ ഉണ്ടാക്കുന്നു. മോട്ടോർവാഹനങ്ങൾ ഉണ്ടാക്കുന്നതിനുള്ള ഫോർഡ്സ് യന്ത്രശാലകൾ ഈ പ്രദേശത്താണ്. മോട്ടോർവാഹനങ്ങൾ നിർമ്മിക്കുന്നതിനു പ്രസിദ്ധമാണ് ഇവിടെയുള്ള ഡിട്രോയിററ് നഗരം. കൃഷിക്കുള്ള ഉപകരണങ്ങൾ നിർമ്മിക്കുന്നതിനു ചിക്കാഗോ, തുകൽവ്യവസായത്തിനു സെൻറുലൂയി, കന്നുകാലിചന്തയ്ക്കു കാൻസാസ് എന്നീ നഗരങ്ങൾ കീർത്തികേട്ടവയാണ്. ചിക്കാഗോ ലോകത്തിലെ ഏററവും വലിയ റെയിൽവേകേന്ദ്രവും കൂടിയാണ്. സുപ്പീരിയർ, ഹ്യൂറൺ, മിഷിഗൻ, ഏറി, ഒൺടേറിയോ എന്ന അഞ്ചു വലിയ ഉൾനാടൻ തടാകങ്ങൾക്കാണ് വൻതടാകങ്ങൾ എന്നു പറയുന്നതു്.

പ്രയറിപ്രദേശത്തിനു തൊട്ടു വടക്കു കിഴക്കു സ്ഥിതിചെയ്യുന്ന സെൻറ് ലാറൻസു തടം അഥവാ കിഴക്കൻ കാനഡ ഒരു പ്രത്യേക പ്രകൃതിവിഭാഗത്തിൽ പെടുന്നു. ബീച്ചു്, ബെച്ചു് മുതലായ മരങ്ങൾ സമൃദ്ധിയായി വളരുന്ന കാടുകൾ ഇവിടെയുണ്ടു്. കാടുതെളിച്ചു് ഗോതമ്പു്, ഓട്സ്, ബാർളി ഇവ കൃഷിചെയ്യുന്നു. കാലിവളർത്തലും ക്ഷീരവ്യവസായവും അഭിവൃദ്ധിപ്പെട്ടിട്ടുണ്ടു്. മരത്തടിവ്യവസായമാണ് ഏററവും പ്രധാനം. കാനഡയിൽത്തന്നെ പ്രയറിക്കു തൊട്ടു വടക്കുള്ള പ്രദേശം പയിൻ, ഫർ മുതലായ മരങ്ങൾ വളരുന്ന സൂചിയിലക്കാടുകളാണ്. സെൻറുലാറൻസ് നദീപ്രദേശത്തുള്ള വനങ്ങളിൽനിന്നും പലതരം തടി കിട്ടുന്നു. ലോകത്തിലെ വലിയ തടിയുൽപ്പാദനകേന്ദ്രങ്ങളിൽ ഒന്നാണു കാനഡയിലുള്ള ക്യൂബെക്ക് സംസ്ഥാനം. മരങ്ങൾ

വെട്ടി കെട്ടിടങ്ങൾ ഉണ്ടാക്കുന്നതിനും മരസ്സാമാനങ്ങൾ നിർമ്മിക്കുന്നതിനും കടലാസ്സ് ഉണ്ടാക്കുന്നതിനും ഉപയോഗിക്കുന്നു. മരങ്ങൾ മുറിച്ചുമാററിയ സ്ഥലങ്ങളിൽ പുതിയതായി മരങ്ങൾ വെച്ചുപിടിപ്പിക്കുന്നതിനും പ്രത്യേകം ശ്രദ്ധിക്കുന്നു. മരങ്ങൾ മുറിച്ചു പലകയാക്കുന്നതിനുള്ള അറപ്പു യന്ത്രശാലകളും കടലാസ്സും കൃത്രിമ പട്ടും നിർമ്മിക്കുന്നതിന് ആവശ്യമായ പൾപ്പ് ഉണ്ടാക്കുന്ന ഫാക്ടറികളും സെൻറ്ലാറൻസ് നദീതടത്തിൽ ധാരാളമുണ്ട്. ലോകത്തിലെ ഏററവും വലിയ കടലാസ്സുനിർമ്മാണശാലകളിൽ ചിലത് ഇവിടെയാണ്. ഒട്ടാവ, ക്യൂബെക്ക് മുതലായവയാണ് തടിവ്യവസായകേന്ദ്രങ്ങൾ.

---

## വിഭാഗം 7.

# റൈൻ നദീതടത്തിലെ തൊഴിലാളികൾ

## I

### ജൎമ്മനിയും, റൈൻ തടവും.

1871-ൽ ആണു് ജൎമ്മനി ഒരു ഏകീകൃത രാജ്യമായതു്. അതിനുമുമ്പു് അനവധി ചെറുരാജ്യങ്ങളായി വിഭജിക്കപ്പെട്ടു കിടന്നിരുന്നു. പ്രഷ്യയിലെ പ്രധാനമന്ത്രിയായിരുന്ന ബിസ്മാൎക്ക് ആണു് ജൎമ്മനിയിലെ ചെറു രാജ്യങ്ങളെ സംയോജിപ്പിച്ചു് ഒരു ഏകീകൃത ജൎമ്മൻരാജ്യം സ്ഥാപിച്ചതു്. അന്നു് റൈൻലണ്ടു് (Rhineland) അല്ലെങ്കിൽ റൈൻനദീതടം ഈ ജൎമ്മൻ സാമ്രാജ്യത്തിന്റെ ഒരു ഭാഗമായിരുന്നു.

റൈൻനദി ആൽപ്സ് പൎവ്വതത്തിൽനിന്നുത്ഭവിച്ചു് കുറേദൂരം സ്വിററ്സർലാണ്ടിൽകൂടി ഒഴുകിയതിനുശേഷം ജൎമ്മനിയിൽ പ്രവേശിക്കുന്നു. പശ്ചിമജൎമ്മനിയിൽകൂടി 400-ൽ പരം മൈൽ ദൂരം വടക്കോട്ടു് ഒഴുകി ഉത്തരജൎമ്മനിയിൽനിന്നും പടിഞ്ഞാറോട്ടു തിരിഞ്ഞു് ഹോളണ്ടു കടന്നു് "നോൎത്ത്സീ"

യിൽ പതിക്കുന്നു. ചുരുക്കിപ്പറഞ്ഞാൽ തെക്കുപടിഞ്ഞാറൻ ജർമ്മനിയാണു് റൈൻലൻഡ്. ഈ പ്രദേശം ഫലപുഷ്ടിയുള്ളതാണു്. കൂടാതെ ധാരാളം ധാതുദ്രവ്യങ്ങളും ഇവിടെ നിന്നു കിട്ടുന്നു. സമ്പൽസമൃദ്ധമായ ഈ പ്രദേശത്തിനുവേണ്ടി




പല രാഷ്ട്രീയമത്സരങ്ങളും ഉണ്ടായിട്ടുണ്ടു്. തെക്കെ റൈൻലാൻഡിന്റെ പടിഞ്ഞാറുഭാഗം ഫ്രാൻസിന്റെയും ജർമ്മനിയുടെയും അതിർത്തിയിലാണു്. ഈ രണ്ടു രാഷ്ട്രങ്ങളും തമ്മിലായിരുന്നു ആ പ്രദേശത്തിന്റെ കൈവശത്തിനു വേണ്ടിയുള്ള മത്സരങ്ങൾ.

1871-ൽ ഏകീകൃതമായ ജർമ്മനി സ്ഥാപിക്കുന്നതിനു മുൻപുതന്നെ റൈൻ നദിയുടെ പടിഞ്ഞാറെ തീരം മുഴുവനും ഫ്രെഞ്ചുകാരുടെ അധീനതയിലാക്കുവാൻ അവർ പലതവണ പരിശ്രമിച്ചിരുന്നു. ഫ്രെഞ്ചു ചക്രവർത്തിയായ ലൂയി പതിന്നാലാമനും (1638-1715) അതിനു ശേഷം നെപ്പോളിയനും റൈൻലൻഡിന്റെ ആധിപത്യത്തിനു ശ്രമിച്ച ഫ്രെഞ്ചു ഭരണാധികാരികളിൽ പ്രധാനികളാണു്. ലൂയി പതിന്നാലാമനു് വലിയ വിജയമൊന്നും കിട്ടിയില്ല. നെപ്പോളിയനു് റൈൻലണ്ടു് കൈവശപ്പെടുത്തുവാൻ സാധിച്ചു. 1815-ൽ നെപ്പോളിയൻ പരാജിതനായപ്പോൾ റൈൻലണ്ടിലെ ഫ്രെഞ്ചുവാഴ്ച അവസാനിച്ചു. എങ്കിലും റൈൻലൻഡിന്റെ പടിഞ്ഞാറുഭാഗമായ ആൽസേസ് ലോറയിൻ എന്ന ഒരു പ്രദേശം ഫ്രെഞ്ചു് അധീനതയിൽതന്നെ തുടർന്നു പോന്നു.

ബിസ്മാർക്കിന്റെ കാലത്തു് ഫ്രാൻസും പ്രഷ്യയുമായി 1870 മുതൽ ഒരു വർഷക്കാലം ഒരു യുദ്ധം നടന്നു, അതിൽ ഫ്രാൻസ് തോറ്റു. തുടർന്നുണ്ടായ ഉടമ്പടി അനുസരിച്ചു് ആൽസേസ് ലോറെയിൻ പ്രഷ്യയ്ക്കു കിട്ടി. പ്രഷ്യ ജർമ്മനിയായി വികസിച്ചപ്പോൾ റൈൻലാൻഡു മുഴുവനും ജർമ്മൻ സാമ്രാജ്യത്തിലുൾപ്പെട്ടു.

അങ്ങിനെ അരനൂറ്റാണ്ടു കാലം റൈൻലാൻഡു മുഴുവൻ ജർമ്മൻകാരുടെ കൈവശമിരുന്നു. ഒന്നാംലോകയുദ്ധത്തിൽ (1914-1918) ജർമ്മനി പരാജയപ്പെട്ടപ്പോൾ റൈൻലാൻഡിന്റെ ചില ഭാഗങ്ങൾ ജർമ്മനിക്കു നഷ്ടപ്പെട്ടു. ആൽസെയിസ്സ് ലോറെയിൻ ഫ്രാൻസിനു് തിരികെ കിട്ടി. കൂടാതെ വ്യവസായ പ്രസിദ്ധമായ റൈൻലാൻഡിലെ സാർ ഡിസ്ത്രിക്ട് പതിനഞ്ചു കൊല്ലത്തേക്കു് ഫ്രാൻസിനു് വിട്ടുകൊടുക്കേണ്ടതായും വന്നു. റൈൻലാൻഡിൽ ജർമ്മനി സൈന്യങ്ങളെ നിർത്തുന്നതു നിരോധിക്കുകയും ചെയ്തു.

ഹിററ്ലർ ജർമ്മനിയിൽ അധികാരം ഏറെറടുക്കുന്നതുവരെ റൈൻലാൻഡിൽ മാറ്റങ്ങളൊന്നും ഉണ്ടായില്ല. ഹിററ്ലർ അധികാരത്തിൽ വന്നപ്പോൾ ഒന്നാം ലോകയുദ്ധത്തിൽ ജർമ്മനിക്കു നഷ്ടപ്പെട്ട സ്ഥലങ്ങൾ തിരിച്ചുകിട്ടണമെന്ന് അവകാശപ്പെടാൻ തുടങ്ങി. 1935-ൽ സാർ പ്രദേശം ജർമ്മനിക്കു വിട്ടുകൊടുത്തു. താമസിയാതെ ഹിററ്ലർ ജർമ്മൻ സൈന്യത്തെ റൈൻലാൻഡിൽ പ്രവേശിപ്പിക്കുകയും ചെയ്തു.

രണ്ടാം ലോകയുദ്ധത്തിന്റെ ആരംഭത്തിൽ ജർമ്മനി ഫ്രാൻസിനെ തോല്പിച്ച് ആൽസെസ് ലോറെയിൻ വീണ്ടും കൈവശപ്പെടുത്തി. 1945-ൽ ജർമ്മനി തോററപ്പോൾ ആ പ്രദേശവും, സാർ പ്രദേശവും വീണ്ടും ജർമ്മനിക്കു നഷ്ടപ്പെട്ടു. ആൽസെസ് ലോറെയിൻ ഫ്രാൻസിൽ ലയിച്ചു. സാർ പ്രദേശത്തിന് ഒരു പ്രത്യേക ഭരണഘടനയുണ്ടാക്കി ഫ്രാൻസിന്റെ അധീനതയിലാക്കുകയും ചെയ്തു. രണ്ടാം ലോകയുദ്ധത്തിൽ ജർമ്മനി തോററുപോയതിനെത്തുടർന്ന് ഫ്രാൻസിൽ ഐക്യംതന്നെ നഷ്ടപ്പെട്ടിരിക്കയാണ്. ബെർലിൻ തലസ്ഥാനമായി കിഴക്കൻ ജർമ്മനി റഷ്യൻ സ്വാതന്ത്ര്യവലയത്തിൽപ്പെട്ട ഒരു പ്രത്യേക റിപ്പബ്ലിക്കായി നിലകൊള്ളുന്നു. ബോൺ തലസ്ഥാനമാക്കി പശ്ചിമജർമ്മനി പാശ്ചാത്യശക്തികളുടെ സ്വാധീനവലയത്തിൽപ്പെട്ട മറെറാരു റിപ്പബ്ലിക്കായും കഴിയുന്നു. റൈൻലാൻഡ് ഈ പശ്ചിമജർമ്മനിയുടെ ഭാഗമാണ്. റൈൻലാണ്ടിന്റെ ഭാഗമായ സാർ പ്രദേശം ഫ്രഞ്ചുകാരുടെ അധീനതയിലാക്കിയതു് ജർമ്മൻകാർക്കു് ഒട്ടും ഇഷ്ടമായില്ല. പശ്ചിമജർമ്മനിയുടെ നിർബന്ധപ്രകാരം സാർ പ്രദേശത്തു് അടുത്തകാലത്തു് ഒരു ഹിതപരിശോധന നടത്തി. ജനാഭിപ്രായം അനുസരിച്ച് അവിടം പശ്ചിമജർമ്മനിയെ തിരിച്ചേല്പിക്കേണ്ടിവന്നു. ജർമ്മനിയും ഫ്രാൻസും തമ്മിൽ ഈ പ്രദേശത്തിനുവേണ്ടി വീണ്ടും വീണ്ടും സമരം നടത്തിയതു് ഈ പ്രദേശത്തിന്റെ സാമ്പത്തികപ്രാധാന്യത്തിനു മതിയായ തെളിവാണ്.

## II

## റൈൻ തടത്തിന്റെ സാമ്പത്തികപ്രാധാന്യം

പ്രകൃതി നല്ലവണ്ണം അനുഗ്രഹിച്ച ഒരു പ്രദേശമാണ് റൈൻലണ്ട്. ഭൂമി ഫലപുഷ്ടിയുള്ളതാണ്. ഉയർന്ന പ്രദേശങ്ങളിൽ ധാരാളം വനങ്ങളുണ്ട്. റൈൻ നദിയും പോഷകനദികളും




വേണ്ടുവോളം ഗതാഗതസൌകര്യം നൽകുന്നു. നല്ല കാലാവ
സ്ഥയും പ്രസിദ്ധമായ പ്രകൃതിസൌന്ദര്യവും ആളുകളെ ആകർഷി

ക്കുന്നു. മണ്ണിൽനിന്നു കിട്ടുന്ന ധാതുവിഭവങ്ങളും ഇവിടെ സുലഭമാണ്. കൽക്കരി, ഇരുമ്പ്, പൊട്ടാഷ്, നാകം, വെളുത്തീയം ഇവ ഇവിടെനിന്നും കുഴിച്ചെടുക്കുന്നു. ആകപ്പാടെ കൃഷിയും വ്യവസായവും ഒരുപോലെ ഈ പ്രദേശത്തു് അഭിവൃദ്ധിപ്പെട്ടിരിക്കുന്നു. പലവിധം ഗവേഷണം നടത്തി പ്രകൃതിദത്തമായ സൌകര്യങ്ങൾ മുഴുവനും ചൂഷണംചെയ്തു സമ്പത്തു വർദ്ധിപ്പിക്കുന്നതിന് ജർമ്മൻകാർ പ്രത്യേകം ശ്രദ്ധിക്കുന്നുമുണ്ട്.

റൈൻ തടത്തിന്റെ തെക്കുഭാഗത്തു്. അതായതു റൈൻനദിയിൽ മയിൻനദി വന്നുചേരുന്നതുവരെയുള്ള പ്രദേശത്തു മുന്തിരിച്ചെടിയും ഹാപ്സ് എന്ന ചെടിയും തഴച്ചു വളരുന്നു. ഹാപ്സിന്റെ കായ ബീർ എന്ന പാനീയം ഉണ്ടാക്കുന്നതിന് ഉപയോഗിക്കുന്നു. പിന്നീടു വടക്കോട്ടുള്ള കരഭാഗത്തു് ഈ രണ്ടു ചെടികളും കൂടാതെ മറ്റു പഴവർഗ്ഗങ്ങൾ, ഗോതമ്പ്, പുകയില എന്നിവയുംകൂടി കൃഷി ചെയ്യുന്നു. കാൾസ്റൂഹ്, ഹെയിഡൽബെർഗ്ഗ്, മാൻഹിം എന്നീ പട്ടണങ്ങൾ ഈ പ്രദേശത്താണ്. ഫ്രാങ്ക്ഫർട്ട് അല്പംകൂടി വടക്കുമാറിയാണ്. റൈൻതീരത്തുള്ള ഈ പട്ടണങ്ങളിൽ യന്ത്രസാമഗ്രികളും, രാസദ്രവ്യങ്ങളും, ബീയറും ഉണ്ടാക്കുന്നു.

അല്പം വടക്കുമാറി റൈൻനദിയുടെയും വിസർനദിയുടെയും ഇടയ്ക്ക് വെസ്റ്റ്ഫേലിയാ (West phalia) എന്ന വ്യവസായപ്രദേശം സ്ഥിതിചെയ്യുന്നു. നല്ലതരം കൽക്കരി ഇവിടെനിന്നും കിട്ടുന്നു. ഈ ഭാഗത്തുകൂടി ഒഴുകി റൈൻ നദിയിൽ ചേരുന്ന റൂർനദിയുടെ തടം റൈൻലാണ്ടിലെ ഏറ്റവും വലിയ വ്യവസായകേന്ദ്രങ്ങൾ ഉൾക്കൊള്ളുന്നു. എസ്സൻ, ഡോർട്ട്മണ്ട് എന്നീ നഗരങ്ങൾ പ്രസിദ്ധപ്പെട്ട ഉരുക്കുവ്യവസായകേന്ദ്രങ്ങളാണ്. എസ്സൻ എന്ന സ്ഥലത്താണ് ആൽഫ്രഡ് ക്രപ്പ് എന്ന വ്യവസാ

യവിദഗ്ദ്ധൻ തന്നെ ലോകപ്രസിദ്ധമായ ക്രപ്പ് കമ്പനിവക വ്യവസായശാലകൾ സ്ഥാപിച്ചതു്. മൊട്ടസൂചിമുതൽ തീവണ്ടിയന്ത്രംവരെ ഉണ്ടാക്കുന്ന യന്ത്രശാലകൾ ഈ ക്രപ്പ് കമ്പനിക്കുണ്ടു്. ഈ കമ്പനിയാണു് ഇന്ത്യയിലെ റൂർക്കേലയിൽ സ്ഥാപിക്കുന്ന ഉരുക്കു വ്യവസായശാലയ്ക്കു സാങ്കേതികസഹായവും വിദഗ്ദ്ധോപദേശവും നൽകുന്നതു്. ഡ്യൂസൽഡോർഫ് (Dussel dorf) എന്ന നഗരം രാസവസ്തുക്കൾക്കും കണ്ണാടിസാധനങ്ങൾക്കും (Glass ware) പ്രസിദ്ധി സമ്പാദിച്ചിട്ടുണ്ടു്.

റൈൻനദിക്കു പടിഞ്ഞാറുവശത്തു സ്ഥിതിചെയ്യുന്ന ഏയ്ക്കൻ (Aachen) തുണിവ്യവസായത്തിനു് പ്രസിദ്ധമാണു്. രാസവസ്തുക്കളും കടലാസ്സും ഉണ്ടാക്കുന്ന ശാലകൾ അവിടങ്ങളിൽതന്നെയുണ്ടു്. സാർ പ്രദേശവും റൈൻനദിയുടെ പടിഞ്ഞാറുവശത്താണു്. ഇവിടെയും റൂർപ്രദേശത്തെപ്പോലെ കരിക്കരി കിട്ടുന്നുണ്ടു്. കടലാസ്, പിയാനോ മുതലായവ ഉണ്ടാക്കുന്ന കോബ്ലെൻസ്, പശ്ചിമജർമ്മനിയുടെ തലസ്ഥാനമായ ബോൺ, പ്രസിദ്ധസംഗീതജ്ഞനായ ഇൗ. ഡി. കൊളോൺ നിൽക്കുന്ന നദീതുറമുഖമായ കൊളോൺ, മറ്റൊരു തുറമുഖമായ ഡ്യൂയിസ്ബർഗ്ഗ് ഇവയെല്ലാം നദീ തീരത്താണു്.

റൈൻ തീരത്തുതന്നെ കൃഷിയും ആടുമാടുകളെ വളർത്തലും ചെറിയതോതിൽ പലതും നടത്തുന്നുണ്ടു്. എങ്കിലും വ്യവസായശാലകളിൽ ജോലിചെയ്യുന്നവരാണു് ആളുകൾ അധികവും. ജനങ്ങൾ തിങ്ങിപ്പാർക്കുന്ന സ്ഥലമാണു് ഇവിടം. ചതുരശ്രമൈലിനു് 822 പേർ വീതം ആയിരുന്നു 1939-ൽ ഇവിടത്തെ കണക്കു്. റോഡുകളും തോടുകളും റയിൽപ്പാതകളും ഇവിടെ ഉണ്ടു്. കാലാവസ്ഥ വിശേഷമുണ്ടെന്നു പറഞ്ഞുവല്ലോ. നദിയിൽ വളരെ കുറച്ചുദിവസം മാത്രമേ വർഷത്തിൽ മഞ്ഞുമൂടിക്കിടക്കാറുള്ളു. ജർമ്മനിയിലെ മറ്റു നദികളിൽ പലം മാസങ്ങളും

ഞ്ഞു കൂടികിടക്കും. വ്യവസായശാലകളിലെ ഗവേഷണഫലമായി പലതരം രാസവളങ്ങളും കിട്ടുന്നതുകൊണ്ടു് കൃഷിയിൽനിന്നുമുള്ള ആദായം വളരെ വർദ്ധിക്കുന്നു.

രണ്ടാംലോകയുദ്ധകാലത്തു് റൈൻ തീരത്തുള്ള പട്ടണങ്ങൾ പലതും നശിച്ചു. പല വ്യവസായശാലകളും പൊളിക്കുകയും ചെയ്തു. താമസിയാതെതന്നെ വികസനപ്രവർത്തനങ്ങൾ പല പദ്ധതികൾമൂലം തുടങ്ങിയതുകൊണ്ടു് നഷ്ടങ്ങൾ പലതും പരിഹരിക്കുവാൻ സാധിച്ചിട്ടുണ്ടു്. ഇവിടത്തെ ഉരുക്കുവ്യവസായശാലകളിൽ വീണ്ടും യന്ത്രസാമഗ്രികൾ മുതലായവ പണ്ടത്തെപ്പോലെതന്നെ നിർമ്മിച്ചു തുടങ്ങീട്ടുണ്ടു്.



വിഭാഗം 3.

# ഡച്ചുകാർ

## I

### മനുഷ്യനിർമ്മിതമായ ഭൂപ്രദേശം.

“ഈശ്വരൻ ഭൂമിയെ സൃഷ്ടിച്ചു; പക്ഷെ ഹോളണ്ട് മനുഷ്യർ നിർമ്മിച്ച പ്രദേശമാണ്” എന്നു യൂറോപ്പിൽ പറഞ്ഞുകേൾക്കാറുണ്ട്. ആയിരം കൊല്ലം മുമ്പു ഹോളണ്ടിന്റെ മുകളിൽക്കൂടി പറക്കാൻ കഴിഞ്ഞിരുന്നുവെങ്കിൽ നമുക്കു കാണാമായിരുന്ന ഭൂപ്രകൃതി താഴെ പറയുന്ന വിധമാകുന്നു:- കടലോരം ചേർന്ന് വലിയ മണൽക്കുന്നുകൾ, ഈ കുന്നുകൾക്കുള്ളിലായി സമുദ്രനിരപ്പിൽ നിന്നും താണ ചളിപ്രദേശങ്ങളും തടാകങ്ങളും. അതിനുശേഷം ക്രമേണ ഉയർന്ന നിരപ്പിലുള്ള ഭൂമി. ഇന്ന് ആ പ്രദേശത്തിന് മുകളിൽക്കൂടി പറക്കുകയാണെങ്കിൽ കാണുന്ന കാഴ്ച ഇതല്ല. മണൽക്കുന്നുകൾക്കിടയിലുള്ള ചളിപ്രദേശവും തടാകവും മാറി അതിമനോഹരങ്ങളായ പാടങ്ങളും പട്ടണങ്ങളും അവിടെ സ്ഥലം പിടിച്ചിരിക്കുന്നു. അവ മനുഷ്യനിർമ്മിതമാണ്. ഡച്ച് എഞ്ചിനീയർമാരുടെ ബുദ്ധിസാമർത്ഥ്യവും ജനങ്ങളുടെ അക്ഷീണപരിശ്രമവുമാണ് ഈ മാററം വരുത്തീട്ടുള്ളതു്.

ഹോളണ്ടിന്റെ സമുദ്രതീരം ഒരിക്കലും സ്ഥിരമായിത്തന്നിട്ടില്ല. പലതവണ അവർ ഉള്ളിലോട്ടു നീങ്ങീട്ടുണ്ട്. ഇന്നും മാറി




ക്കൊണ്ടിരിക്കുന്നുവെന്നുവേണം പറയാൻ. ഉത്തരയൂറോപ്പിന്റെ കടലോരസമതലം ഒരു താഴ്ന്ന മണൽപ്രദേശമാണ്. ഷെൽഡ്, മ്യൂസ്, റൈൻ എന്നീ നദികൾ സമുദ്രത്തിൽ പതിക്കുന്നതു ഇവിടെയാണ്. അവയിൽക്കൂടി എക്കൽ (വണ്ടൽ) ഊറിയാണ് ഹോളണ്ടിന്റെ തീരപ്രദേശം മുഴുവനും ഉണ്ടായിട്ടുള്ളത് എക്കൽ കൊണ്ട് ഒരു നദീമുഖം ഉയരുമ്പോൾ ആ നദി മറെറാരു ഭാഗ

യോകൾ മറിഞ്ഞു് ഒഴുകും. അവിടവും നിറയുമ്പോൾ മററൊരു ചാതയുണ്ടാകും. ചിലപ്പോൾ കടൽ ക്ഷോഭിച്ചു മണൽക്കുന്നുകളും മററും തള്ളിനീക്കിക്കൊണ്ടു കുറേ സ്ഥലങ്ങൾ വെള്ളത്തിനടിയിലാക്കും. 1953-ൽപോലും ഹോളണ്ടിന്റെ തെക്കുപടിഞ്ഞാറെമൂലയിൽ നല്ലൊരുഭാഗം ഇങ്ങനെ കടൽ ആക്രമിച്ചെടുത്തുവത്രെ. കടലാക്രമണം തടയുന്നതിനുവേണ്ടി അതിസൂക്ഷ്മമായ കാവലും ഇടവിടാതുള്ള പ്രവൎത്തനവും നടത്തിവരുന്നു. കടലാക്രമണം തടയുന്നതിനുള്ള എളുപ്പവഴി കടലിനെ ആക്രമിച്ചു കീഴടക്കുകയാണെന്നു് അവിടത്തെ ആളുകൾ മനസ്സിലാക്കിയിരിക്കയാണെന്നു തോന്നുന്നു. എന്തായാലും വളരെ കാലമായി അവർ അങ്ങിനെയുള്ള ഒരു പ്രവൎത്തനത്തിൽ ഏൎപ്പെട്ടിരിക്കയാണു്. അണ കെട്ടുന്നതു് എക്കൽ വന്നു നികന്ന ഭൂമിയിലായിരിക്കും. ആ അണയ്ക്കു് മുൻവശത്തു് മണ്ണുവന്നുകൂട്ടും. അതിന്റെ പുറത്തു പുല്ലുവച്ചു പിടിപ്പിച്ചു് അവിടം ഉറച്ചു തറയാക്കി മാറിയശേഷം അണ അതിലേക്കു മാററി സ്ഥാപിക്കും. ഇങ്ങനെ മൂന്നുനാലുതവണ അണ മാററി സ്ഥാപിക്കുന്നതോടുകൂടി കടലിൽനിന്നും എടുത്ത വളരെയധികം സ്ഥലം കരയായി മാറിക്കഴിയും. മൂന്നുനാലു ചെറിയ ദ്വീപുകളുടെ കരകളിൽ ഇങ്ങനെ അണകെട്ടുപ്രവൎത്തനം തുടൎന്നു നടത്തിയതിന്റെ ഫലമായി അവയെ ഒന്നിച്ചുചേൎത്തു് ഒററ ദ്വീപായി മാററുവാൻ സാധിക്കും. "വാൽചെറാൻ" എന്ന ദ്വീപു് ഇങ്ങിനെയുണ്ടായതാണു്. സൂഡ് ബെവലൻഡ് എന്ന പ്രദേശം ഈ രീതിയിൽ നൂർഡ് പ്രവിശ്യയുമായി ചേൎക്കുന്നതിനു് ഇപ്പോൾ പ്രവൎത്തിച്ചുകൊണ്ടിരിക്കയാണു്. (ഭൂപടം കാണുക)

സ്യൂഡർസീ എന്ന ഉൾക്കടൽ നികത്തുന്നതിനു് 1916 മുതൽ ഡച്ചുകാർ ഇതുപോലെ പ്രവൎത്തനം ആരംഭിച്ചു. 700 വൎഷം മുമ്പുണ്ടായ കടലാക്രമണത്തിന്റെ ഫലമാണത്രെ ഈ ഉൾക്കടൽ. അതു കടലുമായിച്ചേൎന്നിരിക്കുന്ന ഭാഗത്തു് ധാരാളം ദ്വീപുകളുണ്ടു്. ഈ ദ്വീപുകൾ ഒന്നിച്ചുചേൎത്തു് ഒരു ചിറയായി




സ്യൂഡർ സീയിൽ നിന്നു വീണ്ടെടുത്തതോ, എടുത്തുകൊണ്ടിരിക്കുന്നതോ ആയ പോൾഡറുകൾ.

അണക്കെട്ടുകൾകൊണ്ടു് മാററി ഉൾക്കടൽ മുഴുവനും ഒന്നാന്തരം കൃഷിസ്ഥലമായി ഡച്ചുകാർ മാററുമെന്നു വിശ്വസിക്കാം. 1930-ൽ ഈ കടലിൽ ഒരു അണക്കെട്ടു തുടങ്ങി. ഒരു കൊല്ലത്തിനകം 45000 ഏക്കർ സ്ഥലം കടൽ മാററി കരയാക്കി കൃഷി തുടങ്ങുകയും 400-ൽ പരം കെട്ടിടങ്ങൾ അവിടെ നിർമ്മി

ശ്രമം ചെയ്യുമത്രെ. 1942–ൽ അതിന്റെ മറെറാരു ഭാഗം ഇറച്ചു് ഒരു ലക്ഷത്തിൽപ്പരം ഏക്കർ സ്ഥലം കൃഷിക്കു് ഉപയുക്തമാക്കി. ഇനി തെക്കും കിഴക്കും തെക്കുപടിഞ്ഞാറും വശങ്ങൾ മാത്രമേ ശേഷിച്ചിട്ടുള്ളു. ഇപ്രകാരമുള്ള ഭൂമി വീണ്ടെടുക്കൽ വ്യവസായത്തിൽ ഏർപ്പെട്ടിരിക്കുന്ന എഞ്ചിനീയർമാരെപ്പോലെ ബഹുമാനിക്കപ്പെടുന്ന ഉദ്യോഗസ്ഥന്മാർ ഹോളണ്ടിൽ വേറെയില്ല. "ഏററവും മഹത്തായ സേവനവിഭാഗം" എന്നാണു് അവിടെ ഇവരെപ്പററി പറയുന്നതു്.

ഹോളണ്ടിന്റെ മൂന്നിൽ രണ്ടുഭാഗവും കടൽനിരപ്പിനു് താഴെയാണു സ്ഥിതിചെയ്യുന്നതു്. അതുകൊണ്ടു് ഹോളണ്ടിനു് "താഴ്ന്നപ്രദേശം" എന്നർത്ഥമുള്ള "നെതർലൻഡ്സ്" എന്നും പേരുണ്ടു്. യഥാർത്ഥത്തിൽ "ഹോളണ്ടു്" എന്ന പദത്തിന്റെയും അർത്ഥം ഇതുതന്നെയാണു്. കുഴിയായുള്ള പ്രദേശം സമുദ്രനിരപ്പിൽനിന്നും 16 അടി മുതൽ 30 അടിവരെ താഴ്ന്ന സ്ഥലങ്ങളാണു് അധികവും. പക്ഷേ, കടലിന്നടുത്തുള്ള മണൽക്കുന്നുകൾക്കു് 180 അടിവരെ പൊക്കമുണ്ടു്. ഈ കുന്നുകളിൽ പുല്ലും, പായലും വച്ചുപിടിപ്പിച്ചു് അവയെ കൂടുതൽ ബലപ്പെടുത്തിയിരിക്കുന്നു. അവയ്ക്കിടയിൽ ധാരാളം അണക്കെട്ടുകൾ ഉണ്ടാക്കിയിട്ടുണ്ടു്. ഒരു കായലിന്റെയോ ചതുപ്പുനിലത്തിന്റെയോ കരയിൽ കെട്ടുന്ന അണയ്ക്കു് "തെർപൻ" എന്നു പറയുന്നു. ഒരു തെർപൻ നിർമ്മിച്ചശേഷം ഉള്ളിലുള്ള വെള്ളം മുഴുവൻ ജനങ്ങൾ വററിക്കും. മുൻകാലങ്ങളിൽ അതിനായി ഉപയോഗിച്ചിരുന്ന യന്ത്രങ്ങൾ തിരിക്കുന്നതിനു് കാററാടിയന്ത്രങ്ങൾ (Wind Mills) നിർമ്മിച്ചിരുന്നതു് ഇന്നും അങ്ങിനെതന്നെ കാണാവുന്നതാണു്. സ്യൂഡർസീയിലെ വെള്ളം വററിക്കുന്നതിനു് ഇപ്പോൾ ഉപയോഗിക്കുന്നതു് വളരെ ആധുനികരീതിയിലുള്ള യന്ത്രസാമഗ്രികളാണു്. ഇങ്ങനെ വെള്ളം ഇറച്ചു് തയ്യാറാക്കിട്ടുള്ള നിലത്തിനു് പോൾഡർ (Polder) എന്നു പറയുന്നു. ഒരു പോൾഡർ ഇങ്ങിനെ തയ്യാറാകുമ്പോൾ ഇറച്ചുകളയുന്ന വെള്ളം മുൻകാലത്തു നദിക



പോൾഡർ.

മിവെക്കു തിരിച്ചുവിട്ടിരുന്നു—നദികളിൽനിന്ന് വിദൂരമായ സ്ഥലങ്ങളിൽ പ്രത്യേകം തോടുകൾ നിർമ്മിക്കേണ്ടിവന്നു. ഇത്തരം തോടുകൾകൊണ്ട് ഹോളണ്ട് നിറഞ്ഞിരിക്കയാണ്. ഓരോ പോൾഡറിലേയും വെള്ളം കടലിൽചെന്നു ചേരേണമെങ്കിൽ തോടുകൾ കടൽനിരപ്പിലായിരിക്കണമല്ലോ. അഥവാ അതിനല്പം ഉയരെ. അതുകൊണ്ട് ഇത്തരം ചാലുകൾ പോൾഡറുകളെക്കാൾ പൊക്കത്തിലാണു നിർമ്മിച്ചിട്ടുള്ളതു്. പമ്പുചെയ്താണ് ഈ ഉയർന്ന ചാലുകളിലേക്കു വെള്ളം കയററുന്നതു്. താഴെയുള്ള പോൾഡറുകളിൽ പണിയിച്ചിട്ടുള്ള വീടുകളുടെ 'മേൽപ്പരപ്പു' സമനിരപ്പിലുള്ള തോടുകളുടെ കരയിൽക്കൂടി റോഡുകളും നിർമ്മിച്ചിട്ടുണ്ട്. വീട്ടിൽ ഇരിക്കുന്നവർക്ക് റോഡിൽക്കൂടി ഓടുന്ന കാറുകളും, തോടുകൾവഴി പോകുന്ന ബോട്ടുകളും, മുകളിൽക്കൂടി പോകുന്നതായിത്തോന്നും.

## II

## കൃഷിയും കന്നുകാലിവളർത്തലും.

സ്യൂഡർസീക്ക് ചുററുമുള്ള സ്ഥലങ്ങൾ പച്ചപ്പട്ടു വിരിച്ചതുപോലെ തോന്നുന്ന ഒരു പുൽപ്രദേശമാണ്. ഇവിടം കന്നുകാ

ലികളെ വളൎത്തുന്നതിനും കൃഷിക്കും പററിയതാണു്. പോൾഡ റുകളെ സംരക്ഷിക്കുന്നതു് അണക്കെട്ടുകളാണു്. പുതിയ പോൾ ഡറുകളിലെ ഭൂമി ഗവൎമ്മെണ്ടാണു് കൃഷിക്കാൎക്കു വിതരണം ചെയ്യുന്നതു്. അഞ്ചേക്കറിൽ കവിഞ്ഞ ഭൂമി സാധാരണ കൊടു ക്കാറില്ല. മതിലുകെട്ടിയോ, വേലികെട്ടിയോ ഒരാളുടെ കൃഷി സ്ഥലം മറെറാരാളുടേതിൽനിന്നു വേൎതിരിക്കാറില്ല. അവയ്ക്കി ടയിലുള്ള ഒരു നീൎച്ചാലായിരിക്കും പലപ്പോഴും അതിൎത്തി. കൃഷി ക്കാർ പ്രത്യേകം ഒരു അണക്കെട്ടു നികുതി കൊടുക്കേണ്ടതായി ട്ടുണ്ടു്. അണക്കെട്ടിനു് ഡൈക്കു് (Dyke) എന്നാണു് ഡച്ചുഭാ ഷയിൽ പറഞ്ഞുവരുന്നതു്. ഒരാളുടെ കൃഷിസ്ഥലം 5 ഏക്കർ കവിഞ്ഞതല്ലെന്നു പറഞ്ഞുവല്ലോ. അതുകൊണ്ടു വിശാലമായ അമേരിക്കൻ പ്രയറികളിൽ ചെയ്യുന്നതുപോലെ ഉഴുന്നതിനും, വിതയ്ക്കുന്നതിനും മററും യന്ത്രങ്ങൾ ഉപയോഗിച്ചല്ലാ പല പ്പോഴും സ്വഡർസി പ്രദേശത്തു കൃഷി ചെയ്യുന്നതു്.

പോൾഡറുകളിലെ എക്കൽമണ്ണിൽ പുല്ലു സമൃദ്ധിയായി തഴച്ചു വളരും. അതുകൊണ്ടാണു ഡച്ചുകാർ കന്നുകാലികളെ വളൎത്തലും കൃഷിയോടൊപ്പം ചെയ്തുവരുന്നതു്. ക്ഷീരോല്പന്നങ്ങ ളിൽ പ്രധാനം അവിടെ ഉണ്ടാക്കുന്ന പാൽക്കട്ടി (Cheese) യാണു്. പാൽക്കട്ടിയും വെണ്ണയും മാംസവും അവർ അന്യരാജ്യ ങ്ങളിലേക്കു ധാരാളം കയററുമതി ചെയ്യുന്നു. കന്നുകാലിക്കച്ച വടം ചെയ്യാത്ത കൃഷിക്കാർ അവിടെ ഇല്ലെന്നുതന്നെ പറയാം. കന്നുകാലി ചന്തയില്ലാത്ത ഒരു പട്ടണവും ഇല്ല. ഹോളണ്ടിലെ അൽക്മാർ എന്ന പട്ടണത്തിലുള്ള ചന്തയിൽ ചെറുതിയാളുതോ റും കൊണ്ടുചെന്നു കൂട്ടുന്ന പാൽക്കട്ടികൾ കണക്കില്ല. നമ്മുടെ നാട്ടിലെ ചന്തകളിൽ ചിലകാലത്തു് നാളികേരം കുന്നുപോ ലെ കൂട്ടിയിരിക്കുന്നതു നിങ്ങൾ കണ്ടിരിക്കുമല്ലോ. തലയുടെ വലുപ്പത്തിലുള്ള ഉണ്ടകളായിട്ടാണു് പാൽക്കട്ടി ഉണ്ടാക്കുന്നതു്. ഡച്ചുകാർ വളരെ ശുചിത്വമുള്ളവരാണു്. പാത്രങ്ങളെയും, കന്നുകാലികളെയും, കൃഷിസ്ഥലങ്ങളും അവർ വൃത്തിയാക്കി

സൂക്ഷിക്കും. വളരെ വൃത്തിയായി അടുക്കിയിരിക്കുന്ന പാൽക്കട്ടി കൂമ്പാരങ്ങൾ വെളിച്ചത്തിലാണ് ആൽക്മാർ ചന്തയിൽ വില്പന നടത്തുന്നതു്. കൃഷിക്കാരുടെ വീട്ടിൽചെന്നു് പാൽക്കട്ടി വാങ്ങുന്ന വ്യാപാരികളും പല പട്ടണങ്ങളിലുമുണ്ടു്.

ചാല്ലേ് വെണ്ണയും പാൽക്കട്ടിയും ഉണ്ടാക്കി വില്ക്കുന്നതിനേക്കാൾ ലാഭം ഗോതമ്പും, മധുരക്കിഴങ്ങും (Sweet Potatoes) ഉരുളക്കിഴങ്ങും പയറും മുട്ടക്കോസും (Cabbage) കൃഷിചെയ്യുകയാണെന്നു് ഡച്ചുകാർ മനസ്സിലാക്കി. അതുകൊണ്ടു് ഇപ്പോൾ പല സ്ഥലങ്ങളിലും ഈ സാധനങ്ങൾ കൃഷിചെയ്യുവരുന്നു. വളരെ ശ്രദ്ധയോടുകൂടി ജോലികൾ ചെയ്യുന്നവരാണ് ഡച്ചുകാർ. പുതിയ സമ്പ്രദായങ്ങൾ സ്വീകരിക്കുന്നതിന് അവർക്ക് മടിയില്ല. മണ്ണു പരിശോധനയ്ക്കും, വളം ചേർക്കുന്ന കാര്യത്തിലും ഉപദേശം നൽകുന്നതിന് ഏർപ്പാടുകളുണ്ട്. ഭക്ഷ്യസാധനങ്ങൾ കൃഷിചെയ്യുന്നതിനുപുറമേ പൂന്തോട്ടങ്ങൾ വച്ചുപിടിപ്പിക്കുന്നതിനും അവർക്കു താല്പര്യമുണ്ട്. സ്യൂഡർസീക്കടുത്തുള്ള ഹാർലം പട്ടണം മുതൽ ലീഡൻ പട്ടണം വരെയുള്ള സ്ഥലങ്ങളിൽ മനോഹരങ്ങളായ പൂവനങ്ങൾ കാണാം. ചെടികൾക്കു തണുപ്പ് ഏൽക്കാതിരിക്കുന്നതിനും സൂര്യപ്രകാശം ഏൽക്കുന്നതിനും ആയി ഈ പൂന്തോട്ടങ്ങൾ കണ്ണാടിക്കൂടുകളിലാണു വളർത്തുന്നതു്. ഇവയ്ക്കു Hot-houses എന്നു പറയും. പുഷ്പങ്ങൾ ചന്തയിൽകൊണ്ടു ചെന്നു വില്ക്കുന്നു. ഇതു വളരെ ആദായമുള്ള ഒരു തൊഴിലുമാണ്.

സ്യൂഡർസീ തീരത്തുള്ള ഒരു മത്സ്യഗ്രാമത്തിൽ ചെന്നാൽ നമുക്കു് അത്ഭുതജനകമായിരിക്കുന്നതു് അവിടത്തെ വൃത്തിയും അടുക്കുമാണ്. വീട്ടിലും നിരത്തിലും യാതൊരു അഴുക്കും കാണുകയില്ല. ഉണക്കാനിടുന്ന സാധനങ്ങൾപോലും വരിവരിയായി നിരത്തിയാണ് ഇട്ടിരിക്കുന്നതു്. വീട്ടിനു പുറകിൽ വരിയായി അടുക്കിവച്ചിട്ടുള്ള മരച്ചെരിപ്പുകൾ കാണാം. ഇവ

പാടത്തു ജോലിക്കു പോകുമ്പോൾ ഉപയോഗിക്കാനാണു്. അവരിതൊന്നും വീട്ടിനകത്തു കടത്തുകയില്ല. വീട്ടിനു ചുററും കളിച്ചുകൊണ്ടു നിൽക്കുന്ന കുട്ടികളെക്കണ്ടാൽ ആണും പെണ്ണും തിരിച്ചറിയാൻ അല്പം വിഷമിച്ചേക്കും. ഒരു പന്ത്രണ്ടുവയസ്സുവരെ ഇരുകൂട്ടരും ഒരേതരം വേഷമാണു ധരിക്കാറുള്ളതു്. അതു് ഒരു തരം പാവാടയാണുതാനും. ആറുവക്കത്തു് വരിവരിയായിരുന്നു് ചൂണ്ടലിട്ടു് മീൻ പിടിക്കുന്നവരെ കാണാം. വീട്ടിൽ ചെന്നാൽ ആഹാരത്തിനു നല്ല മീനും ധാരാളം പാലും വെണ്ണയും പാൽക്കട്ടിയും വലിയ റൊട്ടിയും ഉണ്ടായിരിക്കും.

കൃഷിസ്ഥലങ്ങളുടെ വക്കത്തുനിന്നും പെട്ടെന്നു് ഉയർന്നുവന്നതുപോലെ തോന്നും മിക്ക പട്ടണങ്ങളും. വയൽവക്കത്തുള്ള ഒരു വലിയ കോട്ടപോലെയാണു് ആംസ്റ്റർഡാം കണ്ടാൽ തോന്നുക. സ്യൂഡർസീ തീരത്തുള്ള ഒരു മാതൃകാനഗരമാണു് ഇതു്. മറെറല്ലാ പട്ടണത്തിലേക്കാളും കൂടുതൽ തോട്ടങ്ങൾ ഇവിടെയുണ്ടു്. ആംസ്റ്റർ നദിയിൽ അണ (Dam) കെട്ടിയുണ്ടാക്കിയതുകൊണ്ടാണു് ഇതിനു് ആംസ്റ്റർഡാം എന്ന പേരുണ്ടായതു്. 300 പാലങ്ങൾ കൊണ്ടു് ബന്ധിക്കപ്പെട്ട 96 ദ്വീപുകളിന്മേലാണു് ഈ പട്ടണം നിർമ്മിച്ചിട്ടുള്ളതു്. ഇന്നും അവിടെ കെട്ടിടങ്ങൾ ഉണ്ടാക്കണമെങ്കിൽ വലിയ കുററികൾ നിലത്തു് അടിച്ചിറക്കി അസ്ഥിവാരം ഉറപ്പിച്ചിട്ടു വേണം. 17-ാം ശതാബ്ദത്തിൽ പണിചെയ്ത ഒരു കൊട്ടാരം അവിടെ ഇപ്പോഴും ഉണ്ടു്. 13659 കുററികളുടെ പുറത്താണു് അതിന്റെ നില. ആയിരം കച്ചവടക്കാർക്കു നില്ക്കാവുന്ന ഒരു നല്ല നൗകാശാലയും ആംസ്റ്റർഡാമിൽ ഉണ്ടു്. ഒരു വലിയ വാണിജ്യകേന്ദ്രമായ ഈ നഗരം കപ്പൽനിർമ്മാണത്തിനു് പ്രസിദ്ധപ്പെട്ടിരിക്കുന്നു. വജ്രക്കല്ലു് പട്ടം തേച്ചു മിനുസപ്പെടുത്തുന്നതു് ഇവിടത്തെ ഒരു പ്രധാന വ്യവസായമാണു്. ഹോളണ്ടിന്റെ തലസ്ഥാനം ഹേഗ് എന്ന ഇതരപട്ടണമാണു്. അന്താരാഷ്ട്രീയ കോടതിയും (International Court) ഇവിടെയാണു്.

റോട്ടർഡാം മറെറാരു വലിയ തുറമുഖമാണു്. ലീഡൻനഗരം പണ്ടുതന്നെ പ്രശസ്തമായ ഒരു സർവ്വകലാശാലാ കേന്ദ്രമാണു്. ഹാർലം, ഡ്ലേഫ്റ്റ് എന്നിവ മററു രണ്ടു വലിയ പട്ടണങ്ങളാണു്. ഇവിടെയെല്ലാം ധാരാളം തോടുകളുണ്ടു്. തോട്ടിൻകരയിലുള്ള റോഡുകളിൽ സൈക്കിൾ സവാരിക്കു് പ്രത്യേകം പാതകളുണ്ടു്. സൈക്കിളാണു് ഹോളണ്ടിലെ പ്രധാന വാഹനം. സൈക്കിൾ സവാരിവശമില്ലാത്തവർ അവിടെയില്ല. ആറു വയസ്സാകുമ്പോൾ കുട്ടികൾ സൈക്കിൾ സവാരി പഠിക്കും. എട്ടുവയസ്സാകുമ്പോഴേക്കും സ്വന്തമായി ഒരു സൈക്കിളും കാണും. കുട്ടികൾ സ്കൂളിൽ പോകുന്നതു സാധാരണ സൈക്കിളിലാണു്. നിരപ്പുള്ള പ്രദേശമായതുകൊണ്ടു് സൂയ്ഡർസീ പ്രദേശം സൈക്കിൾ സവാരിക്കു പററിയതാണു്. ഹേഗ് നഗരത്തിലെ തെരുവീഥികളിൽ മുക്കുതോറും സമയം കാണിക്കാൻ നാഴികമണി സ്ഥാപിച്ചിട്ടുണ്ടു്.

നെതർലാൻഡിലെപ്പോലെതന്നെ സൂയ്ഡർസീ പ്രദേശമായ ഹോളണ്ടിലെ ജനങ്ങൾക്കും രണ്ടാം ലോകമഹായുദ്ധ കാലത്തു് വലിയ നഷ്ടങ്ങൾ സഹിക്കേണ്ടിവന്നു. യുദ്ധാനന്തരം ഡച്ചുകാർ നിരന്തരമായി പരിശ്രമിച്ചു നാടിനെ വീണ്ടും അഭിവൃദ്ധിപ്പെടുത്തിക്കൊണ്ടിരിക്കയാണു്. അമേരിക്കയുടെ മാർഷൽ പദ്ധതിയനുസരിച്ചുള്ള സാമ്പത്തികസഹായം നെതർലാൻഡിലെന്നതുപോലെ ഹോളണ്ടിലും കിട്ടിയിട്ടുണ്ടു്. സഹകരണപ്രസ്ഥാനം വളരെ അഭിവൃദ്ധിപ്പെട്ടിട്ടുള്ള ഒരു രാജ്യമാണു് ഹോളണ്ടു്. കാർഷിക വിഭവങ്ങളും ക്ഷീരോല്പന്നങ്ങളും വിററഴിക്കുന്നതിനു് സഹകരണ സംഘങ്ങൾ വളരെ ഉപകരിക്കുന്നു. മനുഷ്യ പ്രയത്നംകൊണ്ടു് പ്രതികൂലമായ പ്രകൃതിസാഹചര്യങ്ങളെ കീഴടക്കാൻ സാധിക്കുമെന്നു് സൂയ്ഡർസീ പ്രദേശത്തെ ഡച്ചുകാർ നമുക്കു് കാണിച്ചു തരുന്നു. പ്രകൃതിയെ ജയിച്ചു മനുഷ്യൻ പുരോഗമിക്കുന്നതിനു മറെറാരു ദൃഷ്ടാന്തമാണു് ഹോളണ്ടു്.

---

വിഭാഗം 9.

# ഇസ്രേലിലെ യഹൂദന്മാർ.

## I
### യഹൂദന്മാരുടെ പൂർവ്വചരിത്രം—

പ്രാചീനയഹൂദന്മാരുടെ ചരിത്രം ബൈബിളിന്റെ ഒന്നാം ഭാഗമായ പഴയ നിയമത്തിൽനിന്നും വ്യക്തമാണു്. ക്രിസ്തു ജനിക്കുന്നതിനു രണ്ടായിരത്തോളം വർഷം മുമ്പ് അബ്രഹാം എന്ന ഒരു ഗോത്ര പിതാവ് (Patriarch) ആട്ടുമാട്ടുകളുമായി അറേബ്യയുടെ വടക്കു പടിഞ്ഞാറു ഭാഗത്തു സാധാരണ ഇടയ വർഗ്ഗക്കാരെപ്പോലെ അലഞ്ഞു നടന്നിരുന്നു. ഇദ്ദേഹം സെമിററിക് ജനവർഗ്ഗത്തിൽ പെട്ടവനായിരുന്നു. അബ്രഹാമിന്റെ മകൻ ഇസാക്ക്, ഇസാക്കിന്റെ മകൻ യാക്കോബ് അഥവാ ഇസ്രേൽ, യാക്കോബിന്റെ സന്താന പരമ്പരകളെയാണു് ഇസ്രേൽ മക്കൾ അല്ലെങ്കിൽ യഹൂദന്മാർ എന്നു പറഞ്ഞു വരുന്നതു്. യഹൂദന്മാരുടെ ദൈവമായ യഹോവാ ആജ്ഞാപിച്ചതനുസരിച്ചു് അബ്രഹാം പാലസ്തീൻ ദേശത്തേക്കു പോയി. കുറച്ചു കാലത്തിനു ശേഷം മഴയില്ലാതെ നാട്ടിൽ ക്ഷാമം ഉണ്ടായപ്പോൾ ഇസ്രേൽ മക്കൾ ഈജിപ്തിലേക്കു മാറി താമസിച്ചു. ഈജിപ്തിലെ അധി




കാരിഷ്ഠം യഹൂദന്മാരെ അടിമകളാക്കി വളരെക്കാലം കഷ്ടപ്പെടുത്തി. മോസസ് (മോശ) അവരെ സ്വതന്ത്രരാക്കി വീണ്ടും

സ്വദേശമായ പാലസ്തീനിലേക്ക് കൊണ്ടുവന്നു. മോസസ് യഹൂദന്മാരുടെ നായകനും പ്രവാചകനും ആയിരുന്നു. ഈജിപ്തിൽനിന്നുള്ള മടക്കയാത്രയിൽ വഴിമദ്ധ്യേ സിനായി പർവ്വതത്തിൽവച്ചു് ദൈവം മോശയ്ക്കു് നൽകിയ പത്തു കല്പനകൾ യഹൂദന്മാരുടെ വേദപ്രമാണമായിത്തീർന്നു. യഹൂദമതത്തിൽനിന്നും ഉത്ഭവിച്ച ക്രിസ്തുമതത്തിലും പത്തു കല്പനകൾക്കു പ്രാമാണികമായ സ്ഥാനമുണ്ടു്. മുൻപറഞ്ഞ വിധം ക്രിസ്തുവിന് ആയിരത്തഞ്ഞൂറോളംവർഷം മുമ്പു് യഹൂദന്മാർ വീണ്ടും പാലസ്തീൻ നാട്ടിൽ സ്വൈരജീവിതം തുടങ്ങി.

ക്രിസ്തുവിനു മുൻപു് ആറാം ശതവർഷത്തിൽ ബാബിലോണിയൻ ചക്രവർത്തിയായ നെബുക്കാഡ്നെസർ പാലസ്തീൻ ആക്രമിച്ചു കീഴടക്കി. അവരുടെ തലസ്ഥാനമായ യറൂസലേം (ജെറൂസലേം) നഗരത്തിലുണ്ടായിരുന്ന ദേവാലയം കൊള്ളയിട്ടു. യഹൂദന്മാരിൽ മിക്കവരേയും പിടിച്ചു് അടിമകളാക്കി ബാബിലോൺ നഗരത്തിൽ കൊണ്ടുപോയി. അമ്പതുകൊല്ലത്തെ അടിമത്വത്തിനുശേഷം അവർ വിമോചിതരായി, പാലസ്തീനിൽ വീണ്ടും പാർപ്പുതുടങ്ങി. ഏകദേശം ആറുനൂറുവർഷത്തിനുശേഷം റോമാക്കാരുടെ ആക്രമണംകൊണ്ടു് യഹൂദന്മാർ പാലസ്തീനിൽനിന്നും വീണ്ടും പുറം തള്ളപ്പെട്ടു. അങ്ങുമിങ്ങും അലഞ്ഞു തിരിഞ്ഞു് അവർ ലോകത്തിന്റെ പല ഭാഗങ്ങളിലും എത്തിച്ചേർന്നു് അവിടവിടെ പാർപ്പുതുടങ്ങി. നാടുവിട്ടു പോരുമ്പോൾ ആഭരണങ്ങളും പണവുംകൂടെ കൊണ്ടുപോന്നിരുന്ന യഹൂദന്മാർ പണം പലിശയ്ക്കു കൊടുത്തു് കിട്ടുന്ന ലാഭംകൊണ്ടു് കാലയാപനം ചെയ്തുവന്നു. മദ്ധ്യകാലവർഷങ്ങളിൽ യൂറോപ്പിൽ അവർ കൊള്ളപ്പലിശക്കാർ എന്ന ദുഷ്പേരു സമ്പാദിച്ചു് ക്രിസ്ത്യാനികളുടെ ജുഗുപ്സാപാത്രങ്ങളായി കഴിഞ്ഞുകൂടി. യഹൂദന്മാർ ദൃഢമായി അവരുടെ മതത്തിൽ വിശ്വസിക്കുന്നവരും പരിശ്രമശീലരും ബുദ്ധിമാന്മാരുമാണു്. വിദേശവാസം അനേകകാലം മുതൽ അനുഭവിക്കേണ്ടിവന്നതുകൊണ്ടായിരിക്കാം അവർക്കു്

പുതിയ സ്വതന്ത്രറിപ്പബ്ലിക്ക സ്ഥാപിച്ചു. അറബികൾക്കു് ഇതു് തീരെ ഇഷ്ടമായില്ല. പാലസ്റ്റീനിൻ അറബികളധികമായി താമസിച്ചിരുന്ന പ്രദേശം ഇന്നു് അറബിരാജ്യമായ ജോർഡാന്റെ ഭാഗമായിത്തീർന്നിട്ടുണ്ടു്. ജോർഡാൻ, ഇറാക്ക, സിറിയ, ലബനോൺ, ഈജിപ്റ്റു് എന്നീ അറബിരാജ്യങ്ങൾ പുതിയ യഹൂദരാജ്യമായ ഇസ്രേലിനോടു യുദ്ധം തുടങ്ങി. 1949-ൽ ഐക്യരാഷ്ട്രസംഘടന ഇടപെട്ടു യുദ്ധം അവസാനിപ്പിച്ചിരിക്കയാണു്. ഇസ്രേൽ അറബി മത്സരം ഇപ്പോഴും നിലനില്ക്കുന്നു. ശീതസമരമാണെന്നു മാത്രം. ഇടയ്ക്കിടെ അതിർത്തികളിൽ യഥാർത്ഥസമരവും ഇല്ലെന്നില്ല.

യഹൂദന്മാർ ഒന്നാം ലോകമഹായുദ്ധശേഷം പാലസ്റ്റീനിൽ വീണ്ടും വന്നു താമസമാക്കുന്നതിനു മുമ്പു് അവിടത്തെ മനുഷ്യജീവിതം തീരെ പുരോഗതിയില്ലാതെ കഴിഞ്ഞിരുന്നു. അവിടത്തെ അറബികൾ സാമ്പത്തികരംഗങ്ങളും സാംസ്കാരികരംഗങ്ങളും താണ നിലവാരമാണു പുലർത്തിയിരുന്നതു്. വ്യവസായങ്ങളും ഗതാഗതസൗകര്യങ്ങളും വളരെ കുറവായിരുന്നു. വിദ്യാസമ്പന്നരും ചുരുക്കമായിരുന്നു. സ്ത്രീകൾ ഘോഷാ (പർദ്ദാ) സമ്പ്രദായം സ്വീകരിച്ചിരുന്നു. പുതിയ ഇസ്രേൽ രാജ്യം സ്ഥാപിക്കുന്നതിനു മുമ്പു് അവിടെ ഉണ്ടായിരുന്ന യഹൂദന്മാരുടെ ജീവിതരീതിയും അത്ര പിന്നോക്കമായിരുന്നില്ല. അവർ മിക്കവാറും മുന്തിരിക്കൃഷിയിൽ ഏർപ്പെട്ടിരുന്നു. യഹൂദന്മാർക്കു ദേശീയ സ്വാതന്ത്ര്യവും സ്വന്തം രാജ്യവും കിട്ടിയതിനുശേഷം അവർ അവിടെ വരുത്തിയ അഭിവൃദ്ധി അത്ഭുതാവഹമാണു്.

## 11

## ഇസ്രേൽ.

1948 മേയ്മാസം 14-ാം തീയതിയാണു് പുതിയ ഇസ്രേൽ സ്ഥാപിച്ചതു്. 1949-ലെ ഒത്തുതീർപ്പനുസരിച്ചു്

കളും 350 മൈൽദൂരം റെയിൽപാതയും ഉണ്ടാക്കി ഗതാഗതസൗകര്യം വർദ്ധിപ്പിച്ചിരിക്കുന്നതുകൊണ്ട് വ്യവസായവും വാണിജ്യവും അഭിവൃദ്ധിപ്പെട്ടിട്ടുണ്ട്.

ഇസ്രയേലിന്റെ പുനരുദ്ധാരണപരിപാടികളിൽ ബൈബിളിനു വളരെ സ്വാധീനം ചെലുത്തുന്നുണ്ട്. പണ്ട് പാലസ്തീനിൽ നടത്തിയിരുന്ന കൃഷികളും കൈത്തൊഴിലുകളും ബൈബിളിൽ പറഞ്ഞിട്ടുള്ളതു ശരിയാംവണ്ണം പഠിച്ച് കാലസ്ഥിതിക്കൊത്ത മാററം വരുത്തി അവയെ വീണ്ടും തുടങ്ങുന്നതിന് ഇസ്രയേൽജനങ്ങളും അവിടത്തെ എൻജിനീയർമാരും ശ്രമിച്ചുവരുന്നു.

അയൽരാജ്യങ്ങളുമായി ശത്രുതയിൽ കഴിയുന്ന രാജ്യമാണല്ലോ ഇസ്രയേൽ. അതുകൊണ്ട് പൌരന്മാർക്കെല്ലാം സൈനികപരിശീലനം നിർബ്ബന്ധിതമാക്കിയിരിക്കുന്നു. സ്ത്രീകൾക്കും പുരുഷന്മാർക്കും നൽകുന്ന ഈ പരിശീലനം ആയുധങ്ങൾ ഉപയോഗിക്കുന്നതിനു മാത്രമല്ല. അടിസ്ഥാനപരമായ സൈനികപരിശീലനത്തിനുശേഷം എല്ലാവരും ഭാവിയിൽ ഏതെങ്കിലുമൊരു കൃഷിത്തോട്ടങ്ങളിൽ ജോലിചെയ്യണം. ഭൂമിശാസ്ത്രം, ചരിത്രം, പൌരധർമ്മം, വിശ്വപ്രേമം, ഇത്യാദി ഇവയെല്ലാം അദ്ധ്യാപകന്മാർ അവരെ പഠിപ്പിക്കും. കൂടാതെ, പൊതുജീവിതത്തിനാവശ്യമായ തൊഴിലുകൾ എന്നിവയിലും പരിശീലനം നൽകാറുണ്ട്. സംഗീതവും സാംസ്കാരികവൃത്തങ്ങളും ഇവിടത്തെ ജീവിതത്തിനു മാററുകൂട്ടും. ആയിരക്കണക്കിനു പല ദേശങ്ങളിൽനിന്നും ഇസ്രയേലിൽ എത്തിയിട്ടുള്ളവരെ അവിടത്തെ ഉത്തമ പൌരന്മാരാക്കിത്തീർക്കാനുതകുന്ന പരിശീലനമാണ് ഇത്.

## വിഭാഗം 10.

# സംസ്കാരപുരോഗതി

ലോകത്തിൽ മററു പല ജീവികളും ഉണ്ടായതിനുശേഷമാണ് മനുഷ്യന്റെ ആവിർഭാവം എന്നാണു ശാസ്ത്രജ്ഞന്മാർ അഭിപ്രായപ്പെടുന്നത്. ആദിമ മനുഷ്യർ മിക്കവാറും മൃഗങ്ങളെപ്പോലെതന്നെ ജീവിച്ചിരുന്നു. കിട്ടാൻ സൌകര്യമുള്ള മററു ജന്തുക്കളെ കൊന്നിട്ടോ, പതുങ്ങിയിരുന്നോ, എറിഞ്ഞോ പിടിച്ച് അവയുടെ മാംസവും കാട്ടിൽ വളർന്ന ചെടികളുടെയും മരങ്ങളുടെയും പഴവും കിഴങ്ങും ആയിരുന്നു അവരുടെ ആഹാരം. മററു ജന്തുക്കൾ തിന്നശേഷം ബാക്കിയിട്ടിരുന്ന മാംസവും തരംപോലെ അവരുടെ ഭക്ഷണത്തിനുപയോഗിച്ചിരുന്നു. തീയുടെ ഉപയോഗം അറിഞ്ഞിരുന്നില്ല. വസ്ത്രത്തിന്റെ ആവശ്യം തോന്നിയിരുന്നുമില്ല. കേവലം നഗ്നരായിട്ടാണ് ആദ്യകാലത്തു മനുഷ്യജീവികൾ കഴിഞ്ഞിരുന്നത്. കാലക്രമത്തിലാണു മരങ്ങളുടെ തോലും ഇലയും മൃഗങ്ങളുടെ തോലും മഞ്ഞിൽനിന്നു രക്ഷനേടുന്നതിന് ഉപയോഗിച്ചുതുടങ്ങിയത്- അല്പകാലം എന്തെങ്കിലും ശരീരാവരണം ഉപയോഗിച്ച ചില

ക്കുക എന്ന തൊഴിൽ തുടങ്ങി. അതു് അഭിവൃദ്ധിപ്പെട്ടു. അങ്ങനെ വാണിജ്യവും വ്യവസായവും മനുഷ്യന്റെ ജീവിതരീതിയുടെ പ്രധാന അംശങ്ങളായിത്തീൎന്നു. വസ്ത്രങ്ങളും ആയുധങ്ങളും, ഉപകരണങ്ങളും, മുതലായ വ്യവസായ സാധനങ്ങൾ ധാരാളം ഉണ്ടാക്കി അവ വിറ്റഴിക്കാൻ തുടങ്ങി. അങ്ങനെ മനുഷ്യപുരോഗതിയിൽ വ്യവസായഘട്ടം എന്നൊരു ഘട്ടം തന്നെ ഉണ്ടായിത്തീൎന്നു. എല്ലാവരും വ്യവസായം മാത്രം നടത്തി എന്നു് അതിനു് അൎത്ഥമില്ല. ധാരാളം ആളുകൾ ആ ജീവിതരീതിയിൽ ഏൎപ്പെട്ടു എന്നുമാത്രം. ഇങ്ങനെ വേട്ട, ആട്ടുമാടുകളെ വളൎത്തൽ, കൃഷി, വ്യവസായം എന്ന ഘട്ടങ്ങളിൽക്കൂടിയാണു് മനുഷ്യന്റെ പുരോഗതി. ഇന്നത്തെ സംസ്കാരമുള്ള ജനസമുദായങ്ങളിൽ ഇവയെല്ലാംതന്നെ ഒരു ജനസമുദായത്തിൽ കാണാം. പലപ്പോഴും ഇവയിൽ ചിലപ്രവൃത്തികൾമാത്രം പ്രധാനമെന്നു വരുന്നതാം. ഉദാഹരണമായി ഇംഗ്ലീഷുകാർ ഒരു വ്യവസായ ജനതയാണെന്നു് പറയുമ്പോൾ അവരുടെ ഇടയിൽ കൃഷിയോ പശുക്കളെ വളൎത്തലോ മീൻപിടുത്തമോ ഇല്ല എന്നു് ആരും അൎത്ഥമാക്കുന്നില്ല.

സുഖമായി ആളുകൾ ജീവിതം നയിക്കുന്ന ഒരു ക്ഷേമരാഷ്ട്രത്തിൽ ഈ തൊഴിലാളികളും ജീവിതരീതികളും എല്ലാം ഉണ്ടായിരിക്കും. അവയുടെ അഭിവൃദ്ധിക്കുവേണ്ടി ജനങ്ങൾ നിൎമ്മിച്ച വ്യവസ്ഥാപിത സ്ഥാപനമായ സൎക്കാർ വേണ്ടതു പ്രവൎത്തിക്കയും ചെയ്യും. നിയമപാലനം മുതലായി പൊതുവെ എല്ലാവൎക്കും ആവശ്യമുള്ള കാൎയ്യങ്ങൾ നിൎവ്വഹിക്കുന്നതിനുവേണ്ടി നടപടി നടത്തുന്നതിനു് ചുമതലപ്പെട്ട ആളുകളുടെ സംഘത്തിനാണു് പൊതുവെ സൎക്കാർ എന്നു പറയുന്നതു്. അങ്ങനെ ഒരു വ്യവസ്ഥ ചെയ്താൽ ഓരോരുത്തൎക്കും അവരവരുടെ ജീവിതരീതി അല്ലെങ്കിൽ തൊഴിൽ നിൎബാധം തുടരുന്നതിനും അങ്ങനെ

# പ്രായോഗിക പ്രവർത്തനങ്ങൾ

A 1. തെക്കേ ഇന്ത്യയിലെ പ്രാകൃതവർഗ്ഗക്കാരുടെ ചിത്രങ്ങൾ ശേഖരിച്ചു് ആൽബത്തിൽ പതിക്കുക.

2. A. D. പതിമൂന്നാം ശതാബ്ദം മുതൽ കേരളത്തിലേക്കു വന്ന വിദേശിയരുടെ ഒരു കാലക്രമപട്ടിക (Time chart) തയ്യാറാക്കുക.

3. മേൽപ്പറഞ്ഞ വിദേശീയ സന്ദർശകരുടെ ചിത്രങ്ങൾ ശേഖരിക്കുക.

4. നിങ്ങൾ അഞ്ചു സംഘങ്ങളായി പിരിഞ്ഞു്, യൂറോപ്യന്മാർ കേരളത്തിൽ വന്നതുകൊണ്ടു് നമുക്കുണ്ടായ കോട്ടങ്ങളേയും നേട്ടങ്ങളേയും പററി ചർച്ചചെയ്യുക. പുരോഗതി പ്രധാനമായി അഞ്ചു തുറകളിലാണു് ഉണ്ടായിട്ടുള്ളതു് 1. തോട്ടക്കൃഷി, 2. വ്യവസായങ്ങൾ, 3. വിദേശ വാണിജ്യം, 4. വിദ്യാഭ്യാസം, 5. പരിഷ്കാരങ്ങളും ആചാരമര്യാദകളും വേഷവിധാനവും.

5. തെക്കേ ഇന്ത്യയുടെ പടം വരച്ചു് ആദിമവാസികൾ താമസിച്ചു വരുന്ന സ്ഥലങ്ങൾ അടയാളപ്പെടുത്തുക.

6. ഗിരിവർഗ്ഗക്കാരുടെ ഉദ്ധാരണത്തിനുവേണ്ടി ഗവൺമെൻറിൻെറ നടപടികളെക്കുറിച്ചു് വർത്തമാനപത്രങ്ങൾ, മാസികകൾ എന്നിവയിൽ നിന്നു് വായിച്ചു മനസ്സിലാക്കുക.

7. കേരളത്തിലെ പുരാതന തുറമുഖങ്ങൾ, (കൊടുങ്ങല്ലൂർ) വിഴിഞ്ഞം (തിരുവനന്തപുരത്തിനടുത്തു) വയന്പുർ, (കോട്ടയം) പൊറക്കാട്ട് (അമ്പലപ്പുഴ) കൊല്ലം, കോഴിക്കോട്, പന്തലായനി, കൊച്ചി. അവിടെനിന്നും വിദേശത്തേക്കു് കയററിഅയച്ചിരുന്ന ഉല്പന്നങ്ങൾ, അവ ചെന്നുചേർന്നിരുന്ന സ്ഥലങ്ങൾ എന്നിവയെ കാണിക്കുന്ന രീതിയിൽ പടം വരയ്ക്കുക.

8. ഇന്ത്യയുടെ വിദേശ നാണയശേഖരത്തിലേക്കു് കേരളം നല്കുന്ന ഓഹരിസാധനങ്ങളും, അവയുടെ ആദായവും പ്രാധാന്യക്രമമനുസരിച്ചു കാണിക്കുന്ന ചാട്ടുവരയ്ക്കുക.

9. തോട്ടത്തൊഴിലാളികളുടെ ജീവിതത്തോതുയത്തുവാൻ എന്തെല്ലാം മാർഗ്ഗങ്ങളുണ്ടെന്നു് ചർച്ചചെയ്യുക.

B 10. മലയയുടെ മാപ്പുവരയ്ക്കുക. ഭൂമദ്ധ്യരേഖ പ്രത്യേകം അടയാളപ്പെടുത്തുക. മലയയുടെ അതിർത്തിയിൽ കിടക്കുന്ന രാജ്യങ്ങൾ, പർവ്വതനിര, വഹാങ്ങ്നദി, പ്രധാനപട്ടണങ്ങൾ, തീവണ്ടിമാർഗ്ഗങ്ങൾ എന്നിവ അടയാളപ്പെടുത്തുക.

11. മലയൻ ഫെഡറേഷന്റെ 11 ഘടകങ്ങളെ കാണിക്കുന്ന പടം വരയ്ക്കുക.

12. ക്ലാസ്സിലെ വിദ്യാർത്ഥികൾ 4 സംഘങ്ങളായി പിരിഞ്ഞു് ചുവടെ നിർദ്ദേശിച്ച പ്രവർത്തനങ്ങൾ നടത്തുക:—

1 മലയയിലെ വനങ്ങളിൽ കണ്ടുവരുന്ന മൃഗങ്ങളുടേയും, ഇഴജാതികളുടേയും മററം പട്ടിക തയ്യാറാക്കുക.

2 മലയയിലെ പ്രാകൃതവർഗ്ഗക്കാരെപ്പററിയുള്ള വിവരങ്ങൾ ശേഖരിക്കുക.

3 മലയയിലെ ധാതുക്കളും, വിളവുകളും സംബന്ധിച്ചു് വിവരങ്ങൾ ശേഖരിക്കൽ.

4 ഇന്നത്തെ മലയ—ജനങ്ങൾ, ജീവിതരീതി, വിദേശീയർ എന്നിവയെക്കുറിച്ചു വിവരങ്ങൾ ശേഖരിക്കുക.

13. വിദ്യാർത്ഥികൾ സഞ്ചാരസാഹിത്യഗ്രന്ഥങ്ങൾ വായിച്ചു മലയയെക്കുറിച്ചു കൂടുതൽ മനസ്സിലാക്കാൻ ശ്രമിക്കുക. (എസ്സ്. കെ. പൊറെറക്കാട്ടിന്റെ "മലയാനാടുകളിൽ" തുടങ്ങിയ ഗ്രന്ഥങ്ങൾ അത്തരത്തിൽപ്പെട്ടതാണു്.)

14. നമ്മുടെ നാട്ടുകാർ ധാരാളമായി മലയയിൽ താമസിക്കുന്നുണ്ടു്. ചിലപ്പോഴെല്ലാം അവരിൽ ചിലർ നാട്ടിലേക്കു വരാറുണ്ടു്. അത്തരം സന്ദർഭങ്ങളിൽ നിങ്ങൾക്കു പരിചിതരായ വല്ലവരുമുണ്ടെങ്കിൽ, അവരോടു മലയയെപ്പററി കൂടുതൽ കാര്യങ്ങൾ ചോദിച്ചറിയുവാൻ ശ്രമിക്കുക. അദ്ധ്യാപകന്റെ സമ്മതത്തോടെ അവരെ ക്ലാസ്സിലേയ്ക്കു ക്ഷണിച്ചു്, പലതും ചോദിച്ചു മനസ്സിലാക്കുക.

15. മലയയും, അതിലെ പ്രധാനപട്ടണങ്ങളിലെ കാഴ്ചകളേയും കാണിക്കുന്ന ചിത്രങ്ങൾ ശേഖരിക്കുക.

16. മലയ ഒരു കോമൺവെൽത്തു് രാഷ്ട്രമാണു്. കോമൺവെൽത്തു് എന്നാൽ എന്തെന്നു് മനസ്സിലാക്കുക. അതിൽ ചേർന്നിരിക്കുന്ന രാഷ്ട്രങ്ങൾ ഏവ?

C 17. രണ്ടു സംഘങ്ങളായി പിരിഞ്ഞു് ചുവടെ പറഞ്ഞ മാപ്പുകൾ വരയ്ക്കുക:—

1 ആഫ്രിക്കയുടെ പടത്തിൽ ഭൂമദ്ധ്യരേഖ, നൈൽ, നൈജർ, കോംഗോ, സാമ്പസി എന്നീ നദികൾ, സഹാറാ എന്നിവ അടയാളപ്പെടുത്തുക.

2 ആഫ്രിക്കയുടെ ഒരു പടത്തിൽ ഇന്നത്തെ രാഷ്ട്രീയസ്ഥിതിയെ കാണിക്കുക. വിദേശക്കോളനികളെ പ്രത്യേകനിറങ്ങൾ കൊടുത്തു് വരയ്ക്കുക. സ്വതന്ത്രരാഷ്ട്രങ്ങൾക്കെല്ലാം ഒരേ നിറം കൊടുക്കുക.

18. പിഗ്മികൾ, കോംഗോതടത്തിലെ വന്യമൃഗങ്ങൾ വെള്ളച്ചാട്ടങ്ങൾ മുതലായ ആഫ്രിക്കൻ ജീവിതത്തെ പ്രതിഫലിപ്പിക്കുന്ന ചിത്രങ്ങൾ ശേഖരിക്കുക.

19. നിങ്ങൾ മൂന്നു സംഘമായി, ആഫ്രിക്കക്കാർ, ഇന്ത്യക്കാർ, മലയക്കാർ എന്നിങ്ങനെ സങ്കല്പിക്കുക. ഓരോ സംഘവും മററുള്ളവർക്കു്, അവരുടെ രാജ്യത്തിലെ പ്രത്യേകതകൾ, രാഷ്ട്രീയകാര്യങ്ങൾ, കാലാവസ്ഥ എന്നിവയെക്കുറിച്ചെല്ലാം പറഞ്ഞുകൊടുക്കുക.

20. ആഫ്രിക്കയിലെ പ്രധാന ധാതുക്കളെയും അവ, ഖനനം ചെയ്തുവരുന്ന സ്ഥലങ്ങളുടെയും പട്ടിക തയ്യാറാക്കുക.

21. താഴെ കൊടുത്ത വിഷയങ്ങളെക്കുറിച്ചു് ചർച്ചനടത്തുക:—

a ആഫ്രിക്കയിലെ ദേശീയ ഉണർച്ചും, ഇന്ത്യയുടെ അനുഭാവപ്രവർത്തനവും.

b തെക്കേ ആഫ്രിക്കയിലെ വർണ്ണവിവേചന നയം.

22. സഞ്ചാരസാഹിത്യഗ്രന്ഥങ്ങൾ (സിംഹളശ്രീ-പൊറ്റെക്കാട്ടു്, "ആഫ്രിക്ക, ആഫ്രിക്ക" കെ. സി. പീറ്റർ) വായിക്കുക.

D 23. ആസ്ട്രേലിയയുടെ ഒരു മാതൃക കളിമണ്ണോ, പേപ്പർപൾപ്പോ ഉപയോഗിച്ചു് നിർമ്മിക്കുക. അതിൽ (1) ദി ഗ്രേറ്റ് ഡിവൈഡിങ്ങ് റേഞ്ചു് (2) പീഠഭൂമി (3) കിഴക്കെ സമതലം (4) മറെ ഡാർലിങ്ങ് നദി (5) പ്രധാന തീവണ്ടിപ്പാതകൾ (6) സാന്ദ്രഘനവനപ്രദേശങ്ങൾ എന്നിവ അടയാളപ്പെടുത്തുക.

24. ആസ്ട്രേലിയയിൽ മാത്രം കണ്ടുവരുന്ന പക്ഷിമൃഗാദികളുടെ ചിത്രങ്ങൾ ശേഖരിക്കുക.

25. ആസ്ട്രേലിയയിലെ രാഷ്ട്രീയവിഭാഗങ്ങളുടെയും പട്ടണങ്ങളുടെയും ഒരു മാപ്പ് വരയ്ക്കുക.

26. ആസ്ട്രേലിയയിലെ പ്രധാന ഉല്പന്നങ്ങൾ, കയററുമതികൾ എന്നിവയുടെ പട്ടികയുണ്ടാക്കുക.

E 27. ചൈനയുടെ പടംവരച്ച് അടയാളപ്പെടുത്തുക:—

1 അതിർത്തിരാജ്യങ്ങൾ (ഇന്ത്യ, റഷ്യ, ജപ്പാൻ)

2 പ്രധാന നദികൾ (ഹ്വാങ്ങ്ഹോ, സിക്യാങ്ങ്, യാങ്ങ്സിക്യാങ്ങ്)

3 പടിഞ്ഞാറെ പർവ്വതനിരകൾ

4 സമതലപ്രദേശങ്ങൾ

5 പ്രധാന സ്ഥലങ്ങൾ (പെക്കിങ്ങ്, ഹോങ്ങ്കോങ്ങ്, നാങ്കിങ്ങ്, ഷാങ്കേയ്, കാൻറൺ, ചുങ്കിങ്ങ്, തിബററ്)

6 ചൈനയിലെ മഹാഭിത്തി.

7 ഫൊർമോസ.

28. നിങ്ങളിലൊരാൾ ചൈനയിലെ ഒരു കൃഷിക്കാരനാണെന്നു സങ്കല്പിക്കുക. മററുള്ള കുട്ടികൾ അയാളോട് ചൈനയിലെ കൃഷിസമ്പ്രദായം, വിളവുകൾ, കാലാവസ്ഥ എന്നീ സംഗതികളെക്കുറിച്ച് പലതും ചോദിച്ചു മനസ്സിലാക്കുക.

29. പുരാതന ചൈന ലോകത്തിനു പലതും സംഭാവനചെയ്തിട്ടുണ്ട്. അവയെക്കുറിച്ച് ഓരോ കടംകഥകൾ നിർമ്മിക്കുക.

30. സൻയാത്സെൻ, ചിയാങ്ങ്കൈഷേക്ക്, മാവോഷേവിച്ച്, ചൌഎൻലായി എന്നിവരുടെ ചിത്രങ്ങൾ ശേഖരിച്ച് ആൽബത്തിൽ ചേർക്കുക.

31. ചർച്ചചെയ്യുക:—

1 പഞ്ചശീലങ്ങൾ

2 മക്‌മഹൻരേഖ

3 ഇന്ത്യയും ചൈനയും സുഹൃത്തുക്കളായിരിക്കേണ്ടതിൻെറ ആവശ്യകത.

32. ഇന്ത്യയും ചൈനയും തമ്മിൽ പുരാതനകാലംമുതൽതന്നെ സാംസ്കാരികം, മതപരം, വാണിജ്യപരം എന്നീ കാര്യങ്ങളിൽ ബന്ധപ്പെട്ടിരുന്നുവെന്നുള്ള സംഗതികളെക്കുറിച്ചു് കൂടുതലായി ഗ്രന്ഥങ്ങളിൽനിന്നു് വായിച്ചു മനസ്സിലാക്കുക.

F 33. വടക്കേ അമേരിക്കയുടെ മാപ്പിൽ ഭൂപ്രകൃതി, ആദ്യത്തെ കോളനികൾ എന്നിവ അടയാളപ്പെടുത്തുക.

34. മിതശീതോഷ്ണ പുൽമൈതാനങ്ങൾ (Temperate grass lands) ലോകത്തിൽ എവിടെയെല്ലാം കണ്ടുവരുന്നുവെന്നും, അവയ്ക്കു് ഓരോ സ്ഥലത്തും കൊടുത്തുവരുന്ന പേർ എന്തെന്നും ലോകപടത്തിൽ വരച്ചു കാണിക്കുക.

35. അമേരിക്കയിലെ വാണിജ്യവ്യവസായ കേന്ദ്രങ്ങളുടെയും അവിടങ്ങളിലെ ഉല്പന്നങ്ങളുടെയും പട്ടിക തയാറാക്കുക.

36. സെൻറ് ലാറൻസ് നദീതടത്തിൽ നടത്തിവരുന്ന മരത്തടി വ്യവസായത്തെ കോഴിക്കോട്ടിലെ കല്ലായിയിലേതുമായി താരതമ്യപ്പെടുത്തുക.

37. അമേരിക്കൻ റിപ്പോർട്ടർ തുടങ്ങിയ മാസികകളിൽനിന്നു് അമേരിക്കയെ സംബന്ധിച്ച ചിത്രങ്ങൾ ശേഖരിക്കുക.

38. അമേരിക്കയുടെ സാമ്പത്തികോന്നമനത്തിനു് കാരണമായ സംഗതികളെക്കുറിച്ചു് ചർച്ച ചെയ്യുക.

G 39. രണ്ടു സംഘങ്ങളായി ചുവടെ ചേർത്ത മാപ്പുകൾ വരയ്ക്കുക:-

1 ജർമ്മനിയുടെ കരടുപടത്തിൽ, റൈൻനദി, അതിർത്തിയിൽ കിടക്കുന്ന രാജ്യങ്ങൾ, പ്രധാന പട്ടണങ്ങൾ എന്നിവ വരയ്ക്കുക.

2 മറെറാരു പടത്തിൽ റൈൻനദീതടത്തിലുള്ള വ്യവസായശാലകൾ, ധാതുദ്രവ്യങ്ങൾ എന്നിവയെ കാണിക്കുക.

40. ചർച്ചചെയ്യുക:—

1 റൈൻതടത്തിൻെറ സാമ്പത്തികപ്രാധാന്യം

2 ബെർലിൻ സംഭാഷണം

3 മാർഷൽ പ്ലാൻ.

H 41. ഹോളണ്ടിൻെറ മാതൃക കളിമണ്ണുകൊണ്ടു നിർമ്മിക്കുക. കരയെ സാധാരണമണ്ണുകൊണ്ടും, കടലിനെ നീലനിറംപിടിപ്പിച്ച മണൽ

കൊണ്ടും കാണിക്കുക. രാജ്യത്തിന്റെ കിടപ്പ് കടലിൽനിന്നും താണതായിരിക്കണം. കടൽ, കരയിലേക്ക് കടക്കാതിരിപ്പാൻ ചുററും മണൽക്കുന്നുകൾ കാണിക്കണം. ചൂൽക്കെട്ടുകൾ വെട്ടിവച്ചും ഈ കെട്ടുകൾ കാണിക്കാം. ഷെൽഡ്, മ്യൂസ്, റൈൻ എന്നീ നദികൾ കടലിൽ ചെന്നുചേരുന്നതിനെ ചെറിയ ചാലുകൾകൊണ്ട് കാണിക്കുക. പ്രധാനപട്ടണങ്ങളെ കാണിക്കുവാൻ, അവയുടെ പേരെഴുതിയ കാർഡ്ബോർഡ് അതാതുസ്ഥലത്ത് തറയ്ക്കുക. ഹേഗ്നഗരം പ്രത്യേക അടയാളംകൊണ്ടു വേർതിരിച്ചു കാണിക്കുക. ആ പട്ടണത്തിന്റെ പ്രാധാന്യമെന്താണ്?

42. ഹോളണ്ടിലെ കൃഷിസമ്പ്രദായവും, കുട്ടനാടൻ കൃഷിയും തമ്മിൽ താരതമ്യപഠനം നടത്തുക.

43. ഹോളണ്ടിലെ പ്രധാന ഉല്പന്നങ്ങളുടെ പട്ടിക തയ്യാറാക്കുക.

I 44. ആധുനിക ഇസ്രേലിനെ കാണിക്കുന്ന കരടുപടം വരച്ച്, അതിൽ ടെൽഅവീവ്, ജാഫാ, ബത്ലഹേം, ജറൂസലേം, ജോർഡൻ നദി, ഡെഡ്സീ, നാസറത്ത്, ഹയ്ഫാ, ഗലീലി എന്നിവ അടയാളപ്പെടുത്തുക.

45. യഹൂദന്മാരുടെ നായകനും പ്രവാചകനുമായ Moses ന്റെ കഥകൾ വായിക്കുക. ഇപ്പോൾ ഇന്ത്യയൊട്ടുക്കും പ്രദർശിപ്പിച്ചുവരുന്ന The Ten Commandments എന്ന സിനിമ കാണുക. മോസസ്സിന്റെ ചരിത്രമാണ് അതിലെ കഥാവസ്തു.

✓ 46. "മണലാരണ്യമായ ഇസ്രേലിനെ സമ്പൽസമൃദ്ധമാക്കാൻ യഹൂദന്മാർ ചെയ്തുവരുന്ന മഹത്തായ പരിശ്രമങ്ങളെ" കുറിച്ച് ചങ്ങാതിക്ക് ഒരു കത്തെഴുതുക.

—*—

# മനുഷ്യൻ വിവിധഭരണമാതൃകകൾ പരീക്ഷിച്ചുനോക്കുന്നു

## വിഭാഗം 1.

## പൂൎവ്വകാലത്തെ ഭരണ പരീക്ഷണങ്ങൾ.

### I

### ഗ്രീക്കുകാർ നടപ്പിലാക്കിയ ഭരണമാതൃകകൾ.

ബി. സി. 2000-ത്തിനോടടുത്താണു് ആൎയ്യന്മാർ ഗ്രീസിൽ പ്രവേശിച്ചു താമസമുറപ്പിച്ചതു്. യൂറോപ്പിന്റെ തെക്കുഭാഗത്തുള്ള മൂന്നു് അൎദ്ധദ്വീപുകളിൽ കിഴക്കേഅറ്റത്തു സ്ഥിതിചെയ്യുന്നതാണു് ഗ്രീസ്. പൎവ്വതനിരകളും, കരയുടെ ഉള്ളിലേക്കു തള്ളിക്കിടക്കുന്ന ചെറുതും വലുതുമായ ഉൾക്കടലുകളുംകൊണ്ടു് അനവധി പ്രത്യേക വിഭാഗങ്ങളായി ഗ്രീസ് വേർതിരിക്കപ്പെട്ടിരിക്കുന്നു. അതുകൊണ്ടു് ഈ ഓരോ വിഭാഗവും സ്വതന്ത്രമായി, ഒന്നിനോടൊന്നു ബന്ധമില്ലാതെ, വളരുന്നതിനുള്ള സാഹചര്യം ഉണ്ടായിരുന്നു. ആദ്യം ചെറു ഗോത്രങ്ങളായി പിരിഞ്ഞാണു് അവർ താമസമുറപ്പിച്ചതു്. ഗോത്രാധിപൻ സേനാനായ

കനം, പുരോഹിതനം, ന്യായാധിപനം കൂടിയായിരുന്നു. ഓരോ താഴ്വരയിലും ഗ്രാമസമൂഹങ്ങളായി താമസിച്ചുപോന്ന ഇവർ ക്രമേണ ഒന്നിച്ചുചേർന്ന് ഓരോ താഴ്വരയിലും ഓരോ നഗര



രാഷ്ട്രം സ്ഥാപിച്ചു. അവിടത്തെ ഏററവും ശക്തനായ ഗോത്രാധിപൻ നഗര രാഷ്ട്രത്തിന്റെ രാജാവായി. ആതൻസ് ആയിരുന്ന പുരാതന ഗ്രീസിലെ ഏററവും പ്രസിദ്ധമായ നഗര രാഷ്ട്രം.

രാജഭരണമായിരുന്ന നഗരരാഷ്ട്രത്തിൽ ആദ്യം നിലവിൽ വന്നതു് അതിന്റെ രാജാവു്, പ്രഭുസമിതി, ജനസഭ എന്നിങ്ങനെ മൂന്ന ഘടകങ്ങളായിരുന്നു. പുരോഹിതപ്രമാണി, ഏററവും പ്രധാന വിധികർത്താവു്, സേനാനായകൻ എന്നിങ്ങനെയുള്ള മൂന്നു് അധികാരങ്ങൾ രാജാവിൽ കേന്ദ്രീകരിച്ചിരുന്നെങ്കിലും നഗരത്തിലെ കുലീനപ്രമാണികളോടാലോചിച്ചു മാത്രമേ ഭരണം നടത്തിയിരുന്നുള്ളു. പ്രഭുസമിതിയോടാലോചിച്ചു തീർച്ച ചെയ്തിരുന്ന കാര്യങ്ങൾ ജനങ്ങളെ അറിയിക്കുക പതിവായിരുന്നു. ഇതിനുവേണ്ടി സമ്മേളിച്ചിരുന്ന പൊതുജനങ്ങളുടെ സഭയെ അവഗണിക്കുക അപൂർവമായിരുന്നു. സാധാരണ ജനങ്ങളായിരുന്നു നഗരസംസ്ഥാനത്തിലെ യോദ്ധാക്കൾ. അതുകൊണ്ടുതന്നെയായിരുന്നു അവരെ ധിക്കരിച്ചു പ്രവർത്തിക്കാൻ കഴിയാതിരുന്നതും. പൗരജനങ്ങളെക്കൂടാതെ രാഷ്ട്രത്തിലുണ്ടായിരുന്നവരെല്ലാം അടിമകളായിരുന്നു. ഈ അടിമകൾ യുദ്ധത്തിൽ തടവുകാരായി പിടിച്ചുവരും അവരുടെ സന്താനങ്ങളുമായിരുന്നു.

നഗരരാഷ്ട്രങ്ങളുടെ വളർച്ചയോടുകൂടി രാജഭരണം മിക്കവാറും അവസാനിച്ചു. കുലീനന്മാരാണു് അധികാരം കരസ്ഥമാക്കിയതു്. അവരുടെ പ്രഭുസമിതി ജനസഭയേയും ഉദ്യോഗസ്ഥന്മാരേയും നിയന്ത്രിച്ചു. ആരംഭകാലത്തു് ഈ കുലീനഭരണം (Aristocracy) കാര്യക്ഷമതയുള്ളതായിരുന്നെങ്കിലും, ക്രമേണ അവർ സ്വന്തം നന്മയെമാത്രം ലാക്കാക്കി ഭരിക്കുന്നവരായിത്തീർന്നു. സാധാരണ ജനങ്ങളെ ചൂഷണം ചെയ്യു കഴിയുന്ന ഒരു ദുർഭരണമായി അതു മാറി.

അഴിമതി നിറഞ്ഞ ആ ഭരണം അവസാനിപ്പിക്കുന്നതിനു ജനങ്ങളുടെ പിൻബലത്തോടുകൂടി ഉന്നതരായ ചില വ്യക്തികളും ധനാഢ്യന്മാരും ഒരുങ്ങി. അവർ അധികാരം പിടിച്ചെടുത്തു കുറേക്കാലം പൊതുക്ഷേമത്തെ മുൻനിറുത്തി ഭരണം നടത്തി എന്നാൽ അധികം കഴിയുന്നതിനുമുമ്പ് അവരും സ്വാർത്ഥലോലുപന്മാരായിത്തീർന്നു. ജനങ്ങൾവീണ്ടും അവരുടെ ദുർഭരണത്തെ വെറുത്തു. ചുററുമുള്ള രാജ്യങ്ങൾ പിടിച്ചടക്കി ആഡംബരസമന്വിതമായ ഒരു ജീവിതം നയിക്കുന്നതിനുമാത്രമാണ് ആ ഭരണകർത്താക്കൾ സമയം ചെലവഴിച്ചതു്. അധികാരം ജനങ്ങൾ പിടിച്ചെടുത്തു. ബി. സി. 6–ാം നൂററാണ്ടിലാണ് ഗ്രീസിൽ പൊതുവെ ജനകീയഭരണം പ്രബലപ്പെട്ടുവാൻ തുടങ്ങിയതു്.

ജനകീയ ഭരണത്തിൻെറ ഉത്തമമായ മാതൃക നൽകിയതു് ആതൻസ് നഗരമാണ്. ആതൻസിൻെറ ഭരണഘടന രൂപവൽക്കരിച്ചതിൽ ഡ്രേക്കോ, സോളൻ, ക്ലെയിസ്ത്തനിസ് എന്നിവരുടെ പേരുകൾ സ്മരണീയങ്ങളാണ്. ഡ്രേക്കോയുടെ നിയമങ്ങൾ കഠിനവും, ശിക്ഷാക്രമം ക്രൂരവുമായിരുന്നു. എന്നുമാത്രമല്ല, സ്വന്തം ഭൂമിയില്ലാത്ത കൃഷകൎക്ക് ആ നിയമം യാതൊരു ആശ്വാസവും നല്കിയില്ല. സോളൻെറ നിയമ പരിഷ്കാരങ്ങൾ നീതിയിലും ഭൂതദയയിലും അധിഷ്ഠിതമായിരുന്നു. ഒരു പ്രഭുവിനു കൈവശംവച്ചു് അനുഭവിക്കാമായിരുന്ന ഭൂമിക്ക് പരിധി നിശ്ചയിച്ചു. കടബാദ്ധ്യതകൊണ്ടു് അടിമത്വത്തിൽപ്പെട്ടവരെ സ്വതന്ത്രരാക്കി. എല്ലാ സ്വതന്ത്രപൗരന്മാൎക്കും നിയമ കോടതികളിൽ തുല്യാവകാശം നല്കി. സോളൻെറ പരിഷ്കാരങ്ങൾ ഒരു ജനകീയഭരണം നടപ്പിലാക്കിയില്ലെങ്കിലും അതിലേക്കുള്ള വഴിയൊരുക്കി. ക്ലെയിസ്ത്തനിസിൻെറ പരിഷ്കാരങ്ങളാണ് ആതൻസിൽ ജനകീയ ഗവൺമെൻറിനു രൂപം കൊടുത്തതു്.

ബി. സി. ആറാം നൂററാണ്ടിൽ ജനങ്ങൾ നേരിട്ടു തന്നത്താൻ ഭരിക്കുന്ന ഒരു രീതി നടപ്പിൽവന്നു. ഒരു നഗരരാഷ്ട്രത്തി

ലെ ഏതൊരു പൗരനും നേരിട്ടു നഗരസമിതിയിൽ ഹാജരായി ഭരണനിർവ്വഹണ ചർച്ചകളിലും മററു പ്രവർത്തനങ്ങളിലും പങ്കുകൊള്ളുവാൻ അവകാശമുണ്ടായിരുന്നു. ഇങ്ങനെ സമ്മേളിക്കുന്ന ജനസഭയാണ് ഉദ്യോഗസ്ഥന്മാരെ നിയമിച്ചതും നിയമങ്ങൾ ഉണ്ടാക്കിയതും ദേശകാര്യങ്ങൾ ആലോചിച്ചു തീരുമാനിച്ചതും. ആതൻസിലെ ഏതു പൗരനും ഏതുദ്യോഗവും വഹിക്കാമായിരുന്നു- ഭരണസമിതികളിലും പൊതുസഭയിലും നീതിന്യായപരിപാലനത്തിലും പങ്കെടുക്കുന്നതിനു ഹാജരാകുന്നവർക്കെല്ലാം വേതനം നല്കുന്നതിന് ആതൻസിൽ ഏർപ്പാടുണ്ടായിരുന്നു. അടിമകളല്ലാതെ മറെറാരു വിഭാഗവും ചൂഷണം ചെയ്യപ്പെട്ടിരുന്നില്ല. ഓരോരുവൻെറയും വ്യക്തിത്വം പൂർണ്ണമായി വളർത്തി തികഞ്ഞ പ്രാപ്തിയോടുകൂടി രാജ്യത്തെ സേവിക്കുവാൻ കഴിഞ്ഞെന്നുള്ളതാണ് ഇതിൻെറ ഫലം. ആതൻസിൽ ലോകപ്രസിദ്ധരായ തത്വചിന്തകന്മാർ, ഭരണകർത്താക്കൾ, കലാകാരന്മാർ മുതലായവരുണ്ടാകാൻ കാരണവും ഇതുതന്നെയാണ്. ആ നഗരരാഷ്ട്രംതന്നെയാണു വ്യവസ്ഥാപിതമായ മാർഗ്ഗത്തിൽ ജനകീയ ഭരണം നടത്തുന്നതിന് ലോകത്തിനു മാർഗ്ഗദർശനം നല്കിയതും. നിയമാനുസൃതമായ ഭരണം മാത്രമേ വിജയകരമാകയുള്ളു എന്ന് ആതൻസ് തെളിയിച്ചു: ചട്ടങ്ങൾ ജനസമ്മതിയിൽനിന്നുണ്ടാകുന്ന ചില വ്യവസ്ഥകളാണെന്നും, അവ സ്വമനസ്സാലെ എല്ലാ പൗരന്മാരും മാനിക്കേണ്ടവയാണെന്നും ആതൻസിലെ പൗരന്മാർ ലോകത്തെ പഠിപ്പിച്ചു. ശിക്ഷകളെ ഭയന്നിട്ടെന്നതിനേക്കാൾ സമുദായനന്മയെ മുൻനിറുത്തി സ്വമനസ്സാലെ ചട്ടങ്ങൾ അനുസരിച്ചു പ്രവർത്തിക്കുന്ന ഒരു ജനസമുദായമാണ് ജനാധിപത്യഭരണത്തിൻെറ വിജയത്തിന് ആവശ്യമുള്ളതെന്ന തത്വവും ആതൻസിലെ ജനങ്ങൾ മനസ്സിലാക്കി പ്രവർത്തിച്ചിരുന്നതായി കാണാം.

2

## റോമൻ ഭരണവും നിയമസംഹിതാക്രോഡീകരണവും.

യൂറോപ്പിൻെറ തെക്കുഭാഗത്തു് മൂന്നു് അർദ്ധദ്വീപുകൾ മദ്ധ്യധരണ്യാഴിയിലേക്കു നീണ്ടുകിടക്കുന്നുണ്ടു്. അവയിൽ മദ്ധ്യഭാഗത്തു സ്ഥിതിചെയ്യുന്ന ഇററലിയുടെ മദ്ധ്യത്തിൽ ടൈറബർ എന്ന നദീതീരത്തിലാണു് റോം നഗരം നിലകൊള്ളുന്നതു്. ബി. സി. എട്ടാം നൂററാണ്ടിൽ ആര്യവംശത്തിൽപ്പെട്ട ലാററിൻ വർഗ്ഗക്കാർ ഇററലിയിൽ പ്രവേശിച്ചു. അവരാണു് ഈ നഗരം നിർമ്മിച്ചതു്. റോമും ആരംഭത്തിൽ ഒരു നഗരരാഷ്ട്രമായിരുന്നു. കാലക്രമത്തിൽ ഇററലിയിൽ മാത്രമല്ല, അതിനു പുറത്തുംപോയി രാജ്യങ്ങൾ പിടിച്ചടക്കുകയും മദ്ധ്യധരണ്യാഴിപ്രദേശം മുഴുവനും ഉൾക്കൊള്ളുന്ന അതിവിസ്തൃതമായ ഒരു സാമ്രാജ്യം റോം സ്ഥാപിക്കുകയും ചെയ്തു. നഗരരാഷ്ട്രത്തിലും, പിന്നീടു് സാമ്രാജ്യത്തിലും നിലവിലിരുന്ന ഭരണക്രമത്തെ പരിശോധിക്കുന്നതു് പ്രയോജനകരമാണു്.

പ്രാരംഭകാലത്തു റോമിൽ രാജഭരണമായിരുന്നു. ആര്യവർഗ്ഗക്കാരിൽ പൊതുവെ കണ്ടിരുന്നതുപോലെ റോമിലും ഭരണാധിപനായ രാജാവു്, സെനററു് അഥവാ വൃദ്ധസമിതി, കൊമീഷ്യാ എന്നു പറഞ്ഞിരുന്ന ജനസഭ എന്നിങ്ങനെ മൂന്നു ഘടകങ്ങൾ ഭരണയന്ത്രത്തിൽ ഉണ്ടായിരുന്നു. ഒരു രാജാവിൻെറ മരണാനന്തരം ജനങ്ങൾ സമ്മേളിച്ചു് ഒരു രാജാവിനു് ഭരണാധികാരം നൽകുകയാണു ചെയ്തിരുന്നതു്. ഭരണാധികാരം യഥാർത്ഥത്തിൽ ജനങ്ങളിൽ നിക്ഷിപ്തമാണെന്നും സൗകര്യത്തിനുവേണ്ടി മാത്രമാണു് രാജാവിനു് അതു നൽകുന്നതെന്നുമുള്ള തത്വത്തെ ആസ്പദമാക്കിയാണു് അങ്ങനെ അവർ ചെയ്തുപോന്നതു്. സെനററിനേയും, കൊമീഷ്യയേയും ചാടേ അവ

ഗണിച്ചു പ്രവൎത്തിക്കുന്നതിനു രാജാവിനു് അത്രതന്നെ എളുപ്പമായിരുന്നില്ല. സ്വേച്ഛാധിപതിയായി ദുർഭരണം നടത്തിയ രാജാവിനെ സ്ഥാനഭ്രഷ്ടനാക്കുകയും റിപ്പബ്ലിക്കൻഭരണം ഏൎപ്പെടുത്തുകയും ചെയ്തു.

ബി. സി. അഞ്ചാംശതകത്തിന്റെ ആരംഭത്തിൽതന്നെ സ്ഥാപിച്ച റിപ്പബ്ലിക്കൻഭരണം അഞ്ഞൂറുകൊല്ലത്തോളം നിലനിന്നു. ആദ്യത്തെ ഇരുനൂറുകൊല്ലക്കാലം റിപ്പബ്ലിക്കിന്റെ പ്രഥമഘട്ടം എന്നു പറയാം.

ഈ പ്രഥമഘട്ടത്തിൽ രാജാവിനുപകരം നിയമിക്കപ്പെട്ട ഉദ്യോഗസ്ഥന്മാരായിരുന്നു ഭരണയന്ത്രത്തിലെ പ്രധാനഘടകം. കുലീനന്മാരുടെ സമിതിയായിരുന്ന സെനററും, പൗരജനങ്ങളുടെ സഭയും ഉണ്ടായിരുന്നെങ്കിലും ഭരണനേതൃത്വം വഹിച്ചിരുന്നതു് ഉദ്യോഗസ്ഥന്മാരാണു്. ഈ കാലഘട്ടത്തിൽ റോമിലെ ചരിത്രത്തിൽ അതിപ്രാധാന്യം വഹിക്കുന്ന ഒരു വസ്തുത പെട്രീഷിയൻസ് എന്നറിയപ്പെടുന്ന കുലീനന്മാരും പ്ലീബിയൻസ് എന്നു വിളിച്ചുവന്ന സാധാരണജനങ്ങളും തമ്മിലുള്ള അധികാര വടംവലിയായിരുന്നു. റോമിലെ ഏററവും അധികാരശക്തിയുള്ള ഘടകം സെനററായിരുന്നു. ഇതിൽ പെട്രീഷിയൻസിനു മാത്രമെ അംഗത്വമുണ്ടായിരുന്നുള്ളു. പെട്രീഷിയൻസ്ഥാനം പിന്തുടൎച്ചാവകാശമായി കിട്ടിയിരുന്നതുമായിരുന്നു. ഭ്രഷ്ടമാക്കപ്പെട്ട രാജസ്ഥാനാധികാരം പ്രയോഗിക്കുന്നതിനു രണ്ടു ഭരണാധികാരികളെയാണു് തെരഞ്ഞെടുത്തു നിയമിച്ചതു്. പരസ്പരം നിയന്ത്രിച്ചുകൊണ്ടു് ദുർഭരണത്തിനിടയാകാതിരിക്കുവാനാണു് ഇങ്ങനെ രണ്ടുപേരെ നിയമിച്ചതു്. ഇവരുടെ കാലാവധി ഒരുകൊല്ലം മാത്രമായിരുന്നു. ഉദ്യോഗകാലം അവസാനിച്ചുകഴിഞ്ഞാൽ അവരുടെ ഔദ്യോഗികപ്രവ

ത്വനങ്ങളെ ന്യായീകരിക്കുന്നതിനും വിശദീകരിക്കുന്നതിനും അവർ ജനസഭയിൽ ഹാജരാകേണ്ടിയിരുന്നു. സാധാരണജനങ്ങളായ പ്ലീബിയൻസിന്റെ നിരന്തരമായ പ്രക്ഷോഭണത്തിന്റെയും അവർ കൈക്കൊണ്ട പ്രത്യേക പ്രവർത്തനമാർഗ്ഗങ്ങളുടേയും ഫലമായി അവരുടെ അവകാശസംരക്ഷണത്തിനായി "ട്രൈബ്യൂൺ" Tribune എന്ന ഉദ്യോഗസ്ഥൻ നിയമിതനായി. സാധാരണക്കാരുടെ അവകാശങ്ങൾക്കെതിരായി പ്രവർത്തിക്കുകയാണെങ്കിൽ കോൺസലുകളെ അറസ്റ്റുചെയ്യുന്നതിനുപോലും ട്രൈബ്യൂണുകൾക്ക് അധികാരമുണ്ടായിരുന്നു. നിയമങ്ങൾ എല്ലാവരേയും ഒരുപോലെ ബാധിക്കുന്നവയായിരിക്കുണമെന്നും, അവ എഴുതി ക്രോഡീകരിച്ചു പ്രസിദ്ധപ്പെടുത്തണമെന്നും സാധാരണ ജനങ്ങൾ വാദിച്ചു. കാലക്രമത്തിൽ സാധാരണക്കാരിൽനിന്നും കോൺസൽമാരെ തെരഞ്ഞെടുത്തു നിയമിക്കുവാൻ തുടങ്ങി.

റിപ്പബ്ലിക്കിന്റെ ഉല്പത്തിമുതൽ ആദ്യത്തെ രണ്ടു നൂററാണ്ടുകൾക്കുശേഷമുള്ള ഒന്നരശതാബ്ദക്കാലം എന്നു പരിഗണിക്കാം. ഈ കാലഘട്ടത്തിൽ സെനററിന്റെ നേതൃത്വം അത്യുച്ചാവസ്ഥയിലെത്തി. ഉദ്യോഗസ്ഥന്മാരുടെ എണ്ണം വർദ്ധിച്ചതും, കൊല്ലംതോറും അവരെ തെരഞ്ഞെടുത്തതും അവരുടെ ശക്തിക്ഷയത്തിനു കാരണമായി. ഉദ്യോഗമൊഴിഞ്ഞ കോൺസൽമാർ സെനററിലെ അംഗങ്ങളായിരുന്നതുകൊണ്ടു് അവരുടെ ഭരണപരിചയം സെനററിന്റെ ശക്തി വർദ്ധിപ്പിച്ചു. ക്രമേണ റോമൻ റിപ്പബ്ലിക്കിന്റെ ഭരണം പ്രായോഗികമായി സെനററിൽ കേന്ദ്രീകരിച്ചു. ഇതിനിടയ്ക്കു് ഇററലിക്കുപുറമേയുള്ള രാജ്യങ്ങളും പിടിച്ചടക്കപ്പെട്ടു. ഈ സംസ്ഥാനങ്ങളുടെ ഭരണവും സെനററിൽതന്നെ നിക്ഷിപ്തമായി. യുദ്ധങ്ങളിലുണ്ടായ പ്രശസ്തവിജയവും, പൊതുവെ രാജ്യത്തുണ്ടായ ഐശ്വര്യവും സെനററിന്റെ അന്തസ്സ് വർദ്ധിപ്പിക്കുകയും, ഉദ്യോഗസ്ഥന്മാരും ജനസഭ

കളും സെനററിന്റെ നേതൃത്വം സ്വീകരിക്കുകയും ചെയ്തു. സെനററിന്റെ ഭരണം സാധാരണജനങ്ങൾക്കും തൃപ്തികരമായിരുന്നു.

കാലാന്തരത്തിൽ സെനററ് അധഃപതിച്ചു. അംഗങ്ങളിലധികവും അഴിമതിക്കാരും സ്വാർത്ഥികളുമായിത്തീർന്നു. ഭരണം മോശമായതോടുകൂടി ജനങ്ങളുടെ പ്രതിഷേധം പ്രബലമായി. ഈ എതിർപ്പിന്റെ കാലഘട്ടമാണ് റിപ്പബ്ളിക്കിന്റെ അന്തിമകാലം. സെനററിന്റെ അധികാരശക്തി നിലനിറുത്തുന്നതിന് അഴിമതിക്കാരായ അതിലെ അംഗങ്ങൾ ശ്രമിച്ചു. സാധാരണജനങ്ങളുടെ കഷ്ടപ്പാടുകൾക്കു പരിഹാരം കാണുന്നതിനുവേണ്ടി ഏതെങ്കിലും പരിഷ്കാരം പുരോഗമനവാദികളായ ജനനേതാക്കന്മാർ സെനററിൽ കൊണ്ടുവന്നാൽ അവയെ എതിർത്തു തള്ളിക്കളയുവാനായിരുന്നു അതിലെ ഭൂരിപക്ഷം അംഗങ്ങളും ശ്രമിച്ചിരുന്നത്. കുലീനന്മാരായ സെനററംഗങ്ങളും വിപ്ലവകാരികളായ സാധാരണക്കാരും തമ്മിലുള്ള സമരം മൂർച്ഛിക്കുകയും റിപ്പബ്ളിക്ക് നശിക്കുകയും ചെയ്തു.

വിപ്ലവകാരികളുടേയും സൈനികരുടേയും സഹായത്തോടുകൂടി പ്രബലരായ സേനാനായകന്മാർ അധികാരം പിടിച്ചടക്കി. അതിവേഗം സർവ്വാധിപതികളായ ചക്രവർത്തിമാരുടെ ഭരണം ആരംഭിച്ചു. ഇങ്ങനെ ഭരണകൂടം കയ്യടക്കുന്നതിൽ വിജയിച്ച ആദ്യത്തെ നേതാവു് ജൂലിയസ് സീസർ ആയിരുന്നു. ബി. സി. 48-ൽ ഇദ്ദേഹത്തെ സർവ്വാധിപതിയായി സെനററ് അംഗീകരിച്ചു. ദിഗ്വിജയംകൊണ്ടു ലോകപ്രസിദ്ധനായിത്തീർന്ന സീസർ നാലുകൊല്ലത്തിനുള്ളിൽ വധിക്കപ്പെട്ടു. അദ്ദേഹത്തിന്റെ അനന്തിരവനായ ഒക്ടേവിയസ്, അഗസ്റ്റസ് സീസർ എന്ന പേരിൽ യഥാർത്ഥ ചക്രവർത്തിയായി. റിപ്പബ്ളിക്കിന്റെ ബാഹ്യരൂപം നിലനിറുത്തി നാമമാത്രമായി അവശേഷിച്ച സെനററിന്റെ അജ്ഞാനുവർത്തിയായി ഭരണം നടത്തുകയാണെന്നു

അദ്ദേഹം ഭാവിച്ചിരുന്നെങ്കിലും റോമാസാമ്രാജ്യം മുഴുവനും അധികാരം പ്രയോഗിച്ചിരുന്നതു് അഗസ്റ്റസ് സീസർതന്നെയായിരുന്നു. അഗസ്റ്റസിനുശേഷം റോമാസാമ്രാജ്യം നശിക്കുന്നതുവരെ ചക്രവർത്തിമാരുടെ ഭരണം നടന്നിരുന്നു.

റോമാക്കാരുടെ സംഭാവന.

ലോകത്തിനു റോമാക്കാർ ശാശ്വതമായ പല സംഭാവനകളും നൽകിയിട്ടുണ്ടു്. അവയിൽ ഏറ്റവും പ്രധാനമായതു് അവരുടെ സാമ്രാജ്യത്തിന്റെ അവസാനംവരെ അതിൽ നിലനിന്ന സമാധാനവും, അവരുടെ സംഘടനാവൈദഗ്ദ്ധ്യവും, ക്രോഡീകരിക്കപ്പെട്ട നിയമവുമാണു്. സമാധാനംനിറഞ്ഞ അന്തരീക്ഷത്തിൽ പന്തയങ്ങൾ, കലോത്സവങ്ങൾ എന്നീ ഉല്ലാസപ്രദങ്ങളായ വിനോദങ്ങൾ കണ്ടു് ജനങ്ങൾ ആനന്ദിച്ചു. സാമ്രാജ്യത്തിന്റെ വിവിധഭാഗങ്ങളെ സംയോജിപ്പിക്കുന്ന അനവധി റോഡുകൾ ഉണ്ടാക്കി. കളിസ്ഥലങ്ങൾ, നാടകശാലകൾ, കുളങ്ങൾ എന്നിവ പല സ്ഥലങ്ങളിലും നിർമ്മിച്ചു. കെട്ടിടനിർമ്മാണത്തിനു സിമന്റു് ആദ്യമായി ഉപയോഗിച്ചതു് റോമാക്കാരാണു്. ഭാവിതലമുറകൾക്കു് ഒരു മാതൃകയായിത്തീരത്തക്കവിധത്തിൽ വിസ്തൃതമായ റോമാസാമ്രാജ്യം ഒരു പ്രബലമായ കേന്ദ്രഗവൺമെന്റിന്റെ കീഴിൽ ഏറ്റവും കാര്യക്ഷമമായ വിധത്തിൽ സംഘടിപ്പിച്ചു. നഗരങ്ങളിൽ പ്രാദേശിക സ്വയംഭരണസഭകൾ ഉണ്ടാക്കി. സിവിലും ക്രിമിനലുമായ നിയമങ്ങൾ ലോകത്തിനു പ്രദാനംചെയ്തതു് റോമാക്കാരാണു്. ഒരു നഗരരാഷ്ട്രത്തിനുവേണ്ടിയുണ്ടാക്കിയ ആദ്യത്തെ നിയമങ്ങൾ സാമ്രാജ്യത്തിന്റെ വളർച്ചയോടുകൂടി പല മാറ്റങ്ങൾക്കും വിധേയമായി. റോമൻ പൌരന്മാരല്ലാത്ത വിദേശികൾകൂടി സാമ്രാജ്യത്തിലുണ്ടായിരുന്നതുകൊണ്ടു് അവരുടെ ആചാരമര്യാദകളുംകൂടി റോമൻ നിയമതത്വങ്ങളോടു കൂട്ടിയിണക്കി പല പരിഷ്കാരങ്ങളും വരുത്തി. ഇന്നും യൂറോപ്പിലെ നിയമങ്ങളുടെ അടിസ്ഥാനം റോമാക്കാരുടെ ഈ നിയമങ്ങളാണു്.

എ. ഡി. ആറാംശതാബ്ദത്തിൽ അന്നുവരെ പല കാലങ്ങളിലായി ഉണ്ടാക്കിയിട്ടുള്ള എല്ലാ നിയമങ്ങളും ശരിയായി പരിശോധിച്ച് ജസ്റ്റിനിയൻ എന്ന റോമാചക്രവർത്തി നിയമസംഹിതയുടെ പൂർണ്ണമായ ക്രോഡീകരണം നടത്തി. ട്രെബോണിയൻ എന്ന നിയമപണ്ഡിതന്റെ നേതൃത്വത്തിൽ ഒരു സംഘം ആളുകൾ ഒരു കൊല്ലത്തോളം ചെയ്ത നിരന്തരമായ പരിശ്രമത്തിന്റെ ഫലമായിരുന്നു ഈ ക്രോഡീകരണം. ജസ്റ്റിനിയന്റെ അതിവിസ്തൃതമായ സാമ്രാജ്യം മൺമറഞ്ഞുപോയെങ്കിലും അദ്ദേഹത്തിന്റെ നിയമസംഹിത ഇന്നും നിയമവിദ്യാർത്ഥികളുടെ പഠനവിഷയമായി നിലകൊള്ളുന്നു.

---

## ഫ്യൂഡലിസം

പശ്ചിമയൂറോപ്പിലാകെ ആധിപത്യം സ്ഥാപിച്ചു ഭരിച്ചിരുന്ന ചാർലിമെയിൻ ചക്രവർത്തി ക്രിസ്തുവർഷം 814-ൽ മരണം പ്രാപിച്ചു. അദ്ദേഹത്തെത്തുടർന്ന് സുഖലോലുപന്മാരും രാജ്യാധികാരത്തെ നിലനിർത്തുന്നതിന് കഴിവു കുറഞ്ഞവരും ആയിരുന്നു. ചാർലിമെയിന്റെ അതിവിസ്തൃതമായ സാമ്രാജ്യം ബലഹീനരായ പല രാജാക്കന്മാർ ഭരിച്ചു. അവർ അന്യോന്യം നടത്തിയ സമരങ്ങൾ യൂറോപ്പിലെ സമാധാനപരമായ ജീവിതത്തെ സാരമായി ബാധിച്ചു. ഈ കാലഘട്ടത്തിൽ യൂറോപ്പിന്റെ വടക്കേഭാഗത്തുനിന്ന് ഏറ്റവും അപരിഷ്കൃതരായ വർഗ്ഗക്കാരുടെ ആക്രമണം യൂറോപ്പിലെങ്ങും കൊള്ളക്കാരെന്നോണം ആഞ്ഞടിക്കുകയുണ്ടായി. യൂറോപ്പിലെവിടെയും ജീവനും സ്വത്തും അപകടനിലയിലായിത്തീർന്നു. കൊലയും കൊള്ളയും കൊള്ളിവയ്പും യൂറോപ്പിൽ നടമാടി. ഇങ്ങനെ പരക്കെയുണ്ടായ അരാജകാവസ്ഥയിൽ നിന്നു ജനങ്ങളെ രക്ഷിക്കുവാൻ യൂറോപ്പി

ലെ സൈനികത്തലവന്മാർ മുൻകയ്യെടുത്തു് പ്രവൎത്തിക്കുകയുണ്ടായി. പടവെട്ടി പിടിച്ചടക്കിയ സ്ഥലങ്ങൾ അവൎക്കധീനമാകയും അവർ രാജാധികാരം സ്ഥാപിക്കയും ചെയ്തു. പരിപൂൎണ്ണമായ അരക്ഷിതാവസ്ഥയിൽനിന്നു് ജീവനും സ്വത്തും വീണ്ടെടുത്തുകൊടുത്ത യോദ്ധാവിനു് അവിടങ്ങളിലെ പ്രമാണികൾ അവരുടെ സ്വത്തും ജീവനുമെല്ലാം അൎപ്പിക്കയും രാജാവിന്റേതെന്ന നിലയിൽ സ്വന്തം സ്വീകരിക്കയും ചെയ്തു. ഫ്യൂഡൽ എന്നറിയപ്പെടുന്ന വ്യവസ്ഥിതിയുടെ ആരംഭവട്ടം ഇങ്ങനെ ആയിരിക്കാമെന്നു് ഊഹിക്കാവുന്നതാണു്. ഭൂമിയുടെ അവകാശത്തെ ആസ്പദമാക്കി ഉണ്ടായ രാഷ്ട്രീയ സാമുദായിക വ്യവസ്ഥിതിയാണു് ഫ്യൂഡലിസം എന്നപേരിൽ അറിയപ്പെടുന്നതു്.

ഫ്യൂഡൽ വ്യവസ്ഥിതി അനുസരിച്ചു് രാജ്യം ദൈവദത്തമെന്ന നിലയിൽ രാജാവിന്റെ പരിപൂൎണ്ണ അവകാശത്തിനർപ്പെട്ടതാണു്. രാജാവു് രാജ്യത്തെ പല ഭാഗങ്ങളായി ഭാഗിച്ചു് ഓരോ പ്രഭുക്കന്മാൎക്കു ചില വ്യവസ്ഥകളിന്മേൽ വീതിച്ചുകൊടുക്കുന്നു. പ്രഭുവാകട്ടെ, ചില വ്യവസ്ഥകളിന്മേൽ തനിക്കു ലഭിച്ച പ്രദേശം പല ഭാഗങ്ങളാക്കി, അവൻ മറ്റുപല പ്രമാണികൾക്കും, അവർ കുടിയാന്മാൎക്കും വീതിച്ചുവന്നു.

രാജാവിൽനിന്നും വിശാലമായ പ്രദേശങ്ങൾ ഏറ്റുവാങ്ങിയ പ്രഭുക്കന്മാൎക്കു് അവരവരുടെ കീഴിലുള്ള പ്രദേശങ്ങളിൽ നീതിപരിപാലനം നടത്തുന്നതിനുള്ള അവകാശംപോലും നല്കി. പ്രഭുവിനു ലഭിച്ച വിശാലമായ അധികാരാവകാശങ്ങൾക്കായി അയാൾ രാജാവിന്റെ മുമ്പിൽ മുട്ടുകുത്തി, അദ്ദേഹത്തിന്റെ കരങ്ങൾ പിടിച്ചുകൊണ്ടു് രാജാവിനെ വിശ്വാസപൂൎവ്വം സേവിച്ചുകൊള്ളാമെന്നു് ശപഥവും സത്യവാചകവും ചൊല്ലുകയും അതിനു പകരമായി രാജാവു് അവരെ തന്റെ പരിരക്ഷണയിൽ എടുക്കുകയും ചെയ്യുന്നു. യുദ്ധകാലത്തു രാജാവിനെ

സഹായിക്കുവാൻ ക്ലിപ്തമായ സൈന്യവിഭാഗവുമായി എത്തണമെന്നുള്ളതും പ്രഭുവിന്റെ കടമയാണ്. വിശേഷിച്ചു നിശ്ചിത ഘട്ടങ്ങളിൽ രാജാവിനു കാഴ്ചദ്രവ്യം മറ്റും നല്കേണ്ടതായിട്ടുമുണ്ട്.

പ്രഭു ഏതെല്ലാം വ്യവസ്ഥകളിന്മേലാണോ പ്രദേശം ഏറ്റെടുത്തിട്ടുള്ളത്, ആ വ്യവസ്ഥകളിൽത്തന്നെയാണ് ഉപപ്രഭുക്കന്മാർക്ക് ഭൂമി വീതിച്ചുകൊടുത്തിരുന്നതു്. ഇങ്ങനെ പടിപടിയായുള്ള വ്യവസ്ഥകളിന്മേൽ ചുവട്ടിലെ പടിയിൽനില്ക്കുന്ന കുടിയാന്മാർ ഭൂമി കൃഷിചെയ്യുന്നതിനും മറ്റും ഏറ്റുവാങ്ങുന്നു. യഥാർത്ഥത്തിൽ കൃഷിചെയ്തിരുന്നതും ഭൂവുടമകൾക്ക് സഹായങ്ങൾ നല്കിയിരുന്നതും കുടിയാന്മാരാണ്. എങ്കിലും സമാധാനം സംസ്ഥാപിക്കുന്നതിലും അന്യരിൽനിന്നുള്ള ആക്രമണങ്ങളെ തടയുന്നതിലുമുള്ള ഉത്തരവാദിത്വം മേൽക്കോയ്മ ഏറ്റെടുത്തിരുന്നു. ഒരു പ്രഭുവിന്റെ കീഴിലുള്ള ഒരുവനെ ആരെങ്കിലും ഉപദ്രവിക്കയോ ആക്രമിക്കയോ ചെയ്താൽ പ്രഭുവിന്റെ ശക്തിയായ പിൻബലം ഉണ്ടായിരുന്നതുകൊണ്ട് ആരും അതിന് ഒരുമ്പെട്ടിരുന്നില്ല. പൊതുവെ പറകയാണെങ്കിൽ, ഭൂവുടമയിലും സൈന്യസേവനത്തിലും അന്യോന്യസഹായവ്യവസ്ഥിതിയിലും അധിഷ്ഠിതമായിരുന്ന ഒരു സാമൂഹ്യരാഷ്ട്രീയ സംവിധാനമായിരുന്നു ഫ്യൂഡലിസം അഥവാ കുടിമവ്യവസ്ഥ. ഓരോ ഫ്യൂഡൽ പ്രഭുവിന്റെ അധീനതയിൽപ്പെട്ട സ്ഥലത്തിനു "മേനർ" എന്നായിരുന്നു പേർ. പ്രഭുവിന്റെ വിശാലമായ വസ്തുക്കളുടെ മദ്ധ്യത്തിലായി നിർമ്മിതമായിരുന്ന ദുർഗ്ഗഹർമ്മ്യങ്ങളിൽ ആയിരുന്നു അദ്ദേഹം വസിച്ചിരുന്നതു്. എല്ലാവശങ്ങളിലേക്കും നോട്ടം കിട്ടുന്നതിനുവേണ്ടി കുന്നിൻപുറങ്ങളിലായിരുന്നു ദുർഗ്ഗനിർമ്മാണത്തിനു തിരഞ്ഞെടുക്കപ്പെട്ടിരുന്ന സ്ഥലങ്ങൾ. ശത്രുക്കളുടെ ആക്രമണഭയം ഉണ്ടായിരുന്ന അക്കാലത്ത്, ഇത്തരം കുന്നിൻപുറങ്ങൾ തിരഞ്ഞെടുക്കുന്നതു് സ്വരക്ഷയ്ക്കു ആവശ്യവുമായിരുന്നു. കാസിൽ എന്നറിയപ്പെട്ടിരുന്ന ഹർമ്മ്യങ്ങൾക്കു ചുറ്റും

കിടങ്ങുകൾ ഉണ്ടായിരുന്നു. കിടങ്ങിൽ ഉണ്ടായിരുന്ന പാലം സൌകര്യംപോലെ മാററാവുന്നതുമായിരുന്നു. ശത്രുക്കൾ ആക്രമിക്കുവാൻവരുന്ന സമയത്തിൽ തന്റെ കീഴിലുള്ളവരെ കോട്ടയ്ക്കകത്താക്കി പാലം വലിച്ചുമാററി സ്വരക്ഷ നേടിവന്നു.



കാസിൽ

കുന്നിനു ചെരിവിലുള്ള പ്രദേശങ്ങളിലായിരുന്നു കൃഷിസ്ഥലങ്ങളും മററും. പ്രഭുവിന്റെ കീഴിലുള്ളവർ അവരവർക്കു വീതിച്ചു കൊടുക്കപ്പെട്ടിട്ടുള്ള സ്ഥലങ്ങളിൽ താമസിച്ചു. ഓരോ മേനറും സ്വയം പര്യാപ്തതയിൽ കഴിഞ്ഞുകൂടുവാനുള്ള ഏർപ്പാടുകളാണു് ചെയ്തിരുന്നതു്. പള്ളിയും, പള്ളിക്കൂടവും അവിടെക്കാണും. പള്ളിയിലെ വികാരിയായിരുന്ന ഭിക്ഷുവാണു് അവിടത്തെ വൈദ്യനും, അദ്ധ്യാപകനും, എഴുത്തുകാരനും. തച്ചന്മാർ, തുകൽപ്പണിക്കാർ, കൊല്ലന്മാർ തുടങ്ങി ഒരു ഗ്രാമത്തിനാവശ്യമുള്ള എല്ലാത്തരം തൊഴിൽക്കാരും അവിടെ താമസിച്ചുവന്നു. ഗ്രാമത്തിലുള്ള കൃഷിസ്ഥലങ്ങൾക്കരികെയായി കന്നുകാലികൾക്കു മേയുവാനുള്ള സ്ഥലങ്ങളും, അതിനടുത്തു് ഗ്രാമത്തിലേക്കാവശ്യമുള്ള വിറകു ശേഖരിക്കുന്നതിനു കാടുകളും ഉണ്ടായിരുന്നു. ഗ്രാമ

ത്തിൽ ഉള്ള വഴക്കുകൾ പറഞ്ഞുതീൎക്കുന്നതിനും, തീരുമാനമെടു ക്കുന്നതിനും ഉള്ള ഉത്തരവാദിയായിരുന്നു പ്രഭു. പ്രഭുവിന്റെ സംരക്ഷണത്തിൽ ശത്രുഭീതികൂടാതെ ജീവിക്കുവാൻ കഴിഞ്ഞിരുന്നതുകൊണ്ടു് ഗ്രാമീണർ സംതൃപ്തിയോടെ ജീവിച്ചു.

പ്രഭുക്കന്മാരും, അവരിൽനിന്നും സ്ഥലങ്ങൾ പകുത്തുവാങ്ങിയ ഇട പ്രഭുക്കന്മാരും, അവരുടെ കീഴിലുള്ളവരും മററുമെല്ലാം രാജാവിനു യഥായോഗ്യം സൈന്യസേവനം അനുഷ്ഠിക്കേണ്ടിയിരുന്നു. കുടികിടപ്പുകാരായിരുന്നു യഥാൎത്ഥ കൃഷിക്കാർ.

യുദ്ധകാലത്തു രാജാവിനു് സൈന്യം നൽകേണ്ട ഉത്തരവാദിത്വം പ്രഭുക്കന്മാൎക്കും അവൎക്കു സൈന്യം നൽകേണ്ടതു് ഇട പ്രഭുക്കന്മാരും ആയിരുന്നു. അവരുടെ കീഴിലുള്ളവരും അവരുടെ ഭാരം വഹിക്കേണ്ടിയിരുന്നു. ഇത്തരത്തിലുള്ള വ്യവസ്ഥിതിയിൽ യുദ്ധപരിശീലനം അത്യന്താപേക്ഷിതമായിത്തീർന്നിരിക്കണമല്ലോ. സാമാന്യമായി പറയുകയാണെങ്കിൽ പ്രഭുക്കന്മാർ തമ്മിൽ നടന്നിരുന്ന യുദ്ധങ്ങളാണു് ഇത്തരം പരിശീലനങ്ങൾക്കു് ഇടംകൊടുത്തിരുന്നതു്. സമരങ്ങളിൽ വിജയം വരിക്കുന്ന പ്രഭുക്കന്മാർ മററു പല പ്രഭുക്കന്മാരുമായി സമരം നടത്തുകയും, വിജയം നേടുകയും ചെയ്തുവന്നു. ഇങ്ങനെ അവരുടെ ശക്തിയും, പ്രാഭവവും വൎദ്ധിച്ചു് രാജാവിനോടുതന്നെ എതിൎത്ത അനേക സംഭവങ്ങൾ യൂറോപ്പിൻ ചരിത്രത്തിൽ ഉണ്ടായിട്ടുണ്ടു്. രാജാക്കന്മാർ അങ്ങനെയുള്ള പ്രഭുക്കന്മാരെ താങ്ങിനിൎക്കേണ്ട സന്ദർഭങ്ങളും ചുരുക്കമായിരുന്നില്ല. പ്രഭുക്കന്മാർ തമ്മിലുള്ള മത്സരങ്ങൾ മൂലം അക്കാലത്തെ ചരിത്രം കളങ്കപങ്കിലമായിത്തീൎന്നിട്ടുണ്ടു്.

അക്കാലത്തു യൂറോപ്പിൽ സൎവ്വത്ര കാണാമായിരുന്ന നൈറ്റുകളെ (Knights) കുറിച്ചു് ഇവിടെ പ്രത്യേകം പ്രസ്താവിക്കേണ്ടിയിരിക്കുന്നു. സമാധാനവും, സുരക്ഷയും തീരെ വിരളമായിരുന്ന അക്കാലത്തു്, അബലകളുടേയും, അശരണരുടേയും സംരക്ഷണത്തെ മാത്രം ലക്ഷ്യമാക്കിക്കൊണ്ടു് കുതിരപ്പുറത്തു

വാളുമേന്തി സഞ്ചരിച്ചിരുന്ന നൈററുകൾ അഥവാ സന്നദ്ധയോദ്ധാക്കൾ സ്തുത്യർഹമായ സേവനം അനുഷ്ഠിച്ചിട്ടുണ്ട്. ഇവരുടെ ആർത്തത്രാണനകഥകളും, സേവനചാതുരതയും, വീരപരാക്ര



നൈററുകൾ

മങ്ങളും അടങ്ങിയ കഥകൾ അക്കാലത്തെ യൂറോപ്യൻ സാഹിത്യത്തിൽ സമുന്നതമായ സ്ഥാനം പിടിച്ചിട്ടുണ്ട്.

10-ാം നൂററാണ്ടുമുതൽ 13-ാം നൂററാണ്ടവസാനംവരെ ഫ്യൂഡലിസം അതിന്റെ ഉന്നത നിലയെ പ്രാപിച്ചിരുന്ന കാലമായിരുന്നു. ക്രമേണ അതിന്റെ ഓജസ്സും, വീര്യവും നശിച്ചു തുടങ്ങി. പക്ഷേ 18-ാം നൂററാണ്ടിന്റെ ആരംഭത്തോടുകൂടി മാത്രമേ യൂറോപ്പിൽ അതു നിശ്ശേഷം നശിക്കയുണ്ടായുള്ളു.

ഫ്യൂഡലിസത്തിന്റെ അധഃപതനത്തിന് പല കാരണങ്ങളും ഉണ്ടായിരുന്നു. വെടിമരുന്നു കണ്ടുപിടിച്ചതോടുകൂടി യുദ്ധമുറകളിൽ ചില വ്യത്യാസങ്ങൾ വന്നു. കോട്ടകളെ നശിപ്പിക്കുന്നതിന് വെടിമരുന്നുകൊണ്ടുള്ള പ്രയോഗം എളുപ്പമായി

രുന്നതിനാൽ, അഭേദ്യം എന്നു കരുതപ്പെട്ടിരുന്ന കോട്ടകൾ നിഷ്പ്രയാസം നിലംപതിച്ചുവന്നു. വെടിമരുന്നു രാജാക്കന്മാരുടെ കുത്തകയുമായിരുന്നു. തന്നിമിത്തം രാജാക്കന്മാരോട് എതിർക്കുവാനുള്ള പ്രഭുക്കന്മാരുടെ കഴിവു നശിച്ചു. രാജാക്കന്മാരുടെ ശക്തി വർദ്ധിച്ചു. പുതിയ പട്ടണങ്ങളുടെ ആവിർഭാവവും, അവിടങ്ങളിലെ കച്ചവടക്കാരുടെ അഭിവൃദ്ധിയും ഫ്യൂഡൽ പ്രഭുക്കന്മാരുടെ പ്രഭാവത്തെ ക്ഷയിപ്പിച്ചു. ധനവാന്മാരായ കച്ചവടക്കാർ രാജാക്കന്മാരെ ധനംകൊണ്ടും മറ്റും സഹായിച്ച് കച്ചവടത്തിന് അഭിവൃദ്ധിയുണ്ടാക്കി. തങ്ങളെ സഹായിച്ചുവന്ന കച്ചവടക്കാർക്ക് അവരുടെ അഭ്യുന്നതിക്കുവേണ്ടി രാജാക്കന്മാർ വേണ്ട പിൻതുണയും നൽകി. ഇങ്ങനെ പ്രഭുക്കന്മാരുടെ ശക്തി ക്രമേണ ക്ഷയിച്ചു.

ഫ്യൂഡൽ വ്യവസ്ഥിതിക്ക് ഉണ്ടായിരുന്ന ചില ഗുണങ്ങൾ നിഷേധിക്കാവതല്ല. കൊലയും, കൊള്ളിവയ്പും സർവ്വസാധാരണമായിരുന്ന അക്കാലത്ത് പ്രഭുക്കന്മാർ സാമാന്യമായ സമാധാനം നൽകിവന്നു. അശരണൻ ഒരു പ്രഭുവിന്റെ കുടിയാനായിത്തീരുന്നതോടെ അവനെ സംരക്ഷിക്കേണ്ട ചുമതല പ്രഭു ഏറ്റെടുത്തതു് അവനൊരു നേട്ടമായിരുന്നു. രാജാക്കന്മാരുടെ ഏകാധിപത്യത്തെ തടയുന്നതിനുള്ള ഒരു പ്രധാന ഘടകമായിരുന്നു, അന്നു പ്രഭുക്കന്മാർ. സ്വേച്ഛാഭരണത്തെ എതിർക്കുവാൻ പ്രഭുക്കന്മാർ മുന്നോട്ടുവന്നേക്കുമെന്നുള്ള ഭീതി രാജാക്കന്മാരെ താൽക്കാലികമായിട്ടെങ്കിലും അനിയന്ത്രിത സ്വേച്ഛാഭരണത്തിൽ നിന്ന് അകററിനിർത്തി.

ഗുണത്തെ കവച്ചുവയ്ക്കുന്ന ദോഷങ്ങളും ഫ്യൂഡലിസത്തിനുണ്ട്. ഫ്യൂഡലിസം വളരെ അഭിവൃദ്ധിപ്പെട്ട സ്ഥലങ്ങളിൽ അരാജകത്വത്തിന് ഇടംകൊടുത്തു. ഇട പ്രഭുവും, കീഴിലുള്ളവരും പ്രഭുവിന്റെ ആജ്ഞാനുവർത്തികളായിരുന്നതല്ലാതെ രാജാവിനു വഴങ്ങിക്കൊടുക്കേണ്ടിയിരുന്നില്ല. ഇതു, രാജാധികാര

ത്തെ ലംഘിക്കുന്നതിന് പ്രഭുക്കന്മാർക്ക് അവസരം നൽകി. ഇങ്ങനെ അരാജകത്വം പരക്കുന്നതിന് അതു് ഇടം കൊടുത്തു.

ഫ്യൂഡൽപ്രഭുവിന്റെ കീഴിൽ കുടിയാന്മാർ കേവലം അടിമകളെപ്പോലെ ദുരിതം അനുഭവിക്കേണ്ടിവന്നു. നീതിന്യായപരിപാലനം പ്രഭുവിന്റെ അധികാരസീമയിൽപ്പെട്ടിരുന്നതിനാൽ അവർ പ്രഭുവിന്റെ കേവലം കളിപ്പാട്ടങ്ങളായിച്ചമഞ്ഞു. കുടിയാൻ പ്രഭുവിന്റെ വെറും കാരുണ്യംകൊണ്ടുമാത്രം ജീവിക്കുന്ന ഒരാളായിത്തീർന്നു. കൃഷിക്കാർ പ്രഭുവിന്റെ ദുരയ്ക്കു് വിധേയരായിത്തീർന്നു.

## യൂറോപ്പിലെ ദേശീയ രാഷ്ട്രങ്ങൾ

'ഫ്യൂഡൽ' വ്യവസ്ഥിതിയുടെ അധഃപതനം രാജവാഴ്ചയ്ക്കു് വഴിതെളിച്ചുവെന്നു പറയാം. ഓരോ ദേശത്തും ഉള്ളവർ ഫ്യൂഡൽ പ്രഭുക്കന്മാരുടെ കീഴിൽ അമർന്നു ജീവിച്ചുകൊണ്ടിരുന്നതിനാൽ, അവരുടെ വീക്ഷണംതന്നെ കേവലം പ്രാദേശികമായിരുന്നതേയുള്ളൂ. പ്രഭുക്കന്മാരുടെ മേൽക്കോയ്മ സ്ഥാപിക്കുവാനും, അവരുടെ പ്രതാപം അന്യൂനം നിലനിർത്തുവാനുമായിരുന്നു, ഓരോ പ്രഭുവിന്റെയും കീഴിലുള്ളവർ യത്നിച്ചുകൊണ്ടിരുന്നതു്. 14-ാം നൂറ്റാണ്ടുമുതൽ 'ഫ്യൂഡലിസം' അധഃപതിക്കുവാൻ തുടങ്ങി. അതോടെ, പ്രഭുക്കന്മാരുടെ നിയന്ത്രണത്തിൽ ഭരണം നടത്തിക്കൊണ്ടിരുന്ന രാജാക്കന്മാർ സ്വതന്ത്രരാകയും, സ്വേച്ഛാഭരണത്തിനു് അവർക്കു് ഇടം കൊടുക്കുകയും ചെയ്തു. കച്ചവടത്തിനും വ്യവസായത്തിനും അവശ്യമായ സമാധാനം പാലിക്കുന്നതിൽ രാജാക്കന്മാർ ബദ്ധശ്രദ്ധരായതിനാൽ അവരെ സഹായിക്കുന്നതിനു് ഇടത്തരക്കാരായ കച്ചവടക്കാരും, വ്യവസായികളും ഉണ്ടായി. സമാധാന പരിപാലനംമൂലം വ്യാപാരികളും വ്യവസായികളും അഭിവൃദ്ധിപ്പെട്ടതോടെ രാജാക്ക

ന്മാരെ സഹായിക്കുന്നതിന് അവർ മടികാണിച്ചില്ല. ധനസഹായം ലഭിച്ചുകൊണ്ടിരുന്നതിനാൽ രാജാക്കന്മാർ അവൎക്കു പിൻതുണയും നല്കി. മതാധിപന്മാരുടെ സഹായവും അവൎക്കു ലഭിച്ചു. ഇങ്ങനെ രാജവാഴ്ച പ്രബലമായതോടെ രാജ്യത്തോടു ജനങ്ങൾക്കുള്ള സ്നേഹവും ഉദിച്ചുവന്നു. നമ്മുടെ രാജാവു്, നമ്മുടെ രാജ്യം, നമ്മുടെ സംസ്കാരം ഇത്യാദി ചിന്തകൾ ഓരോ രാജ്യത്തും പ്രാചുൎയ്യം പ്രാപിക്കയും, ദേശീയബോധം അങ്കുരിക്കുകയും ചെയ്തു.

ഇക്കാലത്തെ രാജാക്കന്മാർ ദേശീയരാജാക്കന്മാരായിട്ടു കരുതപ്പെട്ടുവന്നു. അതതു ദേശത്തിന്റെയും, ജനങ്ങളുടെയും ഉന്നതിക്കുവേണ്ടി പ്രവൎത്തിക്കേണ്ടിയിരുന്നതു്, അവരുടെ ഉത്തരവാദിത്വമായി പരിഗണിക്കപ്പെട്ടു. പൊതുവായ ഭാഷ, പൊതുവായ മതം, പൊതുവായ പാരമ്പൎയ്യം ഇത്യാദികളാൽ ബന്ധിക്കപ്പെട്ട ഒരു ജനവിഭാഗത്തെയാണു് ഒരു രാഷ്ട്രമായി ഇവിടെ വിവക്ഷിക്കപ്പെട്ടിരിക്കുന്നതു്. ആ ദേശത്തിന്റെ, അഥവാ, രാജ്യത്തിന്റെ പൊതുനന്മയെ ലാക്കാക്കിയുള്ള ഭരണമാണു് ദേശീയഭരണം. കാലക്രമത്തിൽ പശ്ചിമയൂറോപ്പു് പല രാഷ്ട്രങ്ങളായിത്തിരിഞ്ഞു. രാഷ്ട്രീയ ഐക്യത്തിന്റെ കേന്ദ്രം രാജാവുമായി. ഇംഗ്ലണ്ടു്, ഫ്രാൻസ്, സ്പെയിൻ, റഷ്യാ മുതലായവ ഓരോ രാഷ്ട്രങ്ങളായിത്തിരിഞ്ഞു.

ഇംഗ്ലണ്ടിൽ 11-ാംനൂറ്റാണ്ടിന്റെ അപരാൎദ്ധം മുതൽ നോർമൻ രാജാക്കന്മാർ ഭരിക്കുവാൻ തുടങ്ങി. ഇംഗ്ലണ്ടിൽ ഒരു ദേശീയഭരണം ആരംഭിച്ചതു് ആ കാലം മുതൽക്കാണെന്നു പറയാം. തുടൎന്നു പതിനഞ്ചാം നൂറ്റാണ്ടുവരെ ആ ഭരണം നീണ്ടുനിന്നു. പതിനഞ്ചാംനൂറ്റാണ്ടുമുതൽ റോസുകളുടെ സമരം (Wars of the Roses) എന്നറിയപ്പെടുന്ന ആഭ്യന്തരസമരം പൊട്ടിപ്പുറപ്പെട്ടു. ദേശീയ ഐക്യത്തെ ഈ സമരം സാരമായി ബാധിച്ചു. പിന്നീടു സുശക്തമായ ഭരണം ഇംഗ്ലണ്ടിൽ നട

പ്പിൽ വന്നതു് ട്യൂഡർ രാജാക്കന്മാരുടെ കാലത്തായിരുന്നു. 1485 മുതൽ 1603 വരെ നീണ്ടുനിന്ന ട്യൂഡർ രാജാക്കന്മാരുടെ ഭരണകാലം, ഇംഗ്ലണ്ടിൽ ഏററവും ശ്രേയസ്കരമായ ഒരു കാലമായിരുന്നു. നയജ്ഞരായ ട്യൂഡർ രാജാക്കന്മാർ, ജനങ്ങളുടെ പരിപൂർണ്ണ പിന്തുണ നേടുകയുണ്ടായി. ഇംഗ്ലണ്ടിലെ ജനങ്ങൾ മതപരമായ അഭിപ്രായവ്യത്യാസങ്ങളെ പാടെ വിസ്മരിച്ചുകൊണ്ടു് സ്വദേശത്തോടെതിർത്തവരും ആക്രമണത്തിനു തയാറായവരുമായ വിദേശികളെ തോല്പിച്ചോടിച്ചു. അത്രത്തോളം ജനസമ്മതിനേടിയ രാജകീയഭരണമാണു് അവിടെ നടന്നതു്. ട്യൂഡർ ഭരണകർത്താക്കളിൽ അവസാനത്തെ രാജ്ഞിയായിരുന്ന എലിസബെത്തിൻെറ കാലം പലതുകൊണ്ടും ഒരു സുവർണ്ണകാലമായിരുന്നുവെന്നു പറയാം.

പന്ത്രണ്ടാം നൂററാണ്ടോടുകൂടി ഫ്രാൻസ് ഒരു സുശക്തമായ രാഷ്ട്രമായിത്തീർന്നു. അവിടത്തെ ദേശീയഭരണം ആരംഭിച്ചതു് 1180-ൽ ഫിലിപ്പു് അഗസ്റ്റസ്സിൻെറ കാലംമുതൽക്കാണെന്നുപറയാം. അദ്ദേഹം ഭരണം ഏറെറടുക്കുമ്പോൾ ഫ്രാൻസിൻെറ അധികഭാഗവും ഇംഗ്ലണ്ടിലെ രാജാവിന്നധീനമായിരുന്നു. അഗസ്റ്റസ്സ് മരിച്ച 1223-ാമാണ്ടോടുകൂടി ഫ്രാൻസിൻെറ എല്ലാഭാഗവും ഫ്രഞ്ചുകാർക്കുതന്നെ അധീനമായി. ഫ്രഞ്ചുജനത അദ്ദേഹത്തിൻെറ നേതൃത്വത്തിൽ വിദേശികൾക്കെതിരായി അണിനിരന്നുവെന്നാണു് ഇതിൽനിന്നു് ഊഹിക്കേണ്ടതു്.

ഫിലിപ്പു് അഗസ്റ്റസ്സിനുശേഷം ഫിലിപ്പു നാലാമൻെറ (1285—1316) ഭരണകാലം അവസാനിക്കുന്നതുവരെ ഫ്രാൻസിൻെറ ദേശീയ ഐക്യം നിർബ്ബാധം തുടർന്നുവന്നു. അദ്ദേഹത്തിൻെറ കാലശേഷം, ഫ്രാൻസും ഇംഗ്ലണ്ടുമായി നിരന്തരസമരം നടന്നു. സഹസ്രവർഷസമരം എന്നാണു് ഇതു ചരിത്രത്തിലറിയപ്പെടുന്നതു്. പ്രസ്തുത സമരത്തിൻെറ ആദ്യദശയിൽ, ഫ്രഞ്ചുകാർക്കു വലിയ നഷ്ടങ്ങൾ സംഭവിച്ചു. ഫ്രാൻസിലെ രാജശക്തി ക്ഷയിച്ചു. സ്വദേശത്തോടെതിർത്തു് ഫ്രഞ്ചുകാർ

ഇംഗ്ലീഷുകാരോടു ചേൎന്ന് യുദ്ധംചെയ്യുകകൂടി ചെയ്തു. ഫ്രാൻസിന്റെ ദേശീയാഭിമാനത്തിനു തുടൎച്ചയായി ക്ഷതം ഭവിച്ചുകൊണ്ടിരുന്നു. ഇപ്രകാരമുണ്ടായ ദേശീയപരാജയങ്ങൾക്ക് ഒരറുതിവരുത്തിയതു് ജോവൻ ആൎക്ക് (Joan of Arc) എന്ന തരുണിയുടെ രാജ്യസേവനതൃഷ്ണയാണ്. ഒരു ഇടയപ്പെൺകിടാവായിരുന്ന ജോവൻ 1430-ൽ ഇംഗ്ലീഷുകാരെതിരായി കാഹളം മുഴക്കി. ഫ്രെഞ്ചുജനതയെ ആ മഹതി ദേശീയ പ്രബുദ്ധരാക്കി. അവരുടെ നേതൃത്വത്തിൽ ഫ്രെഞ്ചുസൈന്യം, ഇംഗ്ലീഷുകാരോടെതിൎത്തു് വിജയം വരിച്ചു. ദേശീയ പ്രബുദ്ധതയെ തട്ടിയുണൎത്തിയ ആ മഹതിയുടെ അന്ത്യം ശോകാന്തകമായിരുന്നു. നിഗ്രഹമായ തന്ത്രങ്ങളിലൂടെ അവർ വധിക്കപ്പെട്ടു. എങ്കിലും അവർ കൊളുത്തിവച്ച ദേശീയബോധം ഫ്രാൻസിൽ കെട്ടുപോയില്ല. കാലക്രമത്തിൽ ഇംഗ്ലീഷുകാർ ഫ്രാൻസിന്റെ തീരം വിട്ടുപോകേണ്ടിവന്നു. പതിനഞ്ചാം നൂററാണ്ടിൽ ലൂയി പതിനൊന്നാമൻ തന്റെ നയചാതുൎയ്യംവഴി രാജവാഴ്ചയ്ക്ക് എതിരായി നിന്ന എല്ലാ ശക്തികളെയും അടിച്ചമൎത്തി പ്രബലമായ രാജവാഴ്ച പുനഃസ്ഥാപിച്ചു. പതിനഞ്ചാംശതകത്തിന്റെ അവസാനത്തോടുകൂടി രാജാവിന്റെ കീഴിൽ ദേശീയഐക്യം വീണ്ടും രൂപം പ്രാപിച്ചു.

എട്ടാം നൂററാണ്ടിൽ സ്പെയിൻ രാജ്യത്തിന്റെ അധികഭാഗവും മുസ്ലീങ്ങൾക്ക് അധീനമായി. ഗ്രാനഡ തലസ്ഥാനമാക്കിക്കൊണ്ട് അവർ ഭരണം നടത്തി. ബാക്കിയുണ്ടായിരുന്ന ഭാഗങ്ങൾ സ്വതന്ത്രരാജാക്കന്മാർ ആണ് ഭരണം നടത്തിവന്നതു്. കാസ്റ്റയിൽ, അരഗോൺ എന്നീ രാജ്യങ്ങളിലെ രാജാക്കന്മാർ തമ്മിലാണ് നിരന്തരസമരം നടന്നുകൊണ്ടിരുന്നതു്. 1492-ൽ അരഗോണിലെ രാജാവായ ഫെർഡിനാൻറു് കാസ്റ്റയിലെ രാജ്ഞിയായ ഇസബെല്ലയെ വിവാഹം ചെയ്തു. ഇരുരാജ്യങ്ങളും ഏകാധിപത്യത്തിൽ വന്നതോടുകൂടി സ്പെയിനിൽ ദേശീയഭാവവും സ്ഥാപിതമായി. മുസ്ലീങ്ങളെ തോല്പിച്ച് ഗ്രാനഡ

അവർ കൈവശപ്പെടുത്തി. കാലക്രമത്തിൽ സ്പെയിൻ യൂറോപ്പിലെ ഒന്നാംതരം രാഷ്ട്രങ്ങളിൽ ഗണനീയമായ ഒന്നായിത്തീൎന്നു.

പതിനാറാം നൂറ്റാണ്ടിൽ ഹോളണ്ട് ഒരു സ്വതന്ത്രരാഷ്ട്രമായി ഉയൎന്നു. തുടൎച്ചയായുണ്ടായ വിദേശീയാക്രമണങ്ങൾ ഹോളണ്ടുകാരെ ദേശീയബോധമുള്ളവരാക്കിത്തീൎത്തുവെന്നു് പറയാം. 16-ാം നൂറ്റാണ്ടുവരെ സ്പെയിനിന്റെ അധീനതയിലായിരുന്നു ഹോളണ്ട്. ക്രിസ്തുമതനവീകരണപ്രസ്ഥാനം (Reformation) യൂറോപ്പിലാകെ അലതല്ലിത്തുടങ്ങി; ഹോളണ്ടുകാരിൽ ഭൂരിഭാഗവും പ്രൊട്ടസ്റ്റൻറു മതക്കാരായി. സ്പെയിനിൽ ആവട്ടെ റോമൻകത്തോലിക്കാമതക്കാരും. സ്പെയിനിലെ കത്തോലിക്കാരാജാവു് ഹോളണ്ടിലെ പ്രൊട്ടസ്റ്റൻറുകാരെ മർദ്ദിക്കുവാനും അവരെ കത്തോലിക്കാമതത്തിലേക്കു വീണ്ടെടുക്കുവാനും ശ്രമിച്ചു. ഈ വിഫലശ്രമത്തിന്റെ പ്രത്യാഘാതം അപാരമായിരുന്നു. സ്പെയിനിന്റെ മേധാക്കോയ്മയിൽനിന്നു് ഹോളണ്ടുകാർ സ്വാതന്ത്ര്യം പ്രാപിക്കുകയും സ്വതന്ത്രരാഷ്ട്രമായിത്തീരുകയും ചെയ്തു.

ദീൎഘകാലം റഷ്യ മംഗോളിയക്കാരുടെ കീഴിലായിരുന്നു. റഷ്യയിലെ കൃഷിക്കാർ വിദേശീയ ഭരണത്തിൽ അമൎന്നു ജീവിച്ചു. ദേശീയമായ ഐക്യമോ ഉയൎച്ചയോ അവിടെ ഉണ്ടായിരുന്നില്ല. 1480-ൽ ഐവാൻ മൂന്നു പേരായ മോസ്കോവിലെ പ്രഭു ഇതര ശക്തികളെ പരാജയപ്പെടുത്തി നേതൃത്വം സ്ഥാപിച്ചു. അദ്ദേഹം "സാർ" എന്ന സ്ഥാനപ്പേർ സ്വീകരിച്ചുകൊണ്ടു് ഭരണം തുടങ്ങി. അതോടുകൂടിയാണു് അവിടെ ദേശീയബോധം ഉദയം ചെയ്തതു്.

വിഭാഗം 2.

# ബ്രിട്ടനിലെ പ്രജാധിപത്യം

## പാർലമെൻറിൻെറ ഉദയവും വളർച്ചയും.

രാജാക്കന്മാർ ആദികാലത്തു് രണകാൎയ്യങ്ങളെക്കുറിച്ചു് ആലോചിക്കുന്നതിനു കുലീനന്മാരേയും പുരോഹിതന്മാരേയും, പരിചയസമ്പന്നന്മാരായ മറ്റുള്ളവരേയും വിളിച്ചുകൂട്ടി ആലോചിക്കുക പതിവുണ്ടായിരുന്നു. അവരുടെ ഉപദേശങ്ങളേയും, നിർദ്ദേശങ്ങളേയും അനുസരിച്ചു് പ്രവർത്തിക്കുവാൻ രാജാവു നിർബ്ബന്ധിതനായിരുന്നില്ലെങ്കിലും, അവരുടെ ഉപദേശം രാജ്യക്ഷേമത്തിനു് ഉപകാരപ്രദമായിരുന്നതുകൊണ്ടു് സാമാന്യം സ്വീകരിച്ചുവന്നു. എന്നാൽ രാജ്യക്ഷേമത്തിനു് വിഘാതമായ നടപടികൾ രാജാവു സ്വീകരിക്കുന്ന അവസരങ്ങളിൽ അദ്ദേഹത്തെ തടയുന്നതിനു മേല്പറഞ്ഞ ആലോചനാസഭയ്ക്കു കഴിവുണ്ടായിരുന്നില്ല. എന്നാൽ പ്രജകൾക്കു ദുസ്സഹമായ നിയമങ്ങൾ നടപ്പിലാക്കുവാൻ രാജാവു ശ്രമിക്കുമ്പോൾ രാജ്യത്തുള്ള പ്രമാണികൾ അവയെ ലംഘിക്കുവാനും, രാജാവിനോടെതിർക്കുവാനും മുതിർന്നുവെന്നു വന്നേക്കാം. ഈ അസാധാരണ നടപടിക്കു് ആരും മുതിരുകയില്ലല്ലോ. രാജാവിനെ മാററാതെതന്നെ ജനഹിതം അനുസരിച്ചു ഭരിക്കുവാൻ അദ്ദേഹത്തെ നിർബ്ബന്ധിക്കുവാനുള്ള നടപടികൾ

ജനങ്ങൾ ആരാഞ്ഞു. രാജാവാകട്ടെ, ജനഹിതത്തെ എതിൎത്തു കൊണ്ടു് സ്വേച്ഛാഭരണം സ്ഥാപിക്കുവാൻ ശ്രമിച്ചുകൊണ്ടുമിരുന്നു. കാലക്രമത്തിൽ ഇംഗ്ലണ്ടിൽ രാജഭരണം ജനഹിതത്തിനു് പരിപൂൎണ്ണവിധേയമായിത്തീൎന്നു. ബ്രിട്ടനിലെ പാൎലമെൻറിന്റെ ഉദയവും വളൎച്ചയും യഥാൎത്ഥത്തിൽ ജനഹിതത്തിനു് അനുസരണമായ ഭരണം നടത്തുവാനുള്ള പരിശ്രമചരിത്രവും അതിന്റെ വിജയചരിത്രവുമാണു്.

ഇംഗ്ലണ്ടിൽ സാക്സൺ രാജാക്കന്മാരുടെ കാലത്തു് വിററാൻ (Witan) എന്നറിയപ്പെട്ടിരുന്ന വിജ്ഞന്മാരുടെ ഒരു സഭ രാജാവിനെ ഉപദേശിക്കുന്നതിലേക്കായിരുന്നു. നോൎമൻ രാജാക്കന്മാരുടെ വാഴ്ചക്കാലത്തു് അവർ ഒരു മഹാസഭ (The great council) രൂപീകരിക്കയും ഭരണകാൎയ്യങ്ങളിൽ രാജാക്കന്മാർ സഭയുടെ അഭിപ്രായം ആരായുകയും ചെയ്തുവന്നു. പതിമൂന്നാം ശതാബ്ദത്തിൽ ജോൺ എന്ന രാജാവു് ഇംഗ്ലണ്ടു ഭരിക്കുവാൻ തുടങ്ങി. ജനഹിതത്തെ തീരെ വകവയ്ക്കാതെ ദുൎവ്വഹമായ കരം ചുമത്തി അദ്ദേഹം സ്വേച്ഛാഭരണം തുടങ്ങി. സഹികെട്ടപ്പോൾ ജനങ്ങൾ അദ്ദേഹത്തോടെതിൎക്കുകയും 1215-ൽ റണ്ണിമീഡു് എന്ന സ്ഥലത്തുവച്ചു് "മാഗ്നാകാൎട്ടാ" എന്ന മഹാലേഖനത്തിൽ ഒപ്പുവയ്പിക്കയും ചെയ്തു. ജനങ്ങളുടെ പല അവകാശങ്ങളും ജോൺ പ്രസ്തുത മഹാലേഖനത്തിൽ സമ്മതിച്ചുകൊടുത്തു. നീതിപരിപാലനത്തിൽ നിഷ്പക്ഷത പാലിക്കാമെന്നും, നിയമാനുസൃതമായ വിചാരണകൂടാതെ തടവിൽ പാൎപ്പിക്കയില്ലെന്നും മഹാസഭയുടെ അനുമതികൂടാതെ പുതിയ നികുതികൾ ചുമത്തുകയില്ലെന്നും ജോൺ സമ്മതിച്ചു് ഒപ്പുവച്ചു. മഹാലേഖനത്തിലടങ്ങിയിട്ടുള്ള വാഗ്ദാനങ്ങൾ ശരിക്കു പാലിക്കുന്നുണ്ടോ എന്നു പരിശോധിക്കുന്നതിലേക്കായി, ഇരുപത്തഞ്ചംഗങ്ങൾ അടങ്ങിയ പ്രഭുക്കന്മാരുടെ ഒരു കമ്മിററിയും അന്നു നിയുക്തമായി.



ജോൺ രാജാവു് മാഗ്നാ കാർട്ടാ ഒപ്പിടുന്നു.

ജോണിന്റെ പിൻഗാമിയായ ഹെൻറി മൂന്നാമൻ മാഗ്നാ കാർട്ടായിലെ വ്യവസ്ഥകൾക്കു വിരോധമായി ഭരണം നടത്തുവാൻ തുടങ്ങി. ജനങ്ങൾ എതിർത്തു. പണം പിരിച്ചെടുക്കുന്നതിനു് അനുവാദം നേടുന്നതിനായി ഹെൻറി 1258-ൽ പ്രഭുക്കന്മാരുടെ ഒരു സഭ വിളിച്ചുകൂട്ടി. രാജാവിന്റെ നിയമരഹിതമായ ഭരണത്തിൽ ഉണ്ടായ അതൃപ്തിമൂലം വിരളിപിടിച്ച പ്രഭുക്കന്മാർ സായുധരായിട്ടാണു് പാർലമെന്റിൽ സന്നിഹിതരായതു്. തന്മൂലം അതിനു് വിരളിപിടിച്ച പാർലമെന്റ് (Mad Parliament) എന്ന പേർ സിദ്ധിച്ചു. രാജാവിന്റെ സ്യാലനായ സൈമൺ ഡി മോൺഫോർട്ട് (Simon de Montfort) എന്നയാളാണു് പ്രസ്തുത സമിതിയുടെ നേതൃത്വം വഹിച്ചതു്. രാജാവിന്റെ ദുർഭരണത്തിനു വിരാമമിടുവാൻ ചില മാർഗ്ഗങ്ങ

ളില്ലെന്നു വന്നപ്പോൾ, സൈമൻ രാജാവിനെ യുദ്ധത്തിൽ തോല്പിക്കയും തടവിലാക്കയും ചെയ്തു.

1265-ൽ സൈമൻ ഒരു പാർലമെൻറു് വിളിച്ചുകൂട്ടി. പ്രഭുക്കന്മാരേയും പുരോഹിതന്മാരേയും കൂടാതെ പൊതുജന പ്രതിനിധികളേയും ആ പാർലമെൻറിൽ പങ്കുകൊള്ളിച്ചു. രാജാവിനെ ഉപദേശിക്കുന്നതിനു പൊതുജനപ്രതിനിധികൾ



സൈമൺ ഡി മോൺട്ഫോർട്ട്

അന്നാദ്യമായിട്ടാണു് ക്ഷണിക്കപ്പെട്ടതു്. അങ്ങനെ, പൊതുജനപ്രതിനിധികൾ ഭരണകാര്യങ്ങളിൽ പങ്കുകൊള്ളുവാൻ തുടങ്ങി. ചരിത്രപ്രധാനമായ ആ സഭ വിളിച്ചുകൂട്ടിയതു്

മെമ്പർ ആയിരുന്നുവല്ലോ. തന്നിമിത്തം, ജ്യേഷ്ഠൻ ജനസഭയുടെ പിതാവ് (Father of the House of Commons) എന്നറിയപ്പെടുന്നു.

എഡ്വേർഡ് ദ്വിതീയൻെറ കാലത്തു്, 1295-ൽ ഒരു പാർലമെൻറു രാജാവു തന്നെ വിളിച്ചുകൂട്ടുകയുണ്ടായി. പ്രഭുക്കന്മാരും, പുരോഹിതന്മാരും, ജനപ്രതിനിധികളും അടങ്ങിയ ഒരു സഭയായിരുന്നു അതു്. മോഡൽ പാർലമെൻറു (Model Parliament) അഥവാ, മാതൃകാ പാർലമെൻറ് എന്നാണതു് അറിയപ്പെടുന്നതു്. ജനപ്രതിനിധികളെ കൂടാതെ പില്ക്കാലത്തു് ഒരു പാർലമെൻറ് ബ്രിട്ടനിൽ കൂട്ടുകയുണ്ടായിട്ടില്ല.

പ്രഭുക്കന്മാരും പുരോഹിതന്മാരും കൂടിയിരുന്നു നിശ്ചയിക്കുന്ന വരവിനങ്ങൾക്കു സമ്മതം കൊടുക്കുക എന്നുള്ളതായിരുന്നു ആദ്യകാലത്തു് പാർലമെൻറിലെ ജനപ്രതിനിധികൾ ചെയ്തിരുന്നതു്. കാലക്രമത്തിൽ, അവർക്കെല്ലാം കൂടിയിരുന്നു കാര്യങ്ങളെ ചർച്ചചെയ്യുവാൻ തുടങ്ങി. ജനപ്രതിനിധികൾ മാത്രം കൂടിയിരുന്നു ആലോചിക്കുന്ന സഭ ജനസഭയായും, മറ്റേതു പ്രഭുസഭയായും രൂപം മാറി. അങ്ങനെ ജനസഭയെന്നും പ്രഭുസഭയെന്നും രണ്ടു മണ്ഡലങ്ങൾ ഉണ്ടായി.

പുതിയ നികുതി ചുമത്തുന്നതിനു സമ്മതം നേടുന്നതിനായിരുന്നു ആദ്യകാലങ്ങളിൽ പാർലമെൻറു വിളിച്ചുകൂട്ടിയിരുന്നതു്. അങ്ങനെ കൂടുന്ന ഘട്ടങ്ങളിൽ നികുതി ചുമത്തുന്നതിനു സമ്മതം മൂളുന്നതിനു മുമ്പ് രാജാവു പരാതികൾ കേട്ട് പരിഹാരമുണ്ടാക്കണമെന്നും ഒരു വഴക്കം പാർലമെൻറിൽ ഉണ്ടായി. രാജാവിന് ആവശ്യമായ പണം അനുവദിച്ചു കിട്ടുന്നതിനു മററു മാർഗ്ഗങ്ങളില്ലാതിരുന്നതിനാൽ, പരാതികൾക്കു പരിഹാരമുണ്ടാക്കുന്നതിന് അദ്ദേഹം നിർബ്ബന്ധിതനായിത്തീ

ൽ. എന്നു മാത്രമല്ല, രാജാവിൻെറ ചെലവിനങ്ങൾ പരിശോധിക്കുവാനുള്ള അധികാരം പാർലമെൻറ് പിടിച്ചെടുത്തു. വരവിനങ്ങൾ അനുവദിച്ചു കൊടുക്കുന്നതിനും ചെലവിൻെറ കണക്കുകൾ പരിശോധിക്കുന്നതിനും ഉള്ള അധികാരങ്ങൾ ജനപ്രതിനിധികളുടെ വലിയ നേട്ടങ്ങളാണ്. കാലാന്തരത്തിൽ ഭരണം നടത്തുന്ന മന്ത്രിമാരെ പരസ്യമായി വിചാരണ ചെയ്യുന്നതിനും രാജാവിനെത്തന്നെ സിംഹാസനഭ്രഷ്ടനാക്കുന്നതിനും ഉള്ള അധികാരങ്ങൾ പാർലമെൻറു കരസ്ഥമാക്കി.

## നവോത്ഥാന ചിന്തകളും 1688-ലെ രക്തരഹിത വിപ്ലവവും.

മദ്ധ്യകാലത്തിൻെറ അന്ത്യദശയിലും ആധുനികയുഗത്തിൻെറ ആരംഭത്തിലും യൂറോപ്പിലെങ്ങും അലയടിച്ച ഉണർവും നവീനമായ ചിന്താഗതിയും ആണ് നവോത്ഥാനമെന്ന പേരിൽ അറിയപ്പെടുന്നതു്. നവോത്ഥാനത്തിൻെറ ഫലമായി അന്വേഷണബുദ്ധിയും നിരൂപണശീലവും സംജാതമായി. കണ്ണടച്ചു വിശ്വസിക്കുന്നതിൽ കവിഞ്ഞ് മനുഷ്യൻ മറ്റൊന്നും ചെയ്യേണ്ടതില്ലെന്നുള്ള വിശ്വാസത്തെ ചോദ്യം ചെയ്തുകൊണ്ടാണ് നവോത്ഥാനത്തിൻെറ പുറപ്പാട്. സ്വതന്ത്രമായ ചിന്തയും അന്വേഷണബുദ്ധിയും മനുഷ്യരെ പ്രബുദ്ധരാക്കി. പല ചിന്തകന്മാരും നവീനങ്ങളായ ആശയങ്ങൾ അവരുടെ ഗ്രന്ഥങ്ങൾ വഴി പ്രകാശിപ്പിക്കുവാൻ തുടങ്ങി. സ്വാതന്ത്ര്യപ്രേമികളായ ആംഗ്ലേയരെ ആവേശം കൊള്ളിച്ച ഒരു ഗ്രന്ഥമാണ് സർ തോമസ് മൂർ എഴുതിയ "ഉട്ടോപ്പിയ". ഒരാദർശലോകത്തെ സംവീക്ഷണം ചെയ്തിരിക്കയാണൊരു ഗ്രന്ഥത്തിൽ. ഒരു ആദർശവാദി-ഗ്രന്ഥകാരൻ സ്വപ്നം കാണുന്നു. നിയമങ്ങളുടെ പരമമായ ഉദ്ദേശം ജനക്ഷേമമാണെന്നും, ആരാധനാസ്വാതന്ത്ര്യം, വിശ്വാസ

നയകോവിദയായ എലിസബെത്തു രാജ്ഞിയും, ജനസഭയെ തന്റെ പാട്ടിലാക്കി. അവരുടെ ഹിതാനുസരണമുള്ള സമരങ്ങൾ നടത്തുന്നതിനും, നികുതിചുമത്തുന്നതിനും ജനസഭ സമ്മതിച്ചു. ജനസഭയുടെ ഹിതവും, സമ്മതവും അനുസരിച്ചേ അവർ അക്കാൎയ്യങ്ങൾ ചെയ്തിട്ടുള്ളു. ജനസഭയോട് എതിൎക്കുവാൻ മുതിരുകയോ, ജനസഭയുടെ അഭിലാഷത്തിനു വിരുദ്ധമായി പ്രവൎത്തിക്കുവാൻ അവർ ശ്രമിക്കുകയോ ചെയ്തിരുന്നില്ല. രാജ്യത്തിന്റെ പൊതുനന്മയെ ലാക്കാക്കി ഇരുകക്ഷികളും പ്രവൎത്തിച്ചുപോന്നു.

1603-ൽ എലിസബെത്തു രാജ്ഞിയെ തുടൎന്ന് സ്റ്റുവൎട്ട് രാജാക്കന്മാരാണ് ഭരണം നടത്തിയതു്. സ്റ്റുവൎട്ട് വംശത്തിലെ ഒന്നാമത്തെ രാജാവ് ജയിംസ് പ്രഥമനായിരുന്നു. അദ്ദേഹം രാജാധികാരത്തെ സംബന്ധിച്ച് പുതിയ ഒരു സിദ്ധാന്തം ഉന്നയിച്ചു. രാജാവു ദൈവദത്താധികാരനാണെന്നും, ദൈവം രാജാവിലൎപ്പിച്ച അധികാരത്തെ ചോദ്യംചെയ്യുവാൻ ആൎക്കും അധികാരമില്ലെന്നും ആയിരുന്നു ആ മതം. ഇങ്ങനെ രാജാധികാരം ഉന്നതമാണെന്നു പറഞ്ഞുവെങ്കിലും ജയിംസ് ഒന്നാമൻ പാൎലമെന്റിനോട് വഴക്കുകൂട്ടാതെ സൗഹാൎദ്ദമായി കഴിഞ്ഞുകൂടി. തന്നിമിത്തം അദ്ദേഹത്തിന്റെ കാലത്തു് പാൎലമെന്റുമായുള്ള മത്സരം ഒരു വിഷമസന്ധിയിൽ എത്തിയില്ല. ജയിംസിന്റെ പുത്രനായ ചാൾസ് ഒന്നാമന്റെ കാലം വന്നപ്പോൾ സ്ഥിതിഗതികൾ വളരെ വഷളായി. ദൈവദത്തമായ രാജാധികാരപ്രമാണത്തെ അദ്ദേഹം നിൎബ്ബന്ധബുദ്ധിയോടെ മുറുകെപ്പിടിക്കയും പാൎലമെന്റ് തീരെ വഴങ്ങിക്കൊടുക്കാതിരിക്കയും ചെയ്തു. രാജാവിന് ആവശ്യമായ പണം പാൎലമെന്റു് അനുവദിക്കാതിരുന്നപ്പോൾ, അദ്ദേഹം ജനസഭയെ പിരിച്ചുവിടുകയും സ്വേച്ഛാഭരണം തുടങ്ങുകയും ചെയ്തു. പിന്നീടു പണത്തിന്നാവശ്യം വന്നപ്പോൾ രാജാവു ജനസഭ വിളി

ച്ചുകൂട്ടി. ഈ തക്കത്തിന് രാജാവിന്റെ ജനഹിതത്തിനെതിരായ പ്രവൃത്തികളെ ജനസഭ തടുത്തിപ്പാകയും മേലാൽ ദുർഭരണം നടത്തുകയില്ലെന്നുമുള്ള സ്വതന്ത്ര പത്രം രാജാവിനെക്കൊണ്ട് ഒപ്പിടുവിച്ചു ബാദ്ധ്യപ്പെടുത്തുകയും ചെയ്തു. 1628-ൽ ഉണ്ടായ പ്രസ്തുത കരാർ ഉടനെ രാജാവ് ലംഘിക്കുവാൻ തുടങ്ങി. രാജാവിന്റെ ചെയ്തികളെ ജനസഭ ചോദ്യംചെയ്തു. കോപിഷ്ഠനായ ചാറത്സ് പാർലമെന്റ് പിരിച്ചുവിട്ടു 11 വർഷക്കാലം അദ്ദേഹം ജനസഭകൂടാതെ രാജ്യംഭരിച്ചു. ഒടുവിൽ സ്കോട്ട്ലൻഡുമായി യുദ്ധംചെയ്യേണ്ട ഒരു ഘട്ടം വന്നപ്പോൾ ചാറത്സ് വീണ്ടും ജനസഭ വിളിച്ചുകൂട്ടി. ഈ ജനസഭയാകട്ടെ, ചാറൽസിന്റെ പലപ്രവൃത്തികളും അന്യായമെന്നു വിധിച്ചു. തുടർന്ന് രാജാവും പാർലമെന്റും തമ്മിൽ ഒരു സമരംതന്നെ നടന്നു. ചാറത്സ് തടവുകാരനാക്കപ്പെട്ടു. രാജ്യദ്രോഹകുറ്റം ചുമത്തി



ക്രോംവെൽ

അദ്ദേഹത്തെ വധിച്ചു. അതിനുശേഷം, ഇംഗ്ലണ്ട് ഒരു റിപ്പബ്ലിക്കായി പ്രഖ്യാപിക്കപ്പെട്ടു. പാർലമെൻറിലെ നേതാവായിരുന്ന ഒളിവർ ക്രോംവെൽ ഭരണകർത്താവായിത്തീർന്നു. ഒരു സംരക്ഷകൻ എന്ന നിലയിൽ അദ്ദേഹം ഉദ്ദേശം 10 കൊല്ലം രാജ്യം ഭരിച്ചു.

ക്രോംവെല്ലിന്റെ മരണശേഷം വീണ്ടും രാജവാഴ്ചയ്ക്കുള്ള അഭിലാഷം ജനങ്ങൾക്കുണ്ടായി. ചാൾസ് ഒന്നാമന്റെ പുത്രനായ ചാൾസ് രണ്ടാമനെ രാജാവായി അഭിഷേകം ചെയ്തു. പിതാവിന്റെ പ്രവൃത്തികളും അതിന്റെ ദുരിതഫലങ്ങളും മനസ്സിൽ വച്ചുകൊണ്ട് അദ്ദേഹം പാർലമെൻറിനോട് വഴക്കു കൂടാതെ നയത്തിൽ ഭരണം നടത്തി. അദ്ദേഹത്തിന്റെ പിൻഗാമിയായ ജയിംസ് രണ്ടാമന്റെ കാലത്ത് ജനസഭയുമായുള്ള വഴക്ക വീണ്ടും ആവർത്തിക്കപ്പെട്ടു. 1685-ൽ ആണ് അദ്ദേഹം രാജാവായത്. ജയിംസ് റോമൻകത്തോലിക്കാ പക്ഷപാതിയായിരുന്നു. കത്തോലിക്കാ സഭയ്ക്ക് പ്രതികൂലമായിരുന്ന പല നിയമങ്ങളും അദ്ദേഹം പിൻവലിച്ചു. എന്നുമാത്രമല്ല പല കത്തോലിക്കരേയും അദ്ദേഹം പ്രധാനപ്പെട്ട സ്ഥാനങ്ങളിൽ ഉദ്യോഗസ്ഥന്മാരായി നിയമിച്ചു. പ്രതികൂലം പ്രകടിപ്പിച്ച പലരേയും രാജാവ് അതികഠിനമായി ശിക്ഷിച്ചു. വൃദ്ധനായ ജയിംസിന്റെ മരണംവരെ എങ്ങനെയും സഹിച്ചു കൂട്ടുവാൻ ജനങ്ങൾ ക്ഷമിച്ചു കഴിച്ചുകൂട്ടുകയായിരുന്നു. അദ്ദേഹത്തിനുശേഷം പുത്രിയായ മേരി രാജ്ഞിയായിത്തീരുമെന്ന് ജനങ്ങൾ ആശ്വസിച്ചു. മേരിയും അവരുടെ ഭർത്താവായ വില്യമും പ്രോട്ടസ്റ്റൻറുകാരായിരുന്നു. പ്രോട്ടസ്റ്റൻറുഭരണത്തെ പ്രത്യാശിച്ചുകൊണ്ടിരുന്ന ജനങ്ങൾക്ക് നിരാശയുളവാക്കുമാറ് ജയിംസിന് ഒരു പുത്രനും ജനിച്ചു. (1688) അതോടെ കത്തോലിക്കാഭരണം വീണ്ടും തുടരുമെന്ന ഭീതി ജനങ്ങൾക്കുണ്ടായി.

ജനങ്ങൾ ഇളകി വശായി. ഒരു വിപ്ലവത്തിനുള്ള കളമൊരുക്കൽ ഉന്നതിയിൽ നടന്നു. സ്വേച്ഛാധികാരിയായി ദുർഭരണം നടത്തിയിരുന്ന ജെയിംസിന്റെ ഭരണം അവസാനിപ്പിക്കുവാൻതന്നെ അവർ തീരുമാനിച്ചു. ജെയിംസിന്റെ പുത്രിയായ മേരി രാജകുമാരിയേയും അവരുടെ ഭർത്താവായ ഹോളണ്ടിലെ വില്യമിനെയും ജനനേതാക്കൾ ഇംഗ്ലണ്ടിലേക്കു ക്ഷണിച്ചുവരുത്തി. അവർ ഇംഗ്ലണ്ടിൽ ഇറങ്ങിയപ്പോൾ ജനങ്ങൾ അവരുടെ പക്ഷത്തുചേർന്നു. ജെയിംസ് ആത്മരക്ഷാർത്ഥം ഇംഗ്ലണ്ടിൽനിന്ന് ഓടിപ്പോയി. 1688-ൽ വില്യമിനെയും, മേരിയേയും ഇംഗ്ലണ്ടിലെ രാജാവും, രാജ്ഞിയുമായിട്ട് അവരോധിച്ചു. സുപ്രധാനമായ ഈ സംഭവമത്രേ രക്തരഹിതമായ വിപ്ലവം അഥവാ മഹത്തായ വിപ്ലവം എന്നറിയപ്പെടുന്നത്. മാഗ്നാ കാർട്ടയിലെയും മറ്റു പൗരാവകാശ പ്രമാണങ്ങളിലെയും നിയമങ്ങൾ ഉൾക്കൊള്ളിച്ചുകൊണ്ട് പാർലമെന്റ് ഒരു നിയമം പാസ്സാക്കി (Bill of Rights). വില്യമും മേരിയും അതംഗീകരിച്ചു. അതോടുകൂടി നിയന്ത്രിത രാജഭരണം നടപ്പിലായി. സ്വേച്ഛാഭരണം അവസാനിച്ചു. പാർലമെന്റിന്റെ പരമാധികാരം അസന്നിഗ്ദ്ധമായി അംഗീകരിക്കപ്പെട്ടു. രാജാവും പാർലമെന്റുമായി നടന്ന ആംഗല രാഷ്ട്രീയ ചരിത്രത്തിലെ ദീർഘമായ സമരം ഇങ്ങനെ പാർലമെന്റിന്റെ പൂർണ്ണവിജയത്തിൽ കലാശിച്ചു. പിന്നീട് ഒരു രാജാവും പാർലമെന്റിന്റെ പരമാധികാരത്തെ ചോദ്യംചെയ്തിട്ടില്ല; ചോദ്യം ചെയ്യുവാൻ ധൈര്യപ്പെട്ടിട്ടുമില്ല.

## ക്യാബിനറ്റു ഭരണരീതി.

ബ്രിട്ടനിലെ ഇന്നത്തെ ക്യാബിനറ്റു ഭരണരീതിക്കു ഹേതുഭൂതമായ ചരിത്രമെന്ത്?- ജെയിംസ് രണ്ടാമൻ രാജാവായിരുന്ന

കാലത്തു്, പിൻഗാമിയായി രാജ്യഭാരം ഏറ്റെടുക്കേണ്ടയാളായിരുന്ന ചാറത്സ് രണ്ടാമൻ ഒരു കത്തോലിക്കനായിരുന്നതിനാൽ അദ്ദേഹത്തെ സിംഹാസനാരോഹണത്തിൽനിന്നു മാററിനിൎത്തുന്നതിന്നു് പാർലമെൻറിലെ ചില മെമ്പറന്മാക്കു് അഭിപ്രായമുണ്ടായിരുന്നു. ദേശീയകക്ഷിഎന്ന നിലയിൽ (The Country party) അവർ ഒരു ബിൽ പാർലമെൻറിൽ അവതരിപ്പിച്ചു. ജനസഭ ആ ബില്ലിനെ ആവശ്യാവശ്യം പാസ്സാക്കിയെങ്കിലും, പ്രഭുസഭ രണ്ടു തവണയും അതു തിരസ്കരിക്കയാണുണ്ടായതു്. ചാൾസിൻെറ അവകാശം സംരക്ഷിക്കുന്നതിനു്, പാർലമെൻറിൻെറ ഈ നിലപാടു് അശാസ്യമായിരിക്കയില്ലെന്നു കരുതി ചാറത്സു് ജനസഭ പിരിച്ചുവിടുകയുണ്ടായി. പാർലമെൻറു് വിളിച്ചുകൂട്ടണമെന്നു് ദേശീയകക്ഷി മുറവിളി കൂട്ടിയപ്പോൾ, രാജാവിൻെറ പാർശ്വവർത്തികളായിരുന്ന "കൊട്ടാരക്കക്ഷി" (The Court party) അതിനോടെതിർത്തുവന്നു. അവരുടെ വിദ്വേഷംമൂലം "വിദ്വേഷികൾ" (Abhorrers) എന്നു് അവർ അറിയപ്പെട്ടു. ദേശീയകക്ഷികൾ പാർലമെൻറു വിളിച്ചുകൂട്ടുവാൻ അപേക്ഷിച്ചതുകൊണ്ടു് "അപേക്ഷകർ" (Petitioners) എന്നും അറിയപ്പെട്ടു. പുച്ഛരസത്തിൽ "അപേക്ഷ"കരെ "വിഗ്ഗുകൾ" (Whigs) എന്നും, വിദ്വേഷികളെ "ടോറികൾ" (Tories)എന്നും വിളിച്ചുവന്നു. പാർലമെൻറിൽ ഇങ്ങനെ രണ്ടു കക്ഷികൾ ഉണ്ടായി. കാലക്രമത്തിൽ വിഗ്ഗുകൾ മിതവാദികളായും (Liberals), ടോറികൾ യാഥാസ്ഥിതികരായും (Conservatives) മാറി. സ്റ്റ്യൂവർട്ടു് രാജാക്കന്മാരുടെ കാലത്തു്, പാർലമെൻറിലെ ഏതാനും പ്രധാനികളുമായി രാജാവു കൂടിയാലോചന നടത്തുക പതിവുണ്ടായിരുന്നു. പ്രത്യേകകക്ഷികളിൽ നിന്നായിരുന്നില്ല, ഇവരെ തെരഞ്ഞെടുത്തിരുന്നതു്. പാർലമെൻറിൻെറ അധികാരങ്ങൾ വർദ്ധിച്ചുതുടങ്ങി, പാർലമെൻറിൽ നല്ല സ്വാധീനമുള്ളവരെ നിയമിച്ചുതുടങ്ങി. വില്യം ആദ്യകാലത്തിൽ എല്ലാ കക്ഷികളിൽനിന്നി

നും മന്ത്രിമാരെ സ്വീകരിച്ചു. എന്നാൽ പ്രായോഗികമായ പല വൈഷമ്യങ്ങളും അദ്ദേഹം നേരിടേണ്ടിവന്നു. വിവിധ കക്ഷികളിൽനിന്നായിരുന്നതുകൊണ്ട് മന്ത്രിമാർ തമ്മിൽ അഭിപ്രായൈക്യവും ഇല്ലാതായി. തന്നിമിത്തം മന്ത്രിസഭയുടെ സുഗമമായ പ്രവർത്തനം നഷ്ടപ്പെട്ടു. ജനസഭയിൽ ഭൂരിപക്ഷമുള്ള കക്ഷികളിൽനിന്നും മന്ത്രിമാരെ തെരഞ്ഞെടുക്കുന്നതാണ് സുഗമമായ പ്രവർത്തനത്തിനു നല്ലതെന്ന് അദ്ദേഹത്തിനു തോന്നി. അങ്ങനെ തന്റെ മന്ത്രിസഭയിലേക്ക് (ക്യാബിനറ്റ്) ജനസഭയിൽ ഭൂരിപക്ഷമുള്ള കക്ഷിയിൽനിന്ന് അംഗങ്ങളെ തെരഞ്ഞെടുക്കുവാൻ തുടങ്ങി. വിഗ്ഗ്പാർട്ടിക്ക് ഭൂരിപക്ഷമുള്ളപ്പോൾ ആ പാർട്ടിയിൽനിന്നും ടോറി പാർട്ടിക്ക് ഭൂരിപക്ഷമുള്ളപ്പോൾ ആ പാർട്ടിയിൽനിന്നും മന്ത്രിമാരെ തെരഞ്ഞെടുത്തുവന്നു. നിയമങ്ങളും, ബില്ലുകളും മുതലായവ പാസ്സാക്കിയെടുക്കുന്നത് അതു സുഗമമാക്കിത്തീർത്തു. ആനി രാജ്ഞിയുടെ കാലത്തു (1702–1714) അതേ നടപടിതന്നെ സ്വീകരിച്ചു. രാജ്ഞിയുടെ മരണത്തോടുകൂടി ക്യാബിനറ്റു ചരിത്രത്തിൽ സ്മരണീയമായ സംഭവവികാസം ഉണ്ടായി. 1714-ൽ ആനിരാജ്ഞി മരണമടഞ്ഞതോടെ സ്റ്റ്യുവർട്ട് ഭരണം അവസാനിച്ചു. അതിനുശേഷം പാർലമെന്റ് ഇംഗ്ലണ്ടിൽ രാജാവായി വാഴിച്ചത് ജർമ്മനിയിലെ ഹാനോവർ വംശത്തിലെ ജോർജ്ജ് ഒന്നാമനെയായിരുന്നു. ജോർജ്ജ് ഒന്നാമനും, പിൻഗാമിയായ ജോർജ്ജ് രണ്ടാമനും ഇംഗ്ലീഷു ഭാഷയോ, ഇംഗ്ലീഷു പാരമ്പര്യമോ ആചാരങ്ങളോ അറിഞ്ഞുകൂടായിരുന്നു. ജോർജ്ജ് ഒന്നാമന്റെ മന്ത്രിയായിരുന്ന വാൾപ്പോളിന് ജർമ്മൻഭാഷയും വശമില്ലായിരുന്നു. അതിനാൽ ജോർജ്ജ് ഒന്നാമൻ മന്ത്രിസഭായോഗങ്ങളിൽ പങ്കെടുത്തിരുന്നില്ല. പ്രധാനമന്ത്രിയായിരുന്ന വാൾപ്പോൾതന്നെയാണ് അദ്ധ്യക്ഷം വഹിച്ചിരുന്നത്. ഇങ്ങനെ മന്ത്രിസഭായോഗങ്ങളിൽ പ്രധാനമന്ത്രി അദ്ധ്യക്ഷത വഹിക്കുന്ന വഴക്കം ഉണ്ടായി. വാൾപ്പോളിനെ പ്രധാനമന്ത്രിയായി സ്വീകരിച്ചു

മെന്നു് വാൽപ്പോൾ നിർബന്ധിച്ചു. മന്ത്രിസഭാംഗങ്ങൾക്കുള്ള കൂട്ടുത്തരവാദിത്വവും മന്ത്രിസഭയ്ക്കു് പാർലമെന്റിനോടുള്ള ഉത്തരവാദിത്വവും സ്ഥാപിക്കപ്പെട്ടു. പാർലമെന്റിൽ ഭൂരിപക്ഷം നഷ്ടപ്പെട്ടാൽ മന്ത്രിസഭ രാജിവയ്ക്കണമെന്നുള്ള കീഴ്വഴക്കവും നടപ്പിലായി. വാൽപ്പോൾ പ്രധാനമന്ത്രിയുടെ ജോലികൾ ചെയ്തിരുന്നുവെങ്കിലും, പ്രധാനമന്ത്രിയെന്ന പദം ഉപയോഗിച്ചിരുന്നില്ല.

ജോർജ്ജ് മൂന്നാമന്റെ കാലത്തു് രാജാധികാരം പുനഃസ്ഥാപിക്കുവാൻ ഒരു ശ്രമം നടന്നു. എങ്കിലും, അതു പരാജയത്തിലാണു കലാശിച്ചതു്. അതിനുശേഷം പാർലമെന്റുഭരണസമ്പ്രദായവും, ക്യാബിനററുഭരണസമ്പ്രദായവും ഇംഗ്ലണ്ടിൽ നിർബാധം നടന്നുവരുന്നു.

ഇംഗ്ലണ്ടിൽ ഇന്നു് പ്രധാനമായി മൂന്നു രാഷ്ട്രീയകക്ഷികളാണുള്ളതു്; യാഥാസ്ഥിതികർ, മിതവാദികൾ, തൊഴിലാളികൾ. തെരഞ്ഞെടുപ്പു കഴിഞ്ഞാൽ പാർലമെന്റിൽ ഭൂരിപക്ഷമുള്ള കക്ഷിയുടെ നേതാവിനെ ക്ഷണിച്ചുവരുത്തി മന്ത്രിസഭ രൂപീകരിക്കുവാൻ രാജാവു് ആവശ്യപ്പെടുന്നു. പ്രധാനമന്ത്രിയുടെ നാമനിർദ്ദേശപ്രകാരം സഹമന്ത്രിമാരെ രാജാവു നിയമിക്കുന്നു. ജനസഭയിൽ ഭൂരിപക്ഷമുള്ള കാലത്തോളവും ഭൂരിപക്ഷത്തിന്റെ പിന്തുണ നിരാകരിക്കാത്ത കാലത്തോളവും മന്ത്രിസഭയെ മാററുന്നതിനു രാജാവിനു് അധികാരമില്ല. ജനസഭയുടെ പിന്തുണ നഷ്ടപ്പെടുന്ന സമയം മന്ത്രിസഭ രാജിവയ്ക്കുകയും ചെയ്യുന്നു. പാർലമെന്റിന്റെ പിന്തുണ നഷ്ടമാകുന്നതു് ജനങ്ങളുടെ പിന്തുണ ഇല്ലാതാകുന്നതിനു സമമാണു്. അതിനാൽ മന്ത്രിസഭയ്ക്കു ജനങ്ങളോടും ഉത്തരവാദിത്വമുണ്ടെന്നു് പറയാവുന്നതാണു്.

---

വിഭാഗം 3.

# അമേരിക്കയിലേയും ഫ്രാൻസിലേയും വിപ്ലവങ്ങൾ.

## 1

## അമേരിക്കയിലെ വിപ്ലവം.

17-ാം നൂറ്റാണ്ടിൽ വടക്കെഅമേരിക്കയുടെ കിഴക്കെതീരത്തു് ഇംഗ്ലീഷുകാർ 13 കോളനികൾ സ്ഥാപിച്ചു എന്നു് ഗ്രഹിച്ചിട്ടുണ്ടല്ലോ. 1775-ൽ ബ്രിട്ടന്റെ ആധിപത്യത്തിൽനിന്നും മോചനം ലഭിക്കുന്നതിനുവേണ്ടി യുദ്ധം തുടങ്ങി. യുദ്ധത്തിൽ കോളനികൾ ജയിച്ചു. കോളനികളുടെ സ്വാതന്ത്ര്യം ബ്രിട്ടൻ അംഗീകരിച്ചു. ഈ വിജയകരമായ അമേരിക്കൻസ്വാതന്ത്ര്യസമരത്തെയാണു് അമേരിക്കൻ വിപ്ലവം എന്നു പറയുന്നതു്.

ഈ വിപ്ലവത്തിന്റെ കാരണങ്ങളിൽ മുഖ്യമായതു് സാമ്പത്തികമാണു്. രാഷ്ട്രീയകാരണങ്ങളും അപ്രധാനങ്ങളല്ല. മാതൃരാജ്യമായ ഇംഗ്ലണ്ടിൽ താമസിച്ചിരുന്ന ഇംഗ്ലീഷുകാരുടെ സുഖസൗകര്യങ്ങൾക്കുവേണ്ടി കോളനികളെ ചൂഷണം ചെയ്തിരുന്നു. വ്യാപാരസ്വാതന്ത്ര്യം കോളനികൾക്കില്ലായിരുന്നു. അവ

"ബോസ്റ്റൺ ടീ പാർട്ടി" എന്ന പ്രസിദ്ധമായതു്. 1775-ൽ യുദ്ധം പൊട്ടിപ്പുറപ്പെട്ടു.

ലെക്സിങ്ടൺ എന്ന സ്ഥലത്തുവച്ചാണു് ആദ്യത്തെ യുദ്ധം നടന്നതു്. 1776-ൽ കോളനികളുടെ പ്രതിനിധികൾ സമ്മേളിച്ചു നടത്തിയ സ്വാതന്ത്ര്യപ്രഖ്യാപനം ഈ സമരത്തിലെ അതിപ്രധാനമായ സംഭവമാണു്. 1777-ൽ സാരട്ടോഗ എന്ന സ്ഥലത്തുവച്ചും 1781-ൽ യോർക്ക് ടൗൺ എന്ന സ്ഥലത്തുവച്ചും അമേരിക്കൻസേന ബ്രിട്ടീഷുകാരെ തോല്പിച്ചു. 1783-ലെ 'വെഴ്സായ്' സന്ധിമൂലം ബ്രിട്ടൻ കോളനികളുടെ സ്വാതന്ത്ര്യം അംഗീകരിച്ചു.

കോളനികളുടെ വിജയത്തിനുള്ള കാരണങ്ങളിൽ ഏറ്റവും



വാഷിംഗ്ടൺ

പ്രാധാന്യമർഹിക്കുന്നത് ഫ്രാൻസും സ്പെയിനും അമേരിക്കയ്ക്കു പ്രത്യക്ഷത്തിൽ നൽകിയ സഹായമാണ്. പരസ്പരബന്ധമൊന്നുമില്ലാതെ കിടന്നിരുന്ന കോളനികളിൽ ആശ്ചര്യകരമായി കണ്ട ഐക്യബോധവും, നിശ്ചയദാർഢ്യവും ജോർജ്ജ് വാഷിംഗ്ടന്റെ സമർത്ഥമായ നേതൃത്വവും ബ്രിട്ടന്റെ പരാജയത്തിനു കാരണമായിത്തീർന്നു.

സ്വാതന്ത്ര്യസമരത്തിനുശേഷം 13 കോളനികളും ഒന്നിച്ചുചേർന്ന് ഒരു യൂനിയൻഗവൺമെന്റ് സ്ഥാപിക്കുന്നതിൽ പല പ്രതിബന്ധങ്ങളുമുണ്ടായിരുന്നെങ്കിലും, ഒടുവിൽ എല്ലാ കോളനികളുടേയും പ്രതിനിധികൾ ചേർന്ന് ഒരു സംയുക്തരാഷ്ട്രം രൂപീകരിക്കുകതന്നെ ചെയ്തു. അങ്ങനെ അമേരിക്കൻ ഐക്യനാടുകൾ സംജാതമായി. അവിടത്തെ ഭരണസമ്പ്രദായം പലതുകൊണ്ടും പുതുമയുള്ളതായിരുന്നു. ഒരു ലിഖിതഭരണഘടനയോടുകൂടിയ സംയുക്ത റിപ്പബ്ലിക്കൻ രാഷ്ട്രം സ്ഥാപിച്ച് ജനകീയഭരണം നടപ്പിലാക്കുകയായിരുന്നു അത്. ജനാധിപത്യം, റിപ്പബ്ലിക്ക്, സംയുക്തഭരണം എന്നിവ പുതിയ ആശയങ്ങളായിരുന്നില്ല. അവ പുരാതന ഗ്രീസിലും റോമിലും പ്രചാരത്തിലുണ്ടായിരുന്നു. എന്നാൽ ലിഖിതഭരണഘടന ഒരു നൂതന ആശയമായിരുന്നു. ഈ എല്ലാ ആശയങ്ങളും ഭംഗിയായി കൂട്ടിയിണക്കി പ്രായോഗികവും [illegible]വുമായ ഒരു ഭരണസമ്പ്രദായം സ്ഥാപിക്കുവാൻ സാധിച്ചതിലാണ് ഇതിന്റെ പ്രത്യേകത കാണുന്നത്.

ഈ സംയുക്തഭരണഘടനയിൽ ആഭ്യന്തരകാര്യങ്ങൾ ഓരോ ഘടകസംസ്ഥാനത്തിനും പൂർണ്ണ സ്വാതന്ത്ര്യത്തോടുകൂടി വിട്ടുകൊടുക്കുകയും രാഷ്ട്രത്തെ പൊതുവേ ബാധിക്കുന്ന പ്രതിരോധം, യുദ്ധം, സന്ധിചെയ്യൽ മുതലായ കേന്ദ്രഗവൺമെന്റ് ... കാര്യം ചെയ്യുന്നതിനു നിശ്ചയിക്കുകയും ചെയ്തു. ഘടകസംസ്ഥാനങ്ങളെ പ്രതിനിധാനം ചെയ്യുന്ന ഒരു സെനറ്റും പൗരജന

ങ്ങളെ പ്രതിനിധാനം ചെയ്യുന്ന ഒരു പ്രതിനിധിസഭയും ഉൾക്കൊള്ളുന്ന ഒരു ദ്വിമണ്ഡലനിയമസഭയിലാണ് പരമാധികാരം സ്ഥിതി ചെയ്യുന്നത്.

അമേരിക്കൻ വിപ്ലവം വിദൂരവ്യാപകമായ ഫലമുളവാക്കിയ ലോകചരിത്രത്തിലെ ഒരു സുപ്രധാന സംഭവമാണ്. ഇതിനെ തുടർന്നാണ് ഫ്രാൻസിൽ വിപ്ലവം പൊട്ടിപ്പുറപ്പെട്ടത്. തെക്കേഅമേരിക്കയിൽ പോർട്ടുഗലിനും സ്പെയിനിനും ഉണ്ടായിരുന്ന കോളനികളും കാലതാമസംകൂടാതെ സ്വാതന്ത്ര്യം സമ്പാദിച്ചു. ബ്രിട്ടന്റെ കൊളോണിയൽനയത്തിൽ സാരമായ വ്യതിയാനം വരുത്തുന്നതിന് ഈ വിപ്ലവം പ്രധാനമായ ഒരു കാരണമായിരുന്നു. നിയമസഭയിൽ പ്രാതിനിധ്യമില്ലാത്ത ഒരു ജനതയുടെമേൽ നികുതി ചുമത്തുന്നതിന് പ്രസ്തുത നിയമസഭയ്ക്ക് അധികാരമില്ലെന്നുള്ള തത്വം ലോകം അമേരിക്കൻ വിപ്ലവത്തോടുകൂടി അംഗീകരിച്ചു.

2

## ഫ്രാൻസിലെ വിപ്ലവം.

ഫ്രാൻസിലെ സ്വേച്ഛാധിപതികളായ രാജാക്കന്മാരുടെയും പഴയ ഫ്യൂഡൽസമ്പ്രദായത്തിൽ ദുരധികാരം പുലർത്തിക്കൊണ്ട് സാധാരണജനങ്ങളെ ഞെട്ടിച്ചുപോന്ന പ്രഭുക്കന്മാരുടെയും ദുർഭരണംകൊണ്ട് പൊറുതിമുട്ടി അവിടത്തെ സാധാരണജനങ്ങൾ നടത്തിയ അക്രമപ്രസരവും രക്തപങ്കിലവുമായ വിപ്ലവത്തെയാണ് ഫ്രഞ്ചുവിപ്ലവം എന്നു പറയുന്നത്. 1789-ൽ പൊട്ടിപ്പുറപ്പെട്ട ഈ വിപ്ലവം ആറുകൊല്ലത്തോളം നീണ്ടുനിന്നു

രാജാധികാരം ദൈവദത്തമാണെന്നു വിശ്വസിച്ചുകൊണ്ടു് രാജ്യത്തിലെ ധനം മുഴുവൻ കൊട്ടാരത്തിലെ ആഡംബരജീവിതത്തിനായി ധൂർത്തടിച്ചുപോന്ന രാജാക്കന്മാർ അലസന്മാരും പ്രജാക്ഷേമത്തിൽ വിമുഖരും ആയിരുന്നു. ഇതിന്റെ ഫലമായി സമൂഹവ്യവസ്ഥിതിയിൽ ഉണ്ടായിരുന്ന ഉദ്യോഗസ്ഥന്മാർ സാധാരണജനങ്ങളെ ഞെക്കിപ്പിഴിഞ്ഞു് നികുതി വസൂലാക്കിയിരുന്നു. ജനസമൂഹത്തിലെ പ്രഥമസ്ഥാനികളായിരുന്ന(The First Estate of Society) പുരോഹിതന്മാരും. ദ്വിതീയസ്ഥാനികളായിരുന്ന (The Second Estate of Society) പ്രഭുക്കന്മാരും നികുതിയിൽനിന്നു് ഒഴിവാക്കപ്പെട്ടിരുന്നു. ഇതിന്റെ ഫലമായി നികുതിഭാരം മുഴുവനും ചുമക്കേണ്ടിവന്നതു് സാധാരണ ജനങ്ങളായിരുന്നു. ഗവൺമെന്റുദ്യോഗങ്ങളും സ്ഥാനമാനങ്ങളും പുരോഹിതന്മാരും പ്രഭുക്കന്മാരും പങ്കിട്ടെടുത്തിരുന്നു. രാജ്യത്തിലെ വമ്പിച്ച ജന്മികളും അവർതന്നെയായിരുന്നു. കഠിനാധ്വാനം ചെയ്തുണ്ടാക്കിയ ആദായത്തിന്റെ ഭൂരിഭാഗവും പ്രഭുക്കന്മാർക്കും പുരോഹിതന്മാർക്കും കൊടുത്തുകഴിഞ്ഞതിന്റെ ശേഷം രാജകീയഭാഗംകൂടി കൊടുക്കേണ്ടിവന്ന കൃഷിക്കാർക്ക് ഉപജീവനത്തിനുപോലുമുള്ള വക ശേഷിച്ചിരുന്നില്ല. സാമൂഹ്യമായും പല അവശതകൾ അവരനുഭവിച്ചുപോന്നു. പ്രഭുവിന്റെ സമ്മതംകൂടാതെ വിവാഹാദികർമ്മങ്ങൾപോലും ചെയ്യുവാൻ സാധാരണക്കാർക്ക് സ്വാതന്ത്ര്യമില്ലായിരുന്നു.

18-ാം ശതാബ്ദത്തിൽ ഫ്രാൻസിൽ സാക്ഷരതയുള്ളവരുടെ എണ്ണം വളരെ കുറവല്ലായിരുന്നു. തന്നിമിത്തം വിപ്ലവാത്മകമായ ആശയങ്ങൾ ഉന്നയിച്ചുകൊണ്ടു് ചില ചിന്തകന്മാരും സാഹിത്യകാരന്മാരും എഴുതിയ ഗ്രന്ഥങ്ങൾക്കു് സാമാന്യജനങ്ങളുടെ ഇടയിൽ പ്രചുരപ്രചാരം ലഭിക്കുകയും അവരെ ഉദ്ബുദ്ധരാക്കിത്തീർക്കുകയും ചെയ്തു. വോൾട്ടയർ, റൂസ്സോ, മോണ്ടെസ്ക്യൂ എന്നിവരായിരുന്നു അവരിൽ പ്രമുഖന്മാർ. രാജാവു്,

പുരോഹിതൻ, പ്രഭു എന്നിവരുടെ അധികാരദുർവിനിയോഗത്തെ വോൾട്ടെയർ നിശിതമായി വിമർശിച്ചു. ഫ്രാൻസിൽ നിലവിലിരുന്ന അപരിഷ്കൃത നിയമങ്ങളുടെ നേർക്ക് അദ്ദേഹം അലറുകതന്നെ ചെയ്തു. റൂസ്സോയുടെ സ്വാധീനശക്തി കുറെക്കൂടി വിപുലമായിരുന്നു. ഈ വിപ്ലവത്തിന്റെ പ്രവാചകനെന്നുകൂടി അദ്ദേഹത്തെ അറിയുന്നു. അന്നത്തെ സാമൂഹ്യവ്യവസ്ഥയെ പാടേ ഉടച്ചു വാർക്കണമെന്ന് ആഹ്വാനം ചെയ്തുകൊണ്ട് അതിനുള്ള ന്യായങ്ങൾ "സോഷ്യൽ കോൺട്രാക്റ്റ്" എന്ന അദ്ദേഹത്തിന്റെ പുസ്തകത്തിൽ വിവരിച്ചു. "സ്വാതന്ത്ര്യം, സമത്വം,



റൂസ്സോ

സാഹോദര്യം" എന്ന അദ്ദേഹത്തിന്റെ ത്രിപദമന്ത്രോച്ചാരണം വിപ്ലവത്തിന് അത്യധികമായ ആവേശം നൽകുന്ന മുദ്രാവാക്യമായിത്തീർന്നു. ദുരധികാരത്തെ നിയന്ത്രിക്കുന്നതിനായി നിയമനിർമ്മാണം, ന്യായപരിപാലനം, ഭരണകാര്യനിർവ്വഹണം എന്നിവ ഒരു വ്യക്തിയിൽ കേന്ദ്രീകരിച്ചിരുന്ന സ്ഥിതി മാറ്റി ഇവയെ വ്യത്യസ്തഹസ്തങ്ങളിൽ നിക്ഷിപ്തമാക്കണമെന്ന് മൊണ്ടെസ്ക്യൂ വാദിച്ചു. ജനകീയഭരണത്തിന്റെ പ്രായോഗികതയെയും തൽഫലമായുണ്ടാകുന്ന സാമൂഹ്യസമത്വത്തെയും പറ്റി നേരിട്ട് അറിവുള്ള പലേ ആളുകളും ഇക്കാലത്തു ഫ്രാൻസിൽ ഉണ്ടാകുന്നതിനിടയായി. അമേരിക്കൻ സ്വാതന്ത്ര്യസമര

ത്തിൽ അമേരിക്കക്കാരുടെ ഭാഗത്തു ചേർന്ന് യുദ്ധംചെയ്തു മടങ്ങിയെത്തിയ ഫ്രഞ്ചുസൈനികർ വ്യക്തിസ്വാതന്ത്ര്യത്തെപ്പററി തികച്ചും ബോധമുള്ളവരായിരുന്നു. അവരുടെ അടങ്ങാത്ത സ്വാതന്ത്ര്യതൃഷ്ണയും വിപ്ലവത്തിനു മറെറാരു കാരണമായിരുന്നു. പണദൗർലഭ്യംമൂലം വിഷമിച്ച രാജാവായ ലൂയി പതിനാറാമൻ 1789-ൽ ഫ്രാൻസിലെ പൊതുസഭ (States General) വിളിച്ചു കൂട്ടുവാൻ നിർബന്ധിതനായി. ഇതോടുകൂടി വിപ്ലവാരംഭവുമായി.

1614-നുശേഷം ആദ്യമായിട്ടായിരുന്നു പൊതുസഭ സമ്മേളിച്ചതു്. ദുർഭരണത്തിനെതിരായി ജനങ്ങൾക്കുള്ള രൂക്ഷമായ അമർഷം രാജാവിനെ അറിയിക്കുവാൻ വഴിയൊന്നുമില്ലാതെ വിഷമിച്ചു കഴിഞ്ഞിരുന്ന ഫ്രഞ്ചുജനത ഈ അവസരത്തെ പരമാവധി ഉപയോഗിക്കുവാൻതന്നെ നിശ്ചയിച്ചു. പഴയ പതിവനുസരിച്ചുതന്നെ സാധാരണക്കാരുടെ പുരോഗമനപരമായ എല്ലാ നിർദ്ദേശങ്ങളും പുരോഹിതന്മാരും പ്രഭുക്കന്മാരും ഒറെക്കെട്ടായിനിന്ന് എതിർത്തു. എന്നാൽ അതൊന്നും വകവെക്കാതെ പൊതുസഭയെ ഒരു 'ദേശീയസഭ'യായി (National Assembly) സാധാരണക്കാർ പ്രഖ്യാപിച്ചു. ഫ്രാൻസിലെ ഫ്യൂഡൽവ്യവസ്ഥിതി അനുസരിച്ച് പുരോഹിതന്മാരും പ്രഭുക്കന്മാരും അനുഭവിച്ചുപോന്ന എല്ലാ പ്രത്യേകാനുകൂല്യങ്ങളേയും അവർ റദ്ദാക്കി. ആർക്കും നികുതിയിൽ നിന്നൊഴിഞ്ഞു മാറുവാൻ പാടില്ലെന്നു നിശ്ചയിച്ചു. ഇതോടുകൂടി പള്ളിക്കും പ്രഭുവിനും കൊടുക്കേണ്ടിയിരുന്ന എല്ലാ നികുതികളും നിറുത്തൽ ചെയ്തു. "മനുഷ്യാവകാശപ്രഖ്യാപനം" എന്നറിയുന്ന ലോകപ്രസിദ്ധമായ രേഖ 'നാഷണൽ അസംബ്ലി' പാസ്സാക്കുകയായിരുന്നു അടുത്ത കാൽവയ്പ്.

ഈ പ്രഖ്യാപനത്തെ അംഗീകരിക്കുന്നതിനു രാജാവ് വൈമുഖ്യം പ്രദർശിപ്പിച്ചു. എന്നു മാത്രമല്ല, ഒരു ബലപരീക്ഷ

ണത്തിനായി രാജാവു് പാരീസിൽ സൈന്യങ്ങളെ കേന്ദ്രീകരിക്കുവാനും തുടങ്ങി. കോപാക്രാന്തരായ പാരീസിലെ ജനങ്ങൾ 1789 ജൂലൈ 14-ാനു 'ബാസ്റ്റിൽ' എന്നറിയപ്പെടുന്ന പാരീസിലെ ജയിൽ തല്ലിപ്പൊളിച്ചു് തടവുകാരെ മോചിപ്പിച്ചു. അക്രമാത്മകമായ വിപ്ലവത്തിലെ ആദ്യസംഭവമായിരുന്നു അതു്. വെഴ്സായ് കൊട്ടാരത്തിൽ ആഡംബരത്തിലാറാടിത്താമസിച്ചിരുന്ന രാജാവിനേയും രാജ്ഞിയേയും നിർബന്ധിച്ചു പാരീസിലേക്കു കൊണ്ടുപോയി. 1791-ൽ രാജാവും രാജ്ഞിയും രക്ഷപെടുന്നതിനു് ഒരു ശ്രമം നടത്തി. എന്നാൽ ഫ്രാൻസിന്റെ അതിർത്തിപ്രദേശങ്ങളിൽവച്ചു് അവരെ പിടികൂടി. വീണ്ടും പാരീസിലേക്കുതന്നെ കൊണ്ടുവന്നു.

വിപ്ലവത്തിന്റെ വളർച്ചകണ്ടു് പരിഭ്രാന്തരായ ഓസ്ട്രിയായിലെയും പ്രഷ്യയിലെയും രാജാക്കന്മാർ ഫ്രാൻസിനെ ആക്രമിച്ചു. ലൂയി പതിനാറാമനെ അതോടുകൂടി ഫ്രഞ്ചുകാർ സ്ഥാനഭ്രഷ്ടനാക്കി. ഫ്രാൻസിനെ ഒരു റിപ്പബ്ലിക്കായി പ്രഖ്യാപിച്ചു.

ഇതിനിടയ്ക്കു് വിപ്ലവത്തിന്റെ സ്വഭാവം ആകെ മാറി. 1792-ൽ തീവ്രവാദികൾ അധികാരം കരസ്ഥമാക്കി, രാജാവിനേയും രാജ്ഞിയേയും തടവിലാക്കി. ഡാൻടൺ എന്ന നേതാവു് ഒരു ഭീകരഭരണം (Reign of Terror) തുടങ്ങി. രണ്ടുവർഷം ഇതു നിലനിന്നു. ഈ കാലത്തിനിടയ്ക്കു് എത്രയേറെ തലകളെ ശിരച്ഛേദം ചെയ്തെന്നും എത്രമാത്രം ചോര പാരീസിലെ നഗരവീഥികളിൽകൂടി ഒഴുകിയെന്നും പറയുവാൻ പ്രയാസമാണു്. രാജാവിനെ സഹായിക്കുമെന്നോ രാജവംശവുമായി ഏതെങ്കിലും ബന്ധമുണ്ടെന്നോ സംശയിക്കപ്പെട്ട എല്ലാവരേയും കൊന്നൊടുക്കി. രാജാവിനേയും രാജ്ഞിയേയും ശിരച്ഛേദം ചെയ്തു. കൂട്ടക്കൊലകളും ധാരാളമായുണ്ടായിരുന്നു. കൊല

ഫലേഗ് മനഃപൂർവ്വം ഡാൻറൺ വധിക്കപ്പെട്ടു. അതിനുശേഷം വധാധിപനായിരുന്ന റോബെസ്പിയറും വധിക്കപ്പെട്ടു. ഇതോടുകൂടി ഭീകരഭരണം അവസാനിച്ചു

1795-ൽ അഞ്ചുപേരുള്ള ഒരു ഭരണസമിതി (Directory) രണ്ടു മണ്ഡലങ്ങളുള്ള ഒരു നിയമസഭയോടുകൂടി വീണ്ടും ഫ്രാൻസിൽ ജനകീയഭരണം തുടങ്ങി. 1799-ൽ നെപ്പോളിയൻ ബോണാപ്പാർട്ട് ഈ ഡയറക്ടറിയെ തള്ളിമാറ്റി അദ്ദേഹം ഉൾപ്പെടെയുള്ള മൂന്നു കോൺസൽമാരുടെ ഭരണം സ്ഥാപിച്ചു. 1804-ൽ പ്രധാന കോൺസൽ ആയിരുന്ന നെപ്പോളിയൻ ചക്രവർത്തിയായി സ്വയം പ്രഖ്യാപനം ചെയ്തു. പ്രതാപശാലിയായ നെപ്പോളിയൻെറ ഭരണം 1815-വരെ നിന്നു. സാമ്രാജ്യവിസ്തൃതിക്കുവേണ്ടി നിരന്തരം യുദ്ധംചെയ്തു യൂറോപ്പാകമാനം കിടുകിടെ വിറപ്പിച്ചിരുന്ന നെപ്പോളിയനെ ബ്രിട്ടൻ പ്രഷ്യ മുതലായ രാജ്യങ്ങൾ ഒന്നിച്ചുചേർന്ന് വാട്ടർലൂ യുദ്ധത്തിൽ തോല്പിക്കുകയും നാടുകടത്തുകയും ചെയ്തു. പഴയരാജവംശത്തിലെ ഒരു രാജാവിനെത്തന്നെ വീണ്ടും സിംഹാസനത്തിൽ അവരോധിച്ചു. ഫ്രഞ്ചുവിപ്ലവം അവസാനിച്ചു.

ഇങ്ങനെ വീണ്ടും ആരംഭിച്ച രാജവാഴ്ച നിയന്ത്രിതമായിരുന്നു. എന്തുതന്നെയായാലും, രാജവാഴ്ചക്കെതിരായി പൊട്ടിപ്പുറപ്പെട്ട ഫ്രഞ്ചുവിപ്ലവം അവസാനിച്ചതു രാജവാഴ്ചയിൽത്തന്നെയാണെന്നുള്ളതു വിധിവൈപരീത്യമെന്നേ പറയേണ്ടു.

വിപ്ലവകാലത്തു പല ഭരണസമ്പ്രദായങ്ങളും ഫ്രാൻസിൽ പരീക്ഷിച്ചുനോക്കി. ഒടുവിൽ റിപ്പബ്ലിക്കുതന്നെ നാമാവശേഷമായി. എന്നിരുന്നാലും സ്ഥിരവും സ്ഥായിയും ആയ പല നേട്ടങ്ങളും ഈ വിപ്ലവംമൂലം ഫ്രാൻസിനും ലോകത്തിനും ലഭിക്കുകയുണ്ടായി. സ്വേച്ഛാധിപത്യപരമായ രാജവാഴ്ച എന്നേ

ക്കമായി അവസാനിച്ചു. നിയമത്തിന്റെ മുമ്പിൽ എല്ലാവരും സമന്മാരാണെന്നുള്ള തത്വം അംഗീകരിക്കപ്പെട്ടു. പൗരസ്വാതന്ത്ര്യസംരക്ഷണത്തിന് അത്യാവശ്യമായ അധികാരവിഭജനം നടപ്പിലായി. ഒരു രാജ്യത്തിലെ പരമാധികാരം അവിടത്തെ ജനങ്ങളിലാണെന്നും, അല്ലാതെ ഏതെങ്കിലും ഒരു വ്യക്തിയിലോ, ഏതാനും കുറെ വ്യക്തികളിലോ അല്ലെന്നും സർവസമ്മതമായി അംഗീകരിക്കപ്പെട്ടു. വിപ്ലവത്തിന് ആവേശം നൽകിയ സ്വാതന്ത്ര്യം സമത്വം, സാഹോദര്യം എന്നീ മഹത്തായ ആശയങ്ങൾ ലോകമെങ്ങും പ്രചരിക്കുകയും, മോഹനസുന്ദരങ്ങളായ ആശയങ്ങൾക്കു പ്രബലമായ ബഹുജനപ്രസ്ഥാനങ്ങൾ പടുത്തുയർത്തുന്നതിന് എത്രമാത്രം കഴിവുണ്ടെന്നു തെളിയിക്കുകയും ചെയ്തു.

---

## വിഭാഗം 4.

# ആധുനിക ഇന്ത്യ.

## ഇന്ത്യയിലെ ബ്രിട്ടീഷ് സാമ്രാജ്യം.

പതിനേഴാം നൂററാണ്ടിന്റെ ആരംഭത്തിൽ ഒരു സംഘം ഇംഗ്ലീഷുകാർ കച്ചവടത്തിനായി ഇന്ത്യയിൽ എത്തിച്ചേൎന്നു. സൂററായിരുന്നു അവരുടെ ആദ്യത്തെ കച്ചവടസങ്കേതം. ക്രമേണ മദ്രാസ്, ബൊംബെ, കൽക്കട്ട മുതലായ സ്ഥലങ്ങളിൽ വ്യാപാരസങ്കേതങ്ങൾ ഉറപ്പിച്ചു. 1700-ൽ ഇന്ത്യയിൽ ചില കച്ചവടത്താവളങ്ങളെ ബ്രിട്ടീഷുകാൎക്കുണ്ടായിരുന്നുള്ളു. ഇംഗ്ലീഷുകാൎക്ക് ഇന്ത്യയിൽ നേരിടേണ്ടിവന്ന പ്രബലമായ ഒരു വിദേശശക്തി ഫ്രഞ്ചുകാർ ആയിരുന്നു. കൎണ്ണാട്ടിക്കിൽവച്ചുണ്ടായ മൂന്നു യുദ്ധങ്ങളുടെ ഫലമായി ഫ്രഞ്ചുശക്തി ഇന്ത്യയിൽനിന്നു തിരോഭവിച്ചു. ക്രമേണ ഇന്ത്യയുടെ പല ഭാഗങ്ങളിലും ഇംഗ്ലീഷുകാർ ആധിപത്യം സ്ഥാപിച്ചു. കൎണ്ണാടകവും ബംഗാളും അവൎക്ക് അധീനമായിക്കഴിഞ്ഞിരുന്നു. മൈസൂറിലെ ഭരണാധികാരികളായ ഹൈദരാലിയേയും ടിപ്പുവിനേയും അവർ തോല്പിച്ചു. വെല്ലസ്ലിയുടെ കാലത്താണ് ബ്രിട്ടീഷ് ഇന്ത്യ ഏററവുമധികം വിസ്തൃതിയെ പ്രാപിച്ചത്. അദ്ദേ

ഹത്തിന്റെ 'സബ്സിഡിയറി സിസ്റ്റം' ഒട്ടധികം പ്രദേശങ്ങളെ ബ്രിട്ടീഷുകാക്കു നേടിക്കൊടുത്തു. ഇന്ത്യയിൽ ബ്രിട്ടീഷുകാക്കു നേരിടേണ്ടിയിരുന്ന ഏററവും പ്രബലശക്തി മഹാരാഷ്ട്രരായിരുന്നു. അവരോടുള്ള യുദ്ധത്തിൽ ബ്രിട്ടീഷുസേനകൾക്കു ചില പരാജയങ്ങൾ നേരിട്ടുവെങ്കിലും ഒടുവിൽ മഹാരാഷ്ട്രശക്തി അവർ പരിപൂണ്ണമായി തകക്കുകതന്നെ ചെയ്തു. ഡൽഹൌസിയും അനവധി ദേശങ്ങൾ ബ്രിട്ടീഷു് സ്വാധീനത്തിൽ കൊണ്ടുവന്നു. 1857-ൽ ഒന്നാമത്തെ ഇന്ത്യൻവിപ്ലവം കഴിയുന്നതുവരെ അതിവിസ്തൃതമായ ഈ മഹാരാജ്യം ഈസ്റ്റിന്ത്യാകമ്പനിയായിരുന്നു ഭരിച്ചിരുന്നതു്.

പാർലമെൻറു് 1858-ൽ ഇന്ത്യയിലെ കാര്യക്ഷമമായ ഭരണത്തിനു് The Act for the Better Government of India എന്ന ഒരു നിയമം പാസ്സാക്കി. ഇതിലെ പ്രധാന വ്യവസ്ഥകൾ താഴെപ്പറയുന്നവയാണു്. (1) ഈസ്റ്റിന്ത്യാകമ്പനി നിറുത്തലാക്കി. (2) ഇന്ത്യാഗവണ്മെൻറു് ബ്രിട്ടീഷ് രാജാവിന്റെ മേൽനോട്ടത്തിലാക്കി. (3) ഗവണ്ണർ ജനറൽ ഇന്ത്യയിലെ 'വൈസ്രോയി' (രാജാവിന്റെ പ്രതിപുരുഷൻ) കൂടിയായി. (4) അദ്ദേഹത്തെ നിയന്ത്രിക്കുന്നതിനു് ഇംഗ്ലണ്ടിൽ 15 അംഗങ്ങളോടുകൂടിയ ഒരു കൗൺസിലും ഇന്ത്യാസെക്രട്ടറിയും ഉണ്ടായി.

ബ്രിട്ടീഷ് രാജ്ഞിയായ വിക്ടോറിയാ കമ്പനിയിൽ നിന്നും ഭരണം ഏറെറടുത്തപ്പോൾ 1858-ൽ ഒരു വിളംബരം പ്രസിദ്ധപ്പെടുത്തി. നാട്ടുരാജാക്കന്മാരുടെ രാജ്യങ്ങൾ പിടിച്ചെടുക്കുകയില്ലെന്നും അവരുമായുള്ള ഉടമ്പടികൾ പാലിക്കുമെന്നും അതിൽ പറഞ്ഞിരുന്നു. പരിപൂണ്ണമതസ്വാതന്ത്ര്യം അനുവദിക്കുമെന്നും ഉദ്യോഗനിയമനത്തിൽ ഇന്ത്യാക്കാക്കു തുല്യാവകാശം ഉണ്ടായിരിക്കുമെന്നും. റാണി വാഗ്ദത്തം ചെയ്തു. വിപ്ലവത്തിൽ

പങ്കെടുത്തവൎക്കു് ഒരു പൊതുമാപ്പു നൽകി. അവസാനമായി ഭരണീയരുടെ ക്ഷേമമാണു് ഗവൺമെൻറിൻെറ ലക്ഷ്യമെന്നും ഊന്നി പ്രസ്താവിച്ചിരുന്നു.

അങ്ങനെ ഇംഗ്ലണ്ടിലെ രാജ്ഞിയായ വിക്ടോറിയാ ഇന്ത്യയിലെയും രാജ്ഞിയായി. 1877-ൽ വിക്ടോറിയാ രാജ്ഞി ഇന്ത്യയിലെ ചക്രവൎത്തിനീപദം സ്വീകരിച്ചു.

## ബ്രിട്ടീഷു് ഗവൺമെൻറിൻെറ നേരിട്ടുള്ള ഭരണം

## ഭരണഘടനാ പരിഷ്കാരങ്ങൾ

### 1. ഇന്ത്യാ കൗൺസിൽസ് ആക്റ്റ്, 1861.

ഇന്ത്യൻവിപ്ലവകാലത്തു് ഗവൎണ്ണർ ജനറലായിരുന്ന കാനിങ്ങ്പ്രഭു തന്നെയായിരുന്നു ആദ്യത്തെ വൈസ്രായിയായി നിയമിതനായതു്. അദ്ദേഹത്തിൻെറ ഭരണകാലത്തു് ബ്രിട്ടീഷ്പാർലമെൻറ് 1861-ലെ ഇന്ത്യാകൗൺസിൽസ് ആക്റ്റ് പാസ്സാക്കി. ഗവൎണ്ണർ ജനറലിൻെറ കൗൺസിലിനെ മറ്റു ചില അംഗങ്ങളെക്കൂടി ചേൎത്തു് ഒരു നിയമസഭയാക്കി. പുതുതായി കൂട്ടിച്ചേൎക്കുന്ന അംഗങ്ങളിൽ പകുതിയെങ്കിലും അനുദ്യോഗസ്ഥന്മാരായിരിക്കണം. മദ്രാസിലെയും ബോംബെയിലെയും ഗവൺമെൻറുകൾക്കു് കൂടുതൽ നിയമനിൎമ്മാണ സ്വാതന്ത്ര്യം അനുവദിച്ചു. ഗവൎണ്ണർ ജനറലിന്നു് ഏതു നിയമവും റദ്ദുചെയ്യുന്നതിനും ആറു മാസക്കാലം നിലനില്ക്കാവുന്ന അടിയന്തിരനിയമങ്ങൾ നിൎമ്മിക്കുന്നതിനുള്ള അധികാരവും നൽകി.

### 2. ഇന്ത്യാകൗൺസിൽസ് ആക്റ്റ്, 1892.

1885-ൽ ഇന്ത്യൻ നാഷണൽ കോൺഗ്രസ്സ് സ്ഥാപിതമായി. തൽഫലമായി രാഷ്ട്രീയ പ്രബുദ്ധത വൎദ്ധിച്ചുകൊണ്ടെ

രുന്നു. ബ്രിട്ടീഷ് ഗവണ്മെൻറ് 1892-ൽ ഇന്ത്യാകൌൺസിൽസ് ആക്ററ് പാസ്സാക്കി കേന്ദ്രത്തിലും പ്രോവിൻസുകളിലും ഉള്ള നിയമസഭകളിൽ അനൌദ്യോഗസ്ഥാംഗങ്ങളുടെ എണ്ണം വർദ്ധിപ്പിച്ചു. അംഗങ്ങളിൽ ഏതാനുംപേരെ തെരഞ്ഞെടുക്കാൻ സ്വയംഭരണസ്ഥാപനങ്ങൾക്ക് അവകാശം നൽകി. കൂടാതെ ഗവണ്മെൻറു സമർപ്പിക്കുന്ന സാമ്പത്തിക സ്ഥിതിവിവരങ്ങളെപ്പററി അഭിപ്രായം പറയുന്നതിനും പ്രാധാന്യമുള്ള പൊതുകാര്യങ്ങളെപ്പററി ചോദ്യങ്ങൾ ചോദിക്കുന്നതിനും സാമാജികന്മാർക്ക് അധികാരം നൽകി.

## 3. മിൻറോ മോർലി പരിഷ്കാരങ്ങൾ, 1909.

1905-ൽ കഴ്സൺപ്രഭു ഭരണസൌകര്യത്തിൻെറ പേരിൽ ബംഗാൾ രണ്ടായി വിഭജിച്ചു. ഈ വിഭജനംമൂലം ബംഗാളിൽ വലിയ കോളിളക്കമുണ്ടായി. ഭരണകാര്യങ്ങളിൽ കൂടുതൽ പങ്കു കൊടുത്താലേ ഇന്ത്യക്കാർ തൃപ്തരാകൂ എന്നു് മനസ്സിലാക്കിയ ഇന്ത്യാ സെക്രട്ടറി മോർലിയും വൈസ്രോയിയായ മിൻേറായും കൂടി നടത്തിയ ചർച്ചകളുടെ ഫലമായി 1909-ൽ പാർലമെൻറ് ഒരാക്ററ് പാസ്സാക്കി. ഇതനുസരിച്ച് കേന്ദ്രനിയമസഭയും പ്രവിശ്യയിലെ സഭകളും വിപുലമാക്കി, ഏതാനും തെരഞ്ഞെടുക്കപ്പെട്ട പ്രതിനിധികൾക്ക് സ്ഥാനം കൊടുത്തു. ഹിന്ദുക്കൾക്കും മുസ്ലീങ്ങൾക്കും പ്രത്യേക നിയോജകമണ്ഡലങ്ങൾ ഏർപ്പെടുത്തി. ഈ വ്യവസ്ഥ രാജ്യത്തിന് എത്രമാത്രം ദോഷകരമായിരുന്നുവെന്ന് പിൽക്കാല ചരിത്രം തെളിയിക്കുന്നു.

## 4. ഗവണ്മെൻറ് ഓഫ് ഇന്ത്യാ ആക്ററ്, 1919.

1914-ൽ ഒന്നാംലോകമഹായുദ്ധം തുടങ്ങി. ഗാന്ധിജിയുടെ ആഹ്വാനമനുസരിച്ച് ഇന്ത്യാക്കാർ ഇംഗ്ലീഷുകാരുടെ

സഹായത്തിനായി പാഞ്ഞെത്തി. ഇന്ത്യയെ ഉത്തരവാദഭരണത്തിലേക്ക് നയിക്കുകയെന്നാണ് ബ്രിട്ടന്റെ ലക്ഷ്യമെന്ന് 1917-ൽ ഇന്ത്യാസെക്രട്ടറിയായിരുന്ന മൊണ്ടെഗു പ്രസ്താവിച്ചു. അദ്ദേഹവും വൈസ്രോയി ചെംസ്ഫോർഡും ഉന്നതവ്യക്തികളുമായി കൂടിയാലോചനകൾ നടത്തി. അവരുടെ റിപ്പോർട്ടിനെ ആസ്പദമാക്കി 1919-ൽ ഗവൺമെന്റ് ഓഫ് ഇന്ത്യ ആക്ട് പാസ്സാക്കപ്പെട്ടു.

കൗൺസിൽ ഓഫ് സ്റ്റേറ്റ്, ലെജിസ്ലേറ്റീവ് അസംബ്ലി എന്നീ രണ്ടു മണ്ഡലങ്ങളുള്ള ഒരു ദ്വിമണ്ഡലനിയമസഭ കേന്ദ്രത്തിൽ സ്ഥാപിച്ചു. രണ്ടിലും തെരഞ്ഞെടുക്കപ്പെട്ടവരുടെ ഭൂരിപക്ഷം ഉണ്ടായിരിക്കണം. വർഗ്ഗീയ പ്രാതിനിധ്യാടിസ്ഥാനം ഉപേക്ഷിക്കപ്പെട്ടില്ല. പ്രാദേശിക നിയമസഭകളിലും തെരഞ്ഞെടുക്കപ്പെട്ടവർക്ക് ഭൂരിപക്ഷം നൽകി. ഡയാർക്കി (Dyarchy) എന്നറിയപ്പെടുന്ന ഒരു ദ്വിഭരണ സമ്പ്രദായമാണ് ഏർപ്പെടുത്തിയത്. ധനകാര്യം, പോലീസ്, നിയമം മുതലായ വകുപ്പുകൾ ഗവർണ്ണറോട് ഉത്തരവാദിത്വമുള്ള എക്സിക്യൂട്ടീവ് കൗൺസിലറന്മാരുടെ നിയന്ത്രണത്തിലും വിദ്യാഭ്യാസം, പൊതുജനാരോഗ്യം, പ്രാദേശികസ്വയംഭരണം മുതലായ വകുപ്പുകൾ നിയമസഭയോട് ഉത്തരവാദിത്വമുള്ള മന്ത്രിമാരുടെ മേൽനോട്ടത്തിലും നടക്കണമെന്നായിരുന്നു വ്യവസ്ഥ.

ഈ പരിഷ്കാരങ്ങളെക്കുറിച്ച് മൂന്ന് ആക്ഷേപങ്ങളാണ് ഉന്നയിച്ചിരുന്നത്. കേന്ദ്രത്തിൽ ഉത്തരവാദഭരണം നടപ്പിലായില്ല. വർഗ്ഗീയപ്രാതിനിധ്യതത്വം തുടർന്നു. ദ്വിഭരണരീതി പ്രായോഗികമായി പല വൈഷമ്യങ്ങൾക്കും ഇടവരുത്തിയെന്നുമാത്രമല്ല സുപ്രധാനങ്ങളായ വകുപ്പുകൾ സംവരണം ചെയ്യുകയുമുണ്ടായി.

അഭ്യന്തരനയം:—മഹനീയാദർശങ്ങൾകൊണ്ട് ഉൽകൃഷ്ടമായിരുന്ന വിക്ടോറിയാ രാജ്ഞിയുടെ വിളംബരം വൈസ്രോയിമാൎക്ക് വേണ്ടത്ര പ്രചോദനം നൽകി. ഉത്തരവാദിത്വം ബ്രിട്ടീഷ് ഗവൺമെന്റ് ഏറ്റെടുത്തതോടെ എല്ലാ മണ്ഡലങ്ങളിലും പരിഷ്കാരങ്ങൾ അത്യന്താപേക്ഷിതങ്ങളായിരുന്നു.

ധനപരമായ നയം:—ക്യാനിങ് പ്രഭുവിനെ അഭിമുഖീകരിച്ചിരുന്ന വലിയ പ്രശ്നം ആയവ്യയങ്ങൾ തുല്യനിലയിലാക്കുക എന്നതായിരുന്നു. ക്യാനിങ് ഇക്കാര്യം സാധിച്ചു. ആദായ നികുതിയും കറൻസിനോട്ടും അദ്ദേഹം ഏർപ്പെടുത്തി.

മേയോ (1869–72) സാമ്പത്തികവിഷയത്തിൽ വികേന്ദ്രീകരണത്തിന്റെ ആവശ്യകത മനസ്സിലാക്കി തൽസാദ്ധ്യതയ്ക്ക് ചില നടപടികൾ കൈക്കൊണ്ടു. സംസ്ഥാനഗവണ്മെന്റുകൾക്ക് പ്രതിവർഷം ആവശ്യമുള്ള തുക കേന്ദ്രഗവണ്മെന്റ് മൊത്തമായി കൊടുത്തുകൊണ്ടിരിക്കയായിരുന്നു പതിവ്. കേന്ദ്രഗവണ്മെന്റിന്റെ നിശ്ചിതവ്യവസ്ഥകളെ അടിസ്ഥാനമാക്കി ഇഷ്ടാനുസരണം പ്രസ്തുത തുക ചെലവഴിക്കുന്നതിനുള്ള സ്വാതന്ത്ര്യം മേയോ സംസ്ഥാനഗവണ്മെന്റുകൾക്ക് നൽകി.

ഏതദ്വിഷയകമായി പിന്നീട് പ്രവർത്തിച്ചത് ലിറ്റൺ പ്രഭു (1876—1880) ആണ്. വ്യവസായവിപ്ലവത്തിന്റെ കാലമായിരുന്നു അത്. അദ്ദേഹത്തിന്റെ മുൻഗാമി നോർത്ത് ബ്രൂക്ക്പ്രഭു ബ്രിട്ടീഷ് ഉല്പന്നങ്ങൾക്ക് ഇറക്കുമതിച്ചുങ്കം ഏർപ്പെടുത്തിയതുമൂലം ഉല്പാദനം മന്ദീഭവിച്ചുവന്നു. ലിറ്റൺ ബ്രിട്ടീഷ് മന്ത്രിസഭയുടെ നിർബ്ബന്ധംമൂലം ഇറക്കുമതിച്ചുങ്കം നിർത്തലാക്കി.

വിദ്യാഭ്യാസം:—1857-ൽ ഡൽഹൗസി ആരംഭമിട്ട ബൊംബെ, കൽക്കട്ടാ, മദ്രാസ് എന്നിവിടങ്ങളിലെ സർവ്വക

ലാശാലകൾ ക്യാനിങ്ങ് പൂർത്തിയാക്കി. റിപ്പൺപ്രഭു (1880-84) പ്രാഥമിക വിദ്യാഭ്യാസത്തെ പരിശോധിക്കുന്നതിനായി ഒരു കമ്മീഷനെ നിയമിക്കയും അവരുടെ റിപ്പോർട്ടിലെ നിർദ്ദേശങ്ങളിൽ പലതും നടപ്പിലാക്കുകയും ചെയ്തു. വിദ്യാഭ്യാസവിഷയങ്ങളായി പിന്നീട് പ്രവർത്തിച്ചത് കഴ്സൺപ്രഭുവായിരുന്നു. 1904-ൽ യൂണിവേഴ്സിറ്റീസ് ആക്റ്റ് എന്ന നിയമം പാസ്സാക്കി. അതുപ്രകാരം സർവ്വകലാശാലകൾ ഗവൺമെന്റിന്റെ നേരിട്ടുള്ള ഭരണത്തിലായി.

പ്രാദേശികസ്വയംഭരണം:—പ്രാദേശിക സ്വയംഭരണ കാര്യത്തിൽ വലിയ പ്രോത്സാഹനം കൊടുത്തത് റിപ്പൺ പ്രഭുവാണ്. അദ്ദേഹത്തെപ്പോലെ സുസമ്മതരായ മറ്റധികം വൈസ്രോയിമാർ ഇന്ത്യ ഭരിച്ചിട്ടില്ല. അദ്ദേഹത്തിന്റെ പേര് ഇന്ത്യാക്കാർ എന്നും സ്നേഹാദരങ്ങളോടും ചാരിതാർത്ഥ്യത്തോടും സ്മരിക്കും. 1883-നും 1885-നും ഇടയ്ക്ക് അദ്ദേഹം ഏതാനും പ്രാദേശിക സ്വയംഭരണ നിയമങ്ങൾ നടപ്പിലാക്കി. തന്മൂലം രാജ്യമൊട്ടുക്ക് ഡിസ്ട്രിക്റ്റ് ബോർഡുകൾ, താലൂക്ക് ബോർഡുകൾ, മുനിസിപ്പാലിറ്റികൾ മുതലായവ ഏർപ്പെടുത്തി. റിപ്പൺ പ്രഭുവിന്റെ പ്രധാന ഉദ്ദേശം സ്വയംഭരണസ്ഥാപനങ്ങളിൽകൂടെ പൊതുകാര്യനിർവ്വഹണത്തിലും ഭരണച്ചുമതലകൾ വഹിക്കുന്നതിലും വേണ്ട പരിജ്ഞാനവും പരിചയവും ഈ നാട്ടുകാർക്ക് സിദ്ധിക്കണമെന്നായിരുന്നു.

ഫാക്ടറിപരിഷ്കാരങ്ങൾ:—1881-ൽ റിപ്പൺപ്രഭു ആദ്യത്തെ ഫാക്ടറിനിയമം പാസ്സാക്കി. ഒൻപതു വയസ്സിനു താഴെയുള്ള കുട്ടികളെക്കൊണ്ട് വ്യവസായശാലകളിൽ ജോലി ചെയ്യിക്കരുതെന്നും യന്ത്രശാലകളിൽ യന്ത്രങ്ങൾ കൈകാര്യം ചെയ്യുന്നവർക്ക് വേണ്ട സംരക്ഷണം നൽകണമെന്നും വ്യവസ്ഥ ചെയ്തിരുന്നു.

ലാൻസ്ഡൗൺ (1888—1894) പ്രഭുവിന്റെ കാലത്തു് രണ്ടാമത്തെ ഫാക്റ്ററി നിയമം ഉണ്ടാക്കി. കുട്ടികളുടെ വേലസമയം ഏഴുമണിക്കൂറായും സ്ത്രീകളുടേതു പതിനൊന്നു മണിക്കൂറായും നിശ്ചയിച്ചു. എല്ലാ തൊഴിലാളികൾക്കും ആഴ്ചയിൽ ഒരു ദിവസം അവധി കൊടുക്കണമെന്നും നിഷ്കർഷിച്ചു.

1871-ൽ മേയോപ്രഭുവിന്റെ കാലത്തു് ആദ്യത്തെ സെൻസസ്സും 1881-ൽ റിപ്പൺപ്രഭുവിന്റെ കാലത്തു് രണ്ടാമത്തെ സെൻസസ്സും എടുത്തു. പൊതുജനങ്ങളുടെ സാമൂഹ്യ ജീവിതത്തിന്റെ വിശദാംശങ്ങൾ മനസ്സിലാക്കുന്നതിന് അവ വളരെ സഹായിച്ചിട്ടുണ്ടു്.

## ബ്രിട്ടീഷ് ഭരണത്തിന്റെ പ്രത്യാഘാതങ്ങൾ.

1. ജനങ്ങളും ഭരണകർത്താക്കളുമായുള്ള അകൽച്ച:—

ബ്രിട്ടീഷുകാർക്കു മുമ്പും ഇന്ത്യയെ വിദേശീയർ ആക്രമിക്കുകയും കീഴടക്കി ഭരിക്കുകയും ചെയ്തിട്ടുണ്ടു്. എന്നാൽ അവരാരും തന്നെ ഇന്ത്യയെ ഒരടിമരാജ്യമാക്കിത്തീർത്തിട്ടില്ല. കാലക്രമത്തിൽ അവർ ഇന്ത്യൻ ദേശീയ ജീവിതത്തോടു് ഇണങ്ങിച്ചേർന്നു്, ഇന്ത്യൻ ജനതയിൽ ലയിക്കയാണു ചെയ്തതു് എന്നാൽ ഇംഗ്ലീഷുകാരുടെ കഥ അതല്ലായിരുന്നു. അവരാകട്ടെ സാധാരണ ജനങ്ങളിൽനിന്നും അകന്നു് ഇന്ത്യയുടെ യജമാനന്മാരായി ഒരു പ്രത്യേകലോകത്തു ജീവിച്ചു. സ്ഥിരമായി ഇവിടെ പാർക്കാനും ഭാരതീയരാകാനും അവർ ഒരുമ്പെട്ടില്ല അങ്ങനെ ഭരണകർത്താക്കളും ഭരണീയരും തമ്മിൽ അകൽച്ച ഇക്കാലത്തു് ദൃശ്യമാകുന്നു. പണ്ഡിററ് നെഹ്റു പറഞ്ഞിരിക്കുന്നതുപോലെ 'പരസ്പരം സാമാന്യമായുള്ള അകൽച്ചയല്ലാതെ അവർക്കു തമ്മിൽ യാതൊന്നും പൊതുവായി ഉണ്ടായിരുന്നില്ല''

2. ഇന്ത്യയുടെ സാമ്പത്തികാപകർഷം:—ബ്രിട്ടീഷുകാരുടെ ഇന്ത്യൻ ഭരണനയം തികച്ചും സ്വാർത്ഥപരമായിരുന്നു. അതിൽ അത്ഭുതപ്പെടുവാനില്ല. ഒരു വാണിജ്യകമ്പനിയാണല്ലോ ഇന്ത്യൻ സാമ്രാജ്യം സ്ഥാപിച്ചതും ദീർഘനാൾ ഭരിച്ചതും. ഇന്ത്യൻ ജനതയുടെ നന്മ കരുതിയല്ല, സ്വന്തം ആദായത്തെയും ലാഭത്തെയും കരുതിയാണ് അവർ ഭരണനയം രൂപീകരിച്ചതു്.

ബ്രിട്ടീഷ് ഭരണത്തിന്റെ മറെറാരു ദുഷ്ഫലം ഇന്ത്യയുടെ അതിദയനീയമായ സാമ്പത്തികതകർച്ചയത്രെ. ഇന്ത്യൻ വ്യവസായങ്ങളെയോ കൃഷിയെയോ അവർ പ്രോത്സാഹിപ്പിച്ചില്ല. പ്രത്യുത അവയെ നശിപ്പിച്ചതേയുള്ളു. അവരുടെ വ്യവസായശാലകളിലേക്കാവശ്യമായ അസംസ്കൃത സാധനങ്ങൾ ഇന്ത്യയിൽനിന്ന് അങ്ങോട്ടും അവിടെനിന്നും അവർ നിർമ്മിച്ച സാധനങ്ങൾ ഇങ്ങോട്ടും ഒഴുകിത്തുടങ്ങി. ഇന്ത്യയിലെ തുണിനെയ്ത്ത്, ലോഹപ്പണി, കപ്പൽ വ്യവസായം, കൊത്തുവേല മുതലായവയെല്ലാം ക്രമേണ അധഃപതിച്ചു. തന്മൂലം ഈ തൊഴിലുകളിലേർപ്പെട്ടിരുന്ന അനേകായിരങ്ങൾ തൊഴിൽ ശൂന്യരായി. നഗരങ്ങൾ ഉപേക്ഷിച്ച് അവർ നാട്ടിൻപുറങ്ങളിലേക്കു കടന്നു. അവരിൽ പലരും കൃഷിക്കാരായി. കൃഷിത്തൊഴിലിൽ അപ്പോൾതന്നെ അനേകലക്ഷംപേർ ഏർപ്പെട്ടിരുന്നു. ഇവരുംകൂടിയായപ്പോൾ ആ തൊഴിലിലുള്ളവരുടെ എണ്ണം വളരെയധികമായി. അങ്ങനെ ഒരു വ്യാവസായിക രാജ്യമായി ഉയർന്നിരുന്ന ഇന്ത്യ ബ്രിട്ടീഷ് ഭരണത്തോടുകൂടി ഒരു കാർഷികരാജ്യമായി അധഃപതിച്ചു.

3. ദേശീയ പ്രബുദ്ധതയുടെ വളർച്ച:—ആധുനിക ഭാരതത്തിന്റെ ആവിർഭാവത്തിനു സഹായകമായിത്തീർന്ന സാമൂഹ്യ

കവും രാഷ്ട്രീയവുമായ പല പ്രസ്ഥാനങ്ങളും പത്തൊൻപതാം നൂററാണ്ടിന്റെ രണ്ടാമത്തെ അർദ്ധഭാഗത്തിലാണ് പ്രത്യക്ഷമായിത്തുടങ്ങിയതു്. ഇവ മിഷനറിമാരും പാശ്ചാത്യവിദ്യാഭ്യാസത്തിന്റെയും പാശ്ചാത്യരുമായുള്ള സമ്പർക്കത്തിന്റെയും ഫലങ്ങളായിരുന്നു. പാശ്ചാത്യരീതികൾ മനസ്സിലാക്കിയതോടും ഇവിടെ മതപരവും സാമുദായികവും രാഷ്ട്രീയവുമായ പല പരിവർത്തനങ്ങളും ഉണ്ടായിക്കൊണ്ടിരുന്നു. തൽഫലമായി ഇവിടെ സമുന്നതന്മാരായ പല വിദേശീയ നേതാക്കന്മാരും ദേശീയ പ്രസ്ഥാനങ്ങളും ആവിർഭവിച്ചു. ഇന്ത്യൻസ്വാതന്ത്ര്യസമരത്തിന് ഇന്ത്യാക്കാർക്ക് പ്രചോദനം നല്കിയതു് ഈ നേതാക്കന്മാരും പ്രസ്ഥാനങ്ങളുമാണ്. ഇവയിൽ രാജാറാം മോഹൻറോയിയും അദ്ദേഹം സ്ഥാപിച്ച ബ്രഹ്മസമാജവും പ്രാമുഖ്യം അർഹിക്കുന്നു.

രാജാറാം മോഹൻറോയിയും ബ്രഹ്മസമാജവും:-പത്തൊൻപതാം നൂററാണ്ടിന്റെ പ്രാരംഭത്തിൽ ഇന്ത്യയുടെ നവോത്ഥാനത്തിന്റെ പിതാവെന്നു ന്യായമായി വിളിക്കപ്പെടാവുന്ന മഹാനാണ് രാജാറാം മോഹൻറോയി. പ്രശസ്തിയും ആഭിജാത്യവുമാർജ്ജിച്ച ഒരു ബ്രാഹ്മണകുടുംബത്തിലാണ് അദ്ദേഹം ജനിച്ചതു്. സംസ്കൃതം, പേഴ്സ്യൻ, അറബിക്, ഇംഗ്ലീഷു തുടങ്ങിയ പല ഭാഷകളിലും പാശ്ചാത്യസാഹിത്യം, ശാസ്ത്രം മുതലായവയിലും അനിതരസാധാരണമായ പരിജ്ഞാനം സമ്പാദിക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞു. അദ്ദേഹം ഈസ്റ്റിന്ത്യാ കമ്പനിയുടെ കീഴിൽ ഒരു ഉയന്ന ഉദ്യോഗം വഹിച്ചിരുന്നു. ഈ നിലയിൽ ഇംഗ്ലീഷുകാരുമായും പാശ്ചാത്യാദർശങ്ങളുമായും പരിചയപ്പെടുവാൻ ഇടയായി. അദ്ദേഹം പ്രധാനമായി മാനുഷികമൂല്യങ്ങളെ മാനിച്ചുവനായിരുന്നതിനാൽ കമ്പനിയിലെ ഉദ്യോഗം രാജിവെച്ചു്, ജനസേവനത്തിനായി സ്വജീവിതം ഉഴിഞ്ഞുവെച്ചു. ഹിന്ദുസമുദായത്തിലും സമുദായാചാരാദികളിലും

കടന്നുകൂടിയിരുന്ന മാലിന്യങ്ങളെ നിർമ്മാജ്ജനം ചെയ്യുവാൻ അദ്ദേഹം പരിശ്രമിച്ചുതുടങ്ങി. നാല്പതാമത്തെ വയസ്സിലാണു് അദ്ദേഹം പൊതുസേവനത്തിനിറങ്ങിയതു്. സമുദായ പരിഷ്കരണത്തെ മുൻനിറുത്തി അദ്ദേഹം മതസംബന്ധമായ അസംഖ്യം പുസ്തകങ്ങൾ പ്രസിദ്ധപ്പെടുത്തി സൗജന്യമായി പ്രചരിപ്പിക്കയും സ്ത്രീവിദ്യാഭ്യാസത്തെ വളരെയധികം പ്രോത്സാഹിപ്പിക്കയും ചെയ്തു. സ്ത്രീകൾക്കു പുരുഷന്മാരോടു തുല്യമായ അവകാശം നല്കണമെന്നു് ആദ്യമായി ഇന്ത്യയിൽ വാദിച്ചതു് അദ്ദേഹമാണു്. ഒരു വിദ്യാഭ്യാസപ്രവർത്തകൻ എന്ന നിലയിൽ റാംമോഹൻ, ഇന്ത്യയിൽ ഇംഗ്ലീഷ് സമ്പ്രദായത്തിലുള്ള വിദ്യാഭ്യാസം വേണമെന്നു വാദിച്ചവരുടെ ഭാഗത്തായിരുന്നു. പാശ്ചാത്യവിദ്യാഭ്യാസം നടപ്പിലാക്കിയാൽ നാട്ടിനും നാട്ടാർക്കും ഉൽക്കർഷം ഉണ്ടാകുമെന്നായിരുന്നു അദ്ദേഹത്തിന്റെ വിശ്വാസം. സതി നിറുത്തൽ ചെയ്യുവാൻ അദ്ദേഹം ഒരു വ്യാഴവട്ടക്കാലം ഇടതടവില്ലാതെ പരിശ്രമിച്ചു. റാംമോഹൻറായിയുടെ പ്രേരണമൂലമാണു് ബെൻറിക് പ്രഭു സതിസമ്പ്രദായം നിയമംമൂലം നിരോധിച്ചതു്. റാംമോഹൻ പല വൃത്താന്തപത്രങ്ങളുമായി ബന്ധപ്പെട്ടിരുന്നു. അദ്ദേഹം ഒരു ബംഗാളി—ഇംഗ്ലീഷ് ഡിക്ഷണറി പ്രസിദ്ധീകരിച്ചു. ഗവണ്മെന്റിൽ ഇന്ത്യാക്കാർക്കു് ന്യായമായ സ്ഥാനം കൊടുക്കണമെന്നു വാദിച്ചു. അദ്ദേഹം മുന്നോട്ടു കൊണ്ടുവന്ന പല പരിഷ്കാരങ്ങളേയും പൂർവ്വാചാരനിരതന്മാരായ വിദ്വാന്മാർ വെറുത്തു. എന്നാൽ അദ്ദേഹത്തിനു് പ്രബലരായ പല ആളുകളുടെയും പിൻബലമുണ്ടായിരുന്നു. ആ കൂട്ടത്തിൽ പിന്നീടു ബംഗാളിന്റെ നവോത്ഥാനത്തിൽ മുന്തിയ പങ്കു വഹിച്ച ടാഗോർകുടുംബവും ഉൾപ്പെടുന്നു.

1828-ൽ റാംമോഹൻറോയി സ്ഥാപിച്ചതാണു് ബ്രഹ്മസമാജം. ഹിന്ദുമതത്തെ അതിന്റെ ആദ്യകാല പരിശുദ്ധിയിലേക്കു കൊണ്ടുപോകണമെന്നുള്ളതായിരുന്നു ഇതിന്റെ ഉദ്ദേശം.

"ഏകംബ്രഹ്മം"—അതായതു്, എല്ലാ വസ്തുക്കളും ഒരു മഹത് ശക്തിയുടെ വിഭിന്നരൂപങ്ങളാണു്—എന്ന തത്വമാണു് ബ്രഹ്മസമാജക്കാർ സ്വീകരിച്ചതു്. കർമ്മയാഗാദികളെയും വിഗ്രഹാരാധനയെയും അദ്ദേഹം എതിർത്തു. എല്ലാ മനുഷ്യരും ദൈവത്തിന്റെ സന്താനങ്ങളാണെന്നും അതിനാൽ അവർ ഭ്രാതാക്കളാണെന്നും അദ്ദേഹം പഠിപ്പിച്ചു. എന്നാൽ ഈ മതപരിഷ്കരണശ്രമങ്ങൾക്കൊന്നും ജനസാമാന്യത്തിനിടയിൽ വിജയം ലഭിച്ചില്ല. ബ്രഹ്മസമാജപ്രവർത്തനങ്ങൾ റാംമോഹൻറായിയെ അതിജീവിക്കാതെ പോകുകയാണുണ്ടായതു്. അതു് ഒരു പ്രത്യേകമതവിഭാഗമെന്ന നിലവിട്ടു് വെറുമൊരു സാമൂഹ്യപ്രസ്ഥാനമായി മാറി.

സതി നിർത്തലാക്കിയതിനെ ബംഗാളിലെ യാഥാസ്ഥിതികന്മാർ എതിർക്കുകയും ബ്രിട്ടീഷ് പാർലമെന്റിൽ അപ്പീൽ ബോധിപ്പിക്കുകയും ചെയ്തു. ഇംഗ്ലണ്ടിൽപോയി റാംമോഹൻ നടത്തിയ ശക്തിപൂർവ്വമായ പ്രചരണംകൊണ്ടായിരുന്നു സതി ഉന്മൂലനം ചെയ്യപ്പെട്ടതു്. ആ കാര്യത്തിൽ അദ്ദേഹം നടത്തിയ പ്രശസ്തമായ സേവനം ലോകം ഉള്ളിടത്തോളം കാലം സ്മരിക്കപ്പെടും. ഇംഗ്ലണ്ടിൽനിന്നു നാട്ടിലേക്കു മടങ്ങിപ്പോരുവാൻ അദ്ദേഹത്തിനു ഭാഗ്യമുണ്ടായില്ല. ഹിന്ദുമതത്തിന്റെയും സമുദായത്തിന്റെയും ഉദ്ധാരണത്തിനു് അശ്രാന്തപരിശ്രമം ചെയ്ത റാംമോഹൻ 1833-ൽ ഇംഗ്ലണ്ടിൽ ബ്രിസ്റ്റൽ എന്ന സ്ഥലത്തുവെച്ചു് കാലധർമ്മം പ്രാപിച്ചു.

സ്വാമി ദയാനന്ദ സരസ്വതി:— "ഇന്ത്യ ഇന്ത്യാക്കാർക്കു്" എന്ന മുദ്രാവാക്യം ആദ്യമായി മുഴക്കിയ ചിന്തകനും "വേദങ്ങളിലേക്കു തിരികെ പോകുക" എന്നതു് ഉദ്ഘോഷിച്ച മതപരിഷ്കർത്താവുമായിരുന്നു സ്വാമി ദയാനന്ദ സരസ്വതി. അദ്ദേഹമാണു് 1875-ൽ ആര്യസമാജം സ്ഥാപിച്ചതു്. ഈ സമാജത്തെ നയിച്ച ചില പ്രധാന തത്വങ്ങളുണ്ടു്. ജനനമല്ല, സ്വഭാവഗുണമാ

ണു് ഒരുവൻെറ ജാതി നിൎണ്ണയിക്കുന്നതിനുള്ള ഏകമാനദണ്ഡം. വേദാദ്ധ്യയനത്തിനു സകലൎക്കും സ്വാതന്ത്ര്യമുണ്ടായിരിക്കണം. ബ്രഹ്മാണ്ഡത്തെ നയിക്കുന്ന പരാശക്തി ബ്രഹ്മമാണു്. സ്ത്രീവിദ്യാഭ്യാസത്തിനും അധഃകൃതവൎഗ്ഗക്കാരുടെ വിദ്യാഭ്യാസ സൗകൎയ്യത്തിനും വേണ്ടി സമാജം വാദിച്ചു. ആൎയ്യസമാജം ഹിന്ദുമതത്തിനു വൈദികബോധത്തിൽക്കൂടി ഒരു നവജീവൻ പ്രദാനംചെയ്തു.

രാമകൃഷ്ണമിഷ്യൻ:—ശ്രീരാമകൃഷ്ണപരമഹംസരുടെ പ്രസിദ്ധശിഷ്യനായ വിവേകാനന്ദസ്വാമികൾ 1897-ൽ കൽക്കത്തയിൽ സ്ഥാപിച്ച സംഘടനയാണു് രാമകൃഷ്ണമിഷ്യൻ. പരമഹംസരുടെ നാമത്തിൽ ലോകമൊട്ടാകെ അറിയപ്പെടുന്ന ഈ സംഘടന പൊതുജനസേവനമനുഷ്ഠിച്ചും ജനങ്ങളുടെ ആത്മജ്ഞാനത്തെയും ഈശ്വരപ്രബുദ്ധതയെയും പരിപോഷിപ്പിച്ചും ഇന്നും നിലനിന്നുപോരുന്നുണ്ടു്.

1893-ൽ ചിക്കാഗോവിൽവച്ചു കൂടിയ സൎവ്വമതസമ്മേളനത്തിൽ വിവേകാനന്ദസ്വാമികൾ ഹിന്ദുമതത്തിൻെറ പ്രതിനിധിയായി സംബന്ധിച്ചു. അവിടെ അദ്ദേഹം പ്രകടിപ്പിച്ച അസാധാരണമായ വാഗ്വിലാസവും അഗാധമായ പാണ്ഡിത്യവും ശ്രോതാക്കളെ വളരെ ആകൎഷിച്ചു. മടങ്ങിയെത്തിയ സ്വാമികൾ രാമകൃഷ്ണമിഷ്യൻ സ്ഥാപിച്ചശേഷം 1902-ൽ സമാധിയടഞ്ഞു.

വിവേകാനന്ദൻ തീവ്രമായ സ്വരാജ്യസ്നേഹത്തിൻെറ പ്രതിരൂപമായിരുന്നു. ഹിന്ദുമതത്തിൻെറയും മാതൃഭൂമിയുടെയും മഹത്വം വീണ്ടെടുക്കുക എന്നതായിരുന്നു അദ്ദേഹത്തിൻെറ ലക്ഷ്യം. "വിധവകളുടെ കണ്ണീരൊപ്പാത്തതും അനാഥക്കു ആഹാരം നല്കാത്തതുമായ ഒരു മതത്തിൽ ഞാൻ വിശ്വസിക്കുന്നില്ല" എന്നു ഒരിക്കൽ സ്വാമികൾ പറയുകയുണ്ടായി. വിദ്യ

ലയങ്ങൾ, ആശുപത്രികൾ, ആതുരാലയങ്ങൾ തുടങ്ങിയ സ്ഥാപനങ്ങൾ വഴി രാമകൃഷ്ണമിഷന്റെ പ്രവർത്തകർ സ്വാമിയുടെ ഉദ്ദേശം പൂർത്തീകരിച്ചുകൊണ്ടിരിക്കുന്നു.

തിയസോഫിക്കൽ സൊസൈററി:-(ബ്രഹ്മവിദ്യാസംഘം) തിയസോഫിക്കൽ സൊസൈററി 1875-ൽ അമേരിക്കയിൽ സ്ഥാപിതമായി. സ്ഥാപകരിൽ പ്രധാനികൾ മാഡം ബ്ലാവററ്സ്കിയും കേണൽ ഓൾക്കോട്ടുമാണ്. അവർ 1879-ൽ ഇന്ത്യയിൽ വന്ന് മദ്രാസിലെ അഡയാർ എന്ന സ്ഥലത്ത് അവരുടെ പ്രധാന കേന്ദ്രം സ്ഥാപിച്ചു. ഈ പ്രസ്ഥാനത്തിനു ഭാരതത്തിൽ പ്രചാരം നൽകിയത് മിസ്സിസ് ആനിബെസൻറ് എന്ന ഇംഗ്ലീഷ് വനിതയാണ്.

അവർ ആദ്യംമുതല്ക്കേ ഹിന്ദുമതത്തിന്റെ പുനരുദ്ധാരണത്തിന് ശ്രമമാരംഭിച്ചു. പൗരാണികാദർശങ്ങളുടെ മഹത്വവും പ്രാചീന ഭാരതസംസ്കാരത്തിന്റെ മേന്മയും മിസ്സിസ് ബെസൻറ് ചൂണ്ടിക്കാണിച്ചു. ഈ ആദർശം മുൻനിറുത്തി അവർ ബനാറസ്സിൽ സ്ഥാപിച്ച സെൻട്രൽ ഹിന്ദുസ്കൂൾ പിന്നീട് പണ്ഡിററ് മദൻമോഹൻ മാളവ്യയുടെ നേതൃത്വത്തിൽ ബനാറസ് ഹിന്ദു സർവ്വകലാശാലയായിത്തീർന്നു. ഇന്ത്യയിലെ, പ്രത്യേകിച്ച് തെക്കെ ഇന്ത്യയിലെ മതപരവും സാമുദായികവുമായ പരിഷ്കാരങ്ങൾക്ക് ഈ പ്രസ്ഥാനം വലുതായ പ്രോത്സാഹനം നല്കി. എങ്കിലും പല മതാചാരങ്ങളും വിശ്വാസങ്ങളും വളരെയധികം പേർക്ക് അസ്വീകാര്യമായി തോന്നി. മിസ്സിസ് ബെസ്സൻറിന്റെ അസാമാന്യമായ വ്യക്തിമാഹാത്മ്യവും ശേഷിയുംകൊണ്ടു മാത്രമാണ് തിയസോഫിക്കൽ പ്രസ്ഥാനത്തിന് ഈ രാജ്യത്ത് ഒരു സ്ഥാനം ലഭിച്ചത്.

രവീന്ദ്രനാഥടാഗോർ:— പത്തൊൻപതാം നൂററാണ്ടിൽ ബംഗാളിലുണ്ടായിരുന്ന എല്ലാ പരിഷ്കരണപ്രസ്ഥാനങ്ങളിലും

ടാഗോർ കുടുംബം അതിപ്രധാനമായ ഒരു പങ്കു വഹിച്ചിട്ടുണ്ട്. ആ പ്രശസ്തമായ കുടുംബത്തിൽ അദ്വിതീയമായ ഔന്നത്യം നേടിയവരും ഉൽകൃഷ്ടരുമായ കലാകാരന്മാരും എഴുത്തുകാരും ഉണ്ടായിരുന്നു. എന്നാൽ രവീന്ദ്രനാഥടാഗോർ അവരെല്ലാവരെക്കാളും അത്യുന്നതനായി ഉയർന്നുനിന്നു. ഇന്ത്യൻ ജനതയുടെ ഉദ്ധാരണത്തിനു വേണ്ടി ജീവിതം അർപ്പിച്ച മഹാപുരുഷനാണ് അദ്ദേഹം.

സാംസ്കാരിക രംഗത്താണ് അദ്ദേഹത്തിന്റെ ശ്രദ്ധ കേന്ദ്രീകരിച്ചിരുന്നത്. അനേകം വിശിഷ്ട കാവ്യങ്ങളും കഥകളും ഗാനങ്ങളും നാടകങ്ങളും രചിച്ച് അതുവഴിയായി ദേശാഭിമാനവും സ്വാതന്ത്ര്യബോധവും ആദ്ധ്യാത്മികാദർശവും പ്രചരിപ്പിക്കുവാൻ അദ്ദേഹത്തിനു സാധിച്ചു. ജനഗണമന എന്നാരംഭിക്കുന്ന നമ്മുടെ ദേശീയഗാനവും (വന്ദേമാതരം) എന്ന ദേശീയഗാനവും ടാഗോറാണ് രചിച്ചത്. ഗീതാഞ്ജലി എന്ന അദ്ദേഹത്തിന്റെ മനോഹരകാവ്യം ഉൽകൃഷ്ട ആദ്ധ്യാത്മിക ചിന്തകളുടെ ഒരു സമാഹാരമാണ്. ഈ മഹാകാവ്യമാണ് അദ്ദേഹത്തിനു നോബൽ സമ്മാനം നേടിക്കൊടുത്തത്. ഇന്ത്യയിൽനിന്ന് ആദ്യമായി ഈ സമ്മാനം വാങ്ങിയത് ടാഗോറാണ്. അന്നുമുതൽ അദ്ദേഹം ലോകപ്രസിദ്ധനായിത്തീർന്നു. വിവേകാനന്ദനെപ്പോലെ ടാഗോറും, ഭാരതം മുഴുവനും യൂറോപ്പും ചുറ്റി സഞ്ചരിച്ച് ഇന്ത്യയുടെ ആദ്ധ്യാത്മികാദർശങ്ങളും സാംസ്കാരിക നേട്ടങ്ങളും ജനങ്ങളെ മനസ്സിലാക്കി. പൗരസ്ത്യപാശ്ചാത്യാദർശങ്ങളെ കൂട്ടിയിണക്കുവാനും ഇന്ത്യൻ ദേശീയത്വത്തിന്റെ അടിസ്ഥാനത്തെ വിശാലമാക്കുവാനും ടാഗോർ ശ്രമിച്ചു. ഭാരതത്തിന്റെ ഉന്നതിക്കും ഉയർച്ചയ്ക്കും വേണ്ടി മഹാകവി നിരന്തരം പ്രയത്നിച്ചുവന്നു.

ടാഗോർ ഒരു രാജ്യകാര്യപ്രസക്തനല്ല. എന്നാൽ ഇന്ത്യൻ ജനതയുടെ സ്വാതന്ത്ര്യം അദ്ദേഹത്തിനു വളരെയേറെ പ്രിയതരമാണ്. സമരരംഗത്തേയ്ക്കിറങ്ങിയില്ലെങ്കിലും, ബംഗാൾ

വിദ്യാജനത്തെ പ്രസംഗങ്ങൾകൊണ്ടും ലേഖനങ്ങൾകൊണ്ടും എതിർത്തു. ടാഗോറിന്റെ ഗാനങ്ങൾ ദേശീയത്വം നിറഞ്ഞവയാണ്. ഭാരതീയർക്കു ദേശാഭിമാനവും ആത്മാഭിമാനവും നൽകുന്നതിൽ അദ്ദേഹത്തിന്റെ കവിതകൾ ഒരു പ്രധാന പങ്കു വഹിച്ചിട്ടുണ്ട്. അമൃതസരസ്സിൽവച്ച് നിർദ്ദോഷികളായ ഭാരതീയരെ ബ്രിട്ടീഷ് അധികാരികൾ നിർദ്ദയം വെടിവച്ചതിനെ പ്രതിഷേധിച്ച് ടാഗോർ തന്റെ 'സർ' സ്ഥാനം ഉപേക്ഷിച്ചു.

പ്രാചീന ഭാരതസംസ്കാരം സ്വഹൃദയങ്ങളിൽ രൂഢപ്പെടുത്തുകയും മററു സംസ്കാരങ്ങളുമായി അവയെ പരിചയപ്പെടുത്തുകയും ഭാരതത്തിന്റെ മഹത്വം മററുള്ളവർ മനസ്സിലാക്കിക്കൊടുക്കുകയും ചെയ്യാൻ പുരാതന ഇന്ത്യൻ സർവ്വകലാശാലകളുടെ മാതൃകയിൽ ഒരു സർവ്വകലാശാല സ്ഥാപിച്ചു. ഇന്ത്യയുടെ ആദർശങ്ങൾക്കനുയോജ്യമായി എല്ലാ ശാസ്ത്രങ്ങളിലും കലകളിലും ഉന്നതവിദ്യാഭ്യാസം അവിടെ നൽകിപ്പോരുന്നു. ടാഗോറിന്റെ വിശ്വഭാരതി എന്നറിയപ്പെടുന്ന ഈ കലാശാലയിൽ ലോകപ്രസിദ്ധരായ പണ്ഡിതന്മാർ ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽനിന്നു വരുന്നു. വിശ്വഭാരതി ഒരു വിശ്വസംസ്കാരകേന്ദ്രമാകണമെന്ന് അദ്ദേഹം അഭിലഷിച്ചു. 1952-ൽ അത് ഒരു ദേശീയ സർവ്വകലാശാലയായി രൂപാന്തരം പ്രാപിച്ചു കഴിഞ്ഞിരിക്കുന്നു.

1941 ആഗസ്റ്റ് 7-ാം തീയതി വിശ്വമഹാകവി നിത്യശാന്തിയെ പ്രാപിച്ചു. ഇന്ത്യയുടെ മനസ്സിൽ അദ്ദേഹം ചെലുത്തിയ സ്വാധീനം വമ്പിച്ചതാണ്. പൗരസ്ത്യ പാശ്ചാത്യാദർശങ്ങളുടെ സുഭഗസമ്മേളനം സാധിക്കുവാനും ഇന്ത്യൻ ദേശീയത്വത്തിന്റെ അടിസ്ഥാനങ്ങളെ വിശാലതരമാക്കുവാനും അദ്ദേഹം വളരെയേറെ സഹായിച്ചിട്ടുണ്ട്. ടാഗോറും ഗാന്ധിയുമാണ് ഇരുപതാം നൂററാണ്ടിന്റെ ആദ്യാർദ്ധത്തിൽ നിസ്സംശയമായും ഇന്ത്യയിൽ ആധിപത്യം വഹിച്ചുകൊണ്ടു മുന്തിനിന്നിട്ടുള്ള രണ്ടു വ്യക്തികൾ.

# സ്വാതന്ത്ര്യസമരങ്ങൾ 1857—1950.

## 1857–ലെ ദേശീയവിപ്ലവം.

ബ്രിട്ടീഷ് ഈസ്റ്റിന്ത്യാക്കമ്പനിയുടെ ഭരണത്തിൻെറ നേക്കുള്ള രാജ്യവ്യാപകമായ അസംതൃപ്തിയിൽനിന്നും ഉടലെടുത്ത മഹത്തായൊരു വിപ്ലവമാണു് 1857–ൽ ഇന്ത്യ ദർശിച്ചതു്. അതിനെ 'ഇന്ത്യൻ ശിപായിലഹള' എന്ന പേരിട്ടു് ഇന്ത്യാചരിത്രത്തിലെ ഇരുളടഞ്ഞ ഒരു അദ്ധ്യായമായി ഇംഗ്ലീഷ് ചരിത്രകാരന്മാർ ചിത്രീകരിച്ചു. ഇന്ത്യയിൽ ഭരണം ഉറപ്പിച്ചുവന്നിരുന്ന ബ്രിട്ടീഷ് ഗവമ്മെൻറിനെ വെല്ലുവിളിച്ച ആ ഭാരതീയ വിപ്ലവത്തെ നാം ഇന്ത്യൻസ്വാതന്ത്ര്യസമരത്തിൻെറ പ്രാരംഭഘട്ടമായിട്ടാണു് പരിഗണിക്കുന്നതു്. ഇന്ത്യയിലെ ജനങ്ങൾ ഒരിക്കലും ഈസ്റ്റിന്ത്യാക്കമ്പനിയുടെ ഭരണത്തെ സന്തുഷ്ടിയോടെ അംഗീകരിച്ചിരുന്നില്ല. കമ്പനി അതിൻെറ വാഴ്ച ഉറപ്പിച്ചതു് സാവധാനത്തിലും മിക്കവാറും പരോക്ഷമായിട്ടുമായിരുന്നു. അതിൻെറ ദുരന്തഫലങ്ങൾ ജനങ്ങൾക്കു ബോദ്ധ്യമാകാൻ വളരെ താമസമുണ്ടായില്ല. തൽഫലമായി രാജ്യത്തിൻെറ ഒരു ഭാഗത്തു കമ്പനിയുടെ അധികാരാതിർത്തി വിപുലീകരിച്ചുകൊണ്ടിരുന്നപ്പോൾ. മററു ഭാഗങ്ങളിൽ അതിൻെറ ഭരണത്തിനെതിരായി കലാപങ്ങൾ ഉണ്ടാകുകയും ചെയ്തു. 1757–നും 1857–നും മദ്ധ്യേ കമ്പനിയുടെ വാഴ്ചയ്ക്കെതിരായി എതിർപ്പു പ്രകടിപ്പിക്കാതെയിരുന്നിട്ടുള്ള ഒരവസരവും ഉണ്ടായിട്ടില്ലെന്നുതന്നെ പറയാം.

വിപ്ലവത്തിനുള്ള കാരണങ്ങൾ രാഷ്ട്രീയം, സൈനികം, സാമുദായികം, മതപരം, സാമ്പത്തികം എന്നിങ്ങനെ തിരിക്കാവുന്നതാണു്.

രാഷ്ട്രീയം:-അനേകനൂറ്റാണ്ടുകളായി ഭരണാധികാരമുണ്ടായിരുന്ന പുരാതനവംശങ്ങളെ നിർമ്മാർജ്ജനം ചെയ്യുന്നതു നാട്ടിൽ പരക്കെ ഭീതിയും സംശയങ്ങളുമുളവാക്കി. അവകാശികളെ ദത്തെടുക്കുന്ന സമ്പ്രദായം ഇന്ത്യയിൽ പ്രാചീനകാലംമുതല്ക്കേ നടപ്പുള്ളതാണെങ്കിലും, ഡൽഹൌസി ദത്തുപുത്രന്മാൎക്കു രാജ്യാവകാശം നല്കാതെ രാജ്യം കമ്പനിഭരണത്തിനടിമപ്പെടുത്തി. അങ്ങനെയുള്ളവയിൽ സത്താറാ, നാഗ്പ്പൂർ, ഝാൻസി, സാംബൽപ്പൂർ എന്നിവ എടുത്തു പറയത്തക്കവയാകുന്നു. ഝാൻസിയിലെ റാണി ലക്ഷ്മീഭായി ഒന്നരവർഷക്കാലം വളരെ ഭംഗിയായി രാജ്യഭാരം നടത്തിക്കൊണ്ടിരിക്കവെയാണ് ഝാൻസിരാജ്യം ഇംഗ്ലീഷുകാർ പിടിച്ചെടുത്തതു്. അയോദ്ധ്യയിലെ നവാബിന്റെ കാര്യത്തിലും ഡൽഹൌസിയുടെ പ്രവൃത്തി ഇത്തരത്തിലുള്ളതായിരുന്നു. ദുർഭരണം നടത്തുന്നു എന്ന ആരോപണം ചുമത്തി നവാബിനെ രാജ്യത്തുനിന്നു നിഷ്കാസനം ചെയ്തു. ഈ കഠിനകൃത്യം അയോദ്ധ്യയിലെ മാത്രമല്ല ഉത്തരഇന്ത്യയിലെ പ്രഭുക്കന്മാരെയെല്ലാം ഇളക്കാൻ കാരണമായിത്തീൎന്നു. ഒടുവിലത്തെ പേഷ്വാ ആയ ബാജിറാവു രണ്ടാമന്റെ ദത്തുപുത്രനായ നാനാസാഹിബിന് കമ്പനിക്കാർ പെൻഷൻ നിൎത്തിയതും സംഗതികളെ വഷളാക്കി. തന്റെ വമ്പിച്ച സമ്പത്തു് ബ്രിട്ടീഷുകാൎക്കെതിരായി പ്രജകളെ സംഘടിപ്പിക്കുന്നതിനു് അദ്ദേഹം ചെലവാക്കി. ഇന്ത്യയിൽ വീണ്ടും മഹാരാഷ്ട്രാധിപത്യം അദ്ദേഹം സ്വപ്നം കണ്ടു. നാമമാത്ര മുഗൾചക്രവർത്തിയായ ബഹദൂർഷാ ഇന്ത്യയിൽ മുഗൾക്കൊടി നാട്ടിക്കാണാനും ആഗ്രഹിച്ചു. അതുപോലുള്ള മററു പലൎക്കും ബ്രിട്ടീഷുകാരോടു് വെറുപ്പു തോന്നിക്കഴിഞ്ഞിരുന്നു. നാട്ടുരാജാക്കന്മാരുടെ കീഴിലുണ്ടായിരുന്ന ഉദ്യോഗസ്ഥന്മാർ, സൈനികർ, മററനുയായികൾ ഇവൎക്കൊക്കെ ബ്രിട്ടീഷുകാരുടെ നയംമൂലം കലശലായ വിരോധമുണ്ടായി.

സൈനികം:-വമ്പിച്ച തോതിൽ ഇംഗ്ലണ്ടിൽനിന്നു പട്ടാളക്കാരെ ഇന്ത്യയിൽ കൊണ്ടുവന്നു നിൎത്തുന്നതു് ഭാരിച്ച ചെലവായിരുന്നു. അതുകൊണ്ടു് കമ്പനിക്കാർ യോഗ്യ പരിശീലനം കൊടുത്തു് തുച്ഛമായ ചെലവിൽ ഇന്ത്യാക്കാരുടെ ഒരു സൈന്യവിഭാഗം സംഘടിപ്പിച്ചിരുന്നു. ഇവരെ ഇംഗ്ലീഷുകാർ ശിപായികൾ എന്നു പറഞ്ഞിരുന്നു. ഈ ശിപായിമാരുടെ ഉടുപ്പിലും നടപ്പിലുംമററും ഇംഗ്ലീഷു സമ്പ്രദായം ഏൎപ്പെടുത്തി. നെററിയിൽ കുറിയിടുക, തലമുടി വളൎത്തുക ഇവയെല്ലാം നിരോധിച്ചു. കാതിൽ ആഭരണങ്ങൾ ധരിക്കുന്നതു വിലക്കി. ഇംഗ്ലീഷുകാരായ ഉദ്യോഗസ്ഥന്മാർ ഇന്ത്യൻപട്ടാളക്കാരോടു പെരുമാറിയ രീതിയും വളരെ മോശമായിരുന്നു. ശമ്പളത്തിന്റെ കാൎയ്യത്തിലും വലിയ വ്യത്യാസവും വിവേചനവും കാണിച്ചിരുന്നു. ഇതെല്ലാം ഇന്ത്യൻപട്ടാളവിഭാഗത്തിൽ കഠിനമായ എതിൎപ്പും വിദ്വേഷവും ഉളവാക്കി. ശിപായിമാർ ഇന്ത്യക്കു വെളിയിൽ കടലിനപ്പുറത്തു പോയി സേവനമനുഷ്ഠിക്കണമെന്നു വന്നു. കടൽയാത്ര അന്നു ഹിന്ദുക്കൾക്കു നിഷിദ്ധമായിരുന്നതിനാൽ അവരിൽ അനേകം കടൽ കടക്കാൻ തയ്യാറായില്ല.

1856-ന്റെ ആന്ത്യത്തിൽ ഇന്ത്യൻ സൈന്യങ്ങളുടെ ഇടയിൽ ഒരു പുതിയതരം തോക്കും തോട്ടായും (തിരയും) ഉപയോഗിച്ചു തുടങ്ങി. പശുവിന്റെയും പന്നിയുടെയും കൊഴുപ്പുചേൎത്തുണ്ടാക്കിയവയാണു് ആ തോട്ടകളെന്നും അതു കടിക്കുവാൻ പറയുന്നതു് ഹിന്ദുക്കളെയും മുസ്ലീങ്ങളെയും മതംമാററാനുള്ള ശ്രമമാണെന്നുമുള്ള കിംവദന്തി നാട്ടിലെ പരന്നു.

സാമൂഹ്യവും മതപരവും:—ശതാബ്ദങ്ങളായി തുടൎന്നുകൊണ്ടിരുന്ന ആചാരങ്ങളും അനുഷ്ഠാനങ്ങളും ഒരു സായ്പിന്റെ തൂലികാചലനംകൊണ്ടു് ഒരു നൊടിയിടയിൽ തകിടംമറിക്കവാൻ ഭാരതീയർ ഒരുനാളും അനുവദിക്കുകയില്ലെന്നു ബ്രിട്ടീഷു

കാർക്ക് മനസ്സിലാക്കാമായിരുന്നു. തീവണ്ടി കമ്പിത്തപാൽ തുടങ്ങി ഡൽഹൗസിയുടെ സൃഷ്ടിപരമായ പല പരിഷ്കാരങ്ങളെയും നാട്ടുകാർ സംശയദൃഷ്ടിയോടു വീക്ഷിച്ചു. സതി, നരബലി മുതലായവ നിറുത്തിയതിനെ ആരും എതിർത്തില്ല. എന്നിരുന്നാലും പാശ്ചാത്യവിദ്യാഭ്യാസസമ്പ്രദായം, ആചാരമര്യാദകൾ, വേഷവിധാനങ്ങൾ ഇവ പലക്കും അസ്വീകാര്യങ്ങളായിരുന്നു. മതപരിവർത്തനം ചെയ്യുന്നവരെ ബാധിക്കുന്ന പിൻതുടർച്ചാവകാശനിയമം, ക്രിസ്ത്യൻമിഷ്യനറിമാരുടെ നിർബ്ബാധമായുള്ള പ്രവർത്തനങ്ങൾ ഇവ ഹിന്ദുക്കൾക്കും മുസ്ലീങ്ങൾക്കും മതദ്വേഷപരമായി തോന്നി. തങ്ങളുടെ രാജ്യം ആക്രമിച്ചു കീഴടക്കുന്നതുകൊണ്ടു മാത്രം തൃപ്തരാകാതെ തങ്ങളുടെ മതങ്ങളെയും ആചാരങ്ങളെയും നശിപ്പിക്കുകകൂടി ചെയ്യുമെന്ന് നാട്ടുകാർ ഭയപ്പെട്ടു.

സാമ്പത്തികം:—ഡൽഹൗസിയുടെ ഭൂനിയമപരിഷ്കാരവും തീ ആളിക്കത്തിക്കാനേ സഹായിച്ചുള്ളൂ. താലൂക്കദാർമാർ, ജെമിന്ദാർമാർ മുതലായ ഭൂമി ഉടമസ്ഥരെ നിർമ്മാർജ്ജനം ചെയ്യാനുള്ള അദ്ദേഹത്തിന്റെ സംരംഭം ഒരു വലിയ വിഭാഗം ശത്രുക്കളെ സൃഷ്ടിച്ചു. ഇങ്ങനെ സൈനികരംഗങ്ങളിലും, ഭൂഉടമകളുടെ ഇടയിലും, നാട്ടുവാഴികൾ, രാജാക്കന്മാർ ഇവരുടെ മണ്ഡലങ്ങളിലും എല്ലാം അസംതൃപ്തിയും വിദ്വേഷവും ഗൂഢാലോചനകളും സംഘടിതയത്നങ്ങളും ശക്തിയോടെ നടന്നു.

സമരത്തിന്റെ ഗതി:—1857-മെയ് മാസത്തിൽ സൈനികകേന്ദ്രമായ മീററ്റിലുള്ള ഇന്ത്യൻ പട്ടാളം പെട്ടെന്നിളകി. ആ പ്രക്ഷോഭണം രഹസ്യമായി നല്ലവണ്ണം സംഘടിപ്പിക്കപ്പെട്ടിരുന്നതുകൊണ്ട് അതിവേഗം പരന്നു. ഒരു ജനകീയ പ്രക്ഷോഭണത്തിന്റെയും ഇന്ത്യൻ സ്വാതന്ത്ര്യയുദ്ധത്തിന്റെയും സ്വഭാവം അതിനുണ്ടായിരുന്നു. "ബ്രിട്ടീഷ് രാജ് നശിക്കട്ടെ, മുഗൾരാജ് ജയിക്കട്ടെ" എന്നൊക്കെയുള്ള മുദ്രാവാക്യങ്ങൾ മുഴക്കിക്കൊണ്ട്

വിപ്ലവകാരികൾ ഡൽഹിയിലെത്തി, വൃദ്ധനും അശക്തനുമായ ബഹദൂർഷായെ പാദുഷായായി പ്രഖ്യാപനം ചെയ്തു. അവർ ഡൽഹി പിടിച്ചെടുത്തു. എന്നാൽ അധികം താമസിയാതെ ഇംഗ്ലീഷുസൈന്യാധിപനായ സർ ജോൺലോറൻസ് ഡൽഹി വീണ്ടെടുത്തു ലഹളക്കാരെ പായിച്ച് ബഹദൂർഷായെ ബർമ്മയിലേക്കു നാടുകടത്തി.

വിപ്ലവത്തിന്റെ അലകൾ മറ്റു പല കേന്ദ്രങ്ങളിലും ശക്തിയായി ഉയർന്നു. ലക്നൗവിൽ ലഹളക്കാർക്കു തല്ക്കാല വിജയമുണ്ടായെങ്കിലും കോളിൻ ക്യാംബെൽ അവിടവും വീണ്ടെടുത്തു.

കാൺപൂരിലെ വിപ്ലവനേതാക്കന്മാർ നാനാസാഹേബ്, അദ്ദേഹത്തിന്റെ സേനാനായകനായ താന്തിയാതോപ്പി എന്നിവരായിരുന്നു. ഒരു ഉജ്ജ്വല നേതാവായിരുന്നു താന്തിയാതോപ്പി. പരാജയംതന്നെ നേരിട്ടുകൊണ്ടിരുന്ന ഘട്ടത്തിൽപോലും അനേകമാസങ്ങളോളം അദ്ദേഹം ബ്രിട്ടീഷുകാരെ എതിർത്തുകൊണ്ടിരുന്നു. ക്യാംബെൽ തന്നെ കാൺപൂരും വീണ്ടെടുത്തു.

മദ്ധ്യഇന്ത്യയിൽ ലഹളനയിച്ച ഝാൻസിറാണി ലക്ഷ്മീഭായി പുരുഷവേഷംധരിച്ച് പടക്കളത്തിൽ പോരാടി വീരസ്വർഗ്ഗം പ്രാപിച്ചു. അവരെ എതിർത്ത ബ്രിട്ടീഷ് സേനാനി അവരെ ലഹളക്കാരിൽ ഏറ്റവും ഉത്തമയും ധീരയുമായ വനിത എന്ന് സ്മരിച്ചിട്ടുണ്ട്. ഇങ്ങനെ ഇന്ത്യയിലെ ആദ്യത്തെ ദേശീയ സമരം പരാജയത്തിൽ കലാശിച്ചു.

ഈ പ്രക്ഷോഭണത്തിന് നിശ്ചിതമായ ഒരു പരിപാടിയോ ശരിയായ നേതൃത്വമോ ഉണ്ടായിരുന്നില്ല. മുഹമ്മദീയർക്കു മുഗൾസാമ്രാജ്യം പുനർജ്ജീവിപ്പിക്കണമെന്നും ഹിന്ദുക്കൾക്കു മഹാരാഷ്ട്രപ്രാബല്യം പുനഃസ്ഥാപിക്കണമെന്നും ഭിന്നങ്ങളായ

ആദർശങ്ങളാണുണ്ടായിരുന്നതു്. ഇന്ത്യയിലെ നാട്ടുരാജാക്കന്മാർ ബ്രിട്ടീഷുകാരുമായുള്ള സഖ്യത്തിൽ ഉറച്ചുനിന്നു. ഗൂർഖാകളുടെയും സിക്കുകാരുടെയും സഹായം ഇംഗ്ലീഷുകാർക്കു ലഭിച്ചു. ബോംബെയും മദ്രാസും സംസ്ഥാനങ്ങൾ വിപ്ലവത്തിൽ പങ്കെടുത്തില്ല. ഈ കാരണങ്ങളാലാണു് ആദ്യത്തെ ദേശീയസമരം പരാജയപ്പെട്ടതു്. ഇന്ത്യയ്ക്കു സ്വാതന്ത്ര്യം കൈവരുവാൻ തൊണ്ണൂറു കൊല്ലങ്ങൾകൂടി കഴിയേണ്ടിയിരുന്നു.

## ഇന്ത്യൻ നാഷണൽ കോൺഗ്രസ്സ്.

1885-മുതലുള്ള ഇന്ത്യയുടെ ചരിത്രം ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിന്റെ ചരിത്രവുമായി അഭേദ്യമായി ബന്ധപ്പെട്ടുകിടക്കുന്നു. അതു് പാരതന്ത്ര്യത്തിൽനിന്നും സ്വാതന്ത്ര്യത്തിലേക്കുള്ള നമ്മുടെ പ്രയാണത്തെ കുറിക്കുന്നു. 1857-ലെ മഹത്തായ വിപ്ലവത്തിനുശേഷം ബ്രിട്ടീഷ് ഗവൺമെന്റ് കൈക്കൊണ്ട ചില നടപടികളുടെ പ്രത്യാഘാതമാണു് ഈ സ്ഥാപനം. ബ്രിട്ടീഷുകാർ സ്ഥാപിച്ച സർവ്വകലാശാലകളും കോടതികളും നിയമസഭകളും അതിനു മാർഗ്ഗദീപങ്ങളായി. ജനകീയ തത്വങ്ങളെ പ്രതിപാദിക്കുന്ന ഇംഗ്ലീഷ് സാഹിത്യവും ചരിത്രവും അഭ്യസിക്കുവാൻ ഇടയായതോടുകൂടി ഇന്ത്യാക്കാർക്ക് രാഷ്ട്രീയബോധവും ദേശീയ പ്രബുദ്ധതയും ഉളവായി. തങ്ങളെ ഭരിക്കുന്ന കാര്യത്തിൽ തങ്ങൾക്കും അഭിപ്രായം പറയുവാൻ സ്വാതന്ത്ര്യവും അവകാശവും ഉണ്ടെന്നുള്ള ബോധം ഇന്ത്യാക്കാരിൽ വർദ്ധിച്ചുവന്നു. ഇന്ത്യൻ സിവിൽ സർവ്വീസിൽ ഇംഗ്ലീഷ്കാരോടൊപ്പം ഇന്ത്യാക്കാരെയും പ്രവേശിപ്പിക്കണമെന്നു് പലരും വാദിച്ചു. 1833-ലെ ചാർട്ടർ നവീകരണത്തിൽ യോഗ്യതയുള്ള ഇന്ത്യാക്കാർക്ക് ഇവിടെയുള്ള ഏതുദ്യോഗവും നൽകാവുന്നതാണെന്നുള്ള

വാഗ്ദാനവും, രാജ്ഞിയുടെ വിളംബരത്തിൽ ഇന്ത്യൻപ്രജകൾക്കു് മററു പ്രജകൾക്കു തുല്യമായ പരിഗണന ഉണ്ടായിരിക്കുന്നതാണെന്നുള്ള പ്രസ്താവനയും ഇന്ത്യാക്കാർ പലരേയും ബ്രിട്ടീഷുകാരെ അവിശ്വസിപ്പിച്ചു. സുരേന്ദ്രനാഥ ബാനർജിയെ മതിയായ കാരണംകൂടാതെ ഐ. സി. എസ്സ്-ൽനിന്നും നീക്കം ചെയ്തതു് ഒരു സിവിൽസർവീസ് പ്രക്ഷോഭണം ഇളക്കിവിടാൻ പ്രേരകമായി. പത്തൊൻപതാംനൂററാണ്ടിന്റെ ഉത്തരാർദ്ധത്തിൽ ഉടലെടുത്തിരുന്ന മതപരവും സാമുദായികവുമായ പ്രസ്ഥാനങ്ങളും ഇന്ത്യൻ ദേശീയപ്രബുദ്ധതയുടെ വളർച്ചയെ സാരമായി സഹായിച്ചിരുന്നു.

ഭാരതസ്വാതന്ത്ര്യചരിത്രത്തിലെ സ്മരണീയമായ ഒരു ദിവസമാണു് 1885 ഡിസംബർ 28. ആ ദിവസം എ. ഒ. ഹ്യൂം എന്ന പേരുള്ള ഒരു ബ്രിട്ടീഷുദ്യോഗസ്ഥന്റെ ഉത്സാഹത്തിൽ ഇന്ത്യൻ നാഷനൽ കോൺഗ്രസിന്റെ പ്രഥമ സമ്മേളനം ബോംബേയിൽവച്ചു നടന്നു. എഴുപത്തിരണ്ടു് പ്രാദേശിക പ്രതിനിധികൾ പങ്കെടുത്ത ആ സമ്മേളനത്തിൽ അദ്ധ്യക്ഷം വഹിച്ചതു് ഡബ്ളിയു. സി. ബാനർജി എന്ന ഒരു ബംഗാളി ബാരിസ്റ്ററായിരുന്നു. ഉയർന്ന ഉദ്യോഗങ്ങളുടെ ഗണ്യമായ ഒരു ശതമാനം ഇന്ത്യാക്കാർക്കു് സംവരണം ചെയ്യപ്പെടണമെന്നും സൈനികച്ചെലവു കുറയ്ക്കണമെന്നും ഇവർ അഭിപ്രായപ്പെട്ടു. പ്രാരംഭഘട്ടത്തിൽ മിതമായ ഭാഷയിലും വിനീതമായ അപേക്ഷാരൂപത്തിലുമാണു് കോൺഗ്രസ് അവകാശവാദങ്ങൾ ഉന്നയിച്ചതു്. ആദ്യഘട്ടത്തിൽ കോൺഗ്രസ് പ്രസ്ഥാനത്തെ സഹായിച്ചവരുടെ കൂട്ടത്തിൽ സർ. ഡേവിഡ് യൂൾ, വില്യം വെഡർബേൺ എന്നിവരുടെ പേരുകളും, നേതൃത്വം കൈക്കൊണ്ടവരുടെ കൂട്ടത്തിൽ ദാദാബായ് നവറോജിയുടെ പേരും പ്രത്യേകം ഓർമ്മിക്കേണ്ടതാണു്. ബ്രിട്ടീഷുകാരുടെ സഹായസഹകരണങ്ങളോടുകൂടിയാണു് കോൺഗ്രസ് ആരംഭിച്ചതു്.

കാലക്രമേണ വ്യവസ്ഥാപിതമാർഗ്ഗങ്ങളിൽക്കൂടി ഭരണാധികാരം കൈവശപ്പെടുത്തുക എന്നതു് കോൺഗ്രസിന്റെ ലക്ഷ്യമായി. അതോടുകൂടി ബ്രിട്ടീഷ് അധികാരികളുടെ സംശയദൃഷ്ടി അതിന്മേൽ പതിഞ്ഞു. 1905-ലെ കഴ്സൺപ്രഭുവിന്റെ ബംഗാൾവിഭജനം വിപ്ലവാത്മകമായ ഒരു അന്തരീക്ഷം സൃഷ്ടിച്ചു. ബംഗാൾപ്രശ്നം അഖിലഭാരതപ്രശ്നമായി രൂപാന്തരപ്പെട്ടു. ഇതോടുകൂടി ഭീകരപ്രവർത്തനവും, സ്വദേശിപ്രസ്ഥാനവും, ബ്രിട്ടീഷ് സാധനങ്ങളുടെ ബഹിഷ്കരണവും സർവത്ര വ്യാപിച്ചു. ഈ പ്രക്ഷോഭണവും കോൺഗ്രസ് പ്രസ്ഥാനത്തിന്റെ ഒരംശമായിത്തീർന്നു.

അല്പകാലത്തിനുശേഷം കോൺഗ്രസിൽ ഒരു പിളർപ്പുണ്ടായി. ലോകമാന്യ ബാലഗംഗാധര തിലകൻ, വിപിൻചന്ദ്രപാൽ തുടങ്ങിയ വാമപക്ഷക്കാരായ അതിതീവ്രവാദികൾ ഗോപാലകൃഷ്ണ ഗോഖലയെപ്പോലുള്ള വലതുപക്ഷക്കാരായ മിതവാദികളിൽനിന്നു് അകന്നു. 1907-ൽ സൂറത്തിൽവച്ചു കൂടിയ കോൺഗ്രസ് സമ്മേളനത്തിൽ ഇരുകൂട്ടരും പരസ്പര ബന്ധങ്ങളെല്ലാമുപേക്ഷിച്ചു മാറി നിന്നു. തീവ്രവാദികൾ കോൺഗ്രസ് വിട്ടു് സ്വയം പ്രവർത്തിച്ചുതുടങ്ങി. അവർ ഗവൺമെന്റിനെ എതിർക്കാനും തകർക്കാനും ഉദ്യമിച്ചു. ഗവൺമെന്റു്, പ്രക്ഷോഭണം അമർച്ച ചെയ്യാൻ മർദ്ദനനിയമങ്ങൾ സൃഷ്ടിച്ചു. ദേശീയ നേതൃത്വം വഹിച്ച വിപിൻചന്ദ്രപാൽ, അരവിന്ദഘോഷ്, തിലകൻ തുടങ്ങിയവർ നാടുകടത്തലിനു ശിക്ഷിക്കപ്പെട്ടു. അഭിപ്രായപ്രകടനസ്വാതന്ത്ര്യം നിരോധിക്കുകയും രാഷ്ട്രീയ സംഘടനകളെ നിയമവിരുദ്ധമാക്കുകയും ചെയ്തു.

മർദ്ദനംകൊണ്ടുമാത്രം പ്രയോജനമില്ലെന്നു മനസ്സിലാക്കിയ വൈസ്രോയി മിന്റോപ്രഭു മിതവാദികളെ പ്രീണിപ്പിക്കുവാനായി മിന്റോമോർലി പരിഷ്കാരങ്ങൾ ഏർപ്പെടുത്തി. എന്നാൽ തീവ്രവാദികൾ ഈ ഭരണപരിഷ്കാരംകൊണ്ടു് തൃപ്തിപ്പെട്ടില്ല. ബംഗാ

ളിൽ പ്രക്ഷോഭണം ശക്തമായിത്തന്നെ തുടർന്നു. 1911-ൽ ഡൽഹിയിൽവച്ചു നടന്ന ഡർബാറിൽ ജോർജ്ജ് അഞ്ചാമൻ ബംഗാൾ വിഭജനം റദ്ദുചെയ്തിരിക്കുന്നതായും ഇന്ത്യയുടെ തലസ്ഥാനം ഡൽഹിയിലേക്കു മാറ്റിയിരിക്കുന്നതായും പ്രഖ്യാപിച്ചു. കോൺഗ്രസിലെ മിതവാദികളും അമിതവാദികളും തമ്മിലുള്ള ഭിന്നിപ്പ് 1916-ൽ ലക്നൌ കോൺഗ്രസ് സമ്മേളനം വരെ നീണ്ടുനിന്നു. അവിടെവച്ചു മിതവാദികളും അമിതവാദികളും ചേർന്ന് സ്വാതന്ത്ര്യസമരം ഊർജ്ജിതപ്പെടുത്തണമെന്നും ഡൊമിനിയൻപദവിക്കുവേണ്ടി വാദിക്കണമെന്നും തീരുമാനിച്ചു. ഇതിനിടയ്ക്ക് അതുവരെ മാറിനിന്നിരുന്ന മുസ്ലിംസംഘടനയായ മുസ്ലിംലീഗിന്റെ മനോഭാവത്തിലും ഒരു വ്യതിയാനമുണ്ടായി. ഹിന്ദുക്കളോടു മുസ്ലിങ്ങൾ യോജിക്കേണ്ടതാണെന്ന് അവർ മനസ്സിലാക്കി. തൽഫലമായി 1916-ൽ ലക്നോവിൽവച്ച് കോൺഗ്രസ്സും മുസ്ലിംലീഗും ഒന്നിച്ചുചേർന്ന് സ്വയംഭരണാവകാശം സുശക്തമായ ഭാഷയിൽ പുറപ്പെടുവിച്ചു. മിസ്സിസ് ആനിബെസന്റിന്റെയും തിലകന്റേയും ഹോം റൂൾലീഗുകൾ കോൺഗ്രസ്സ്-ലീഗ് സംയുക്തപ്രവർത്തനത്തിനു ചിറകുകൾ നല്കി.

1914-ൽ ഒന്നാം ലോകമഹായുദ്ധം പൊട്ടിപ്പുറപ്പെട്ടു. ഈ പതനത്തിലാണ് ഇന്ത്യൻ രാഷ്ട്രീയരംഗത്തു മഹാത്മജി പ്രവേശിച്ചതു്. അദ്ദേഹം അതുവരെ ദക്ഷിണ ആഫ്രിക്കയിലായിരുന്നു. അവിടത്തെ ഇന്ത്യാക്കാരുടെ അവശതകൾ അവസാനിപ്പിക്കുവാൻ ഒരു ധർമ്മസമരം നടത്തി ഗാന്ധിജി പ്രശസ്തനായിത്തീർന്നിരുന്നു. സകല വീട്ടുകലഹങ്ങളും തൽക്കാലത്തേക്കു മറന്ന് ഇംഗ്ലീഷുകാരെ പണംകൊണ്ടും ആളുകളെക്കൊണ്ടും സഹായിക്കുവാൻ ഗാന്ധിജി തന്റെ നാട്ടുകാരോട്ട് അഭ്യർത്ഥിച്ചു. ഗാന്ധിജിയുടെ ആഹ്വാനമനുസരിച്ചു നാട്ടുകാർ ഇംഗ്ലീഷുകാരെ ഉള്ളഴിഞ്ഞു സഹായിച്ചു. യുദ്ധാനന്തരം ഇന്ത്യാക്കാരുടെ ന്യായമായ അവകാശവാദങ്ങളെ ബ്രിട്ടീഷുകാർ

അടിമകളായിരിക്കയില്ല എന്ന പ്രതീക്ഷ നാടൊട്ടുക്കുണ്ടായിരുന്നു. "പടിപടിയായി സ്വയംഭരണം അനുവദിച്ചുതരുന്നതാണ് ബ്രിട്ടീഷ് ഗവണ്മെൻറിൻെറ ലക്ഷ്യം" എന്ന് 1917-ൽ സ്റ്റേറ്റ് സെക്രട്ടറി മോണ്ടെഗു പ്രഖ്യാപനം ചെയ്തു. അതിനെ തുടർന്നാണ് 1919-ലെ മോണ്ടെഗു—ചെംസ്ഫോർഡ് പരിഷ്കാരങ്ങൾ പാസ്സാക്കിയത്. കുറെ മിതവാദികൾ ഈ പരിഷ്കാരങ്ങളെ സ്വീകരിച്ചു. കോൺഗ്രസ്സിന് ഈ പരിഷ്കാരങ്ങൾ അസ്വീകാര്യമായിരുന്നു. റൗലറ്റ് ആക്റ്റ്, ക്രിമിനൽ നടപടിനിയമങ്ങൾ മുതലായവകൊണ്ടും പഞ്ചാബിൽ സൈനികനിയമം പ്രഖ്യാപിച്ചും അമിതവാദികളെ അടിച്ചമർത്താൻ ബ്രിട്ടീഷുകാർ സന്നദ്ധരായി. ഈ സമയത്താണ് പഞ്ചാബിൽ ജാലിയൻവാലാബാഗ് എന്ന സ്ഥലത്തുവെച്ച് ഒരു വലിയ ജനക്കൂട്ടത്തെ ബ്രിട്ടീഷ് സൈന്യം വെടിവെച്ചു പിരിച്ചതും 1200-ൽ പരം ആളുകൾ മരിച്ചതും. ഈ ദാരുണസംഭവം ഇന്ത്യാക്കാരെ ഒട്ടാകെ ഇളക്കി മറിച്ചു.

യുദ്ധാനന്തരം ബ്രിട്ടീഷുകാർ തുർക്കിയിലെ സുൽത്താനോടു അന്യായമായി പ്രവർത്തിച്ചതു് ഇന്ത്യയിലെ മുസ്ലീങ്ങളെ ക്ഷോഭിപ്പിച്ചു. തുർക്കിയിലെ സുൽത്താൻ മുസ്ലീംമതാദ്ധ്യക്ഷൻകൂടിയായിരുന്നു. അദ്ദേഹത്തെ സ്ഥാനഭ്രംശനം ചെയ്തപ്പോൾ അലിസഹോദരന്മാർ ഒരു പ്രക്ഷോഭണം ആരംഭിച്ചു. അതു് ഖിലാഫത്തു പ്രസ്ഥാനമെന്നറിയപ്പെടുന്നു. ഗാന്ധിജിക്ക് ഇതിനോടനുഭാവമുണ്ടായിരുന്നു. ഗാന്ധിജിയുടെയും അലിസഹോദരന്മാരുടെയും സംയുക്താഭിമുഖ്യത്തിൽ കോൺഗ്രസ്സും ലീഗുംകൂടി ചേർന്ന്, ഇന്ത്യയുടെ ലക്ഷ്യം പൂർണ്ണസ്വരാജ് ആണെന്ന് പ്രഖ്യാപിച്ചു. 1920-ൽ തിലകൻ അന്തരിച്ചതോടുകൂടി ഗാന്ധിജി കോൺഗ്രസ്സിൻെറ അനിഷേധ്യനേതാവായി.

ഒന്നാമത്തെ നിസ്സഹകരണപ്രസ്ഥാനം:— പൂർണ്ണസ്വരാജ് കൈവരുത്തുവാൻ ബ്രിട്ടീഷ് ഗവണ്മെൻറിനെതിരായി

1921-ൽ ഒന്നാമത്തെ നിസ്സഹകരണപ്രസ്ഥാനമാരംഭിച്ചു. വിദ്യാലയങ്ങൾ കോടതികൾ കൌൺസിലുകൾ ഇവ ബഹിഷ്കരിക്കുക, ബിരുദസ്ഥാനമാനങ്ങൾ പ്രത്യർപ്പിച്ചു് ബ്രിട്ടീഷ് സാധനങ്ങൾ പരിവർജ്ജിക്കുക എന്നിങ്ങനെ പല ഉപാധികളുമുണ്ടായിരുന്നു. എല്ലാം പരിപൂർണ്ണ അക്രമരാഹിത്യത്തിൽ അടിയുറച്ചുമായിരുന്നു. നികുതിനിഷേധവും ആരംഭിക്കുവാൻ നിശ്ചയിച്ചു. ഗാന്ധിജിയും വൈസ്രായി റഡിങ്ങ് പ്രഭുവും തമ്മിൽ ചില ആലോചനകൾ നടന്നുവെങ്കിലും അവ ഫലിച്ചില്ല. യു. പി. യിലെ ചൌരി ചൌരാ എന്ന സ്ഥലത്തു് അക്രമികളായ ഒരു കൂട്ടം ആളുകൾ ഇരുപതു കാൺസ്റ്റബിൾമാരെ തീവച്ചു ചുട്ടുകളഞ്ഞു. ഇതെല്ലാം കണ്ടപ്പോൾ ഒരു അക്രമരഹിതമായ വിപ്ലവത്തിനു രാജ്യം തയ്യാറായിക്കഴിഞ്ഞിട്ടില്ലെന്നു ഗാന്ധിജി ബോദ്ധ്യമാകുകയും നികുതിനിഷേധം പിൻവലിക്കുകയും ചെയ്തു. 1922-ൽ ഗാന്ധിജിയെ അറസ്റ്റുചെയ്തു ആറുവർഷത്തെ തടവിനു വിധിച്ചു. പക്ഷേ രണ്ടുകൊല്ലം കഴിഞ്ഞപ്പോൾ അദ്ദേഹത്തെ മോചിപ്പിച്ചു. ജയിൽമോചിതനായ ഗാന്ധിജി 1924-ൽ നിസ്സഹകരണ പ്രസ്ഥാനം പിൻവലിച്ചു.

സ്വരാജ് കക്ഷിയും നിയമസഭാ പ്രവേശനവും:—നിയമസഭകളിൽ പ്രവേശിച്ചു് ഗവണ്മെന്റിനെ സ്തംഭനാവസ്ഥയിൽ എത്തിക്കുകയും 1919-ൽ ആസൂത്രണം ചെയ്ത ഭരണഘടന തകർക്കുകയും ചെയ്യുന്നതായിരിക്കും നിസ്സഹകരണത്തെക്കാളും ഫലപ്രദമെന്നു ചിലർക്കു തോന്നി. ഇങ്ങനെ തോന്നിയവരിൽ പ്രധാനികൾ ബംഗാളിലെ ദേശബന്ധു സി. ആർ. ദാസ്, യു. പി യിലെ പണ്ഡിററ് മോട്ടിലാൽ നെഹ്റു, ഡക്കാണിലെ എൻ. സി. കെൽക്കാർ എന്നിവരായിരുന്നു. ഈ മൂന്നു നേതാക്കന്മാരും കൂടി ഗാന്ധിജിയുടെ അനുമതിയോടെ, സ്വരാജ് പാർട്ടി രൂപവൽക്കരിച്ചു. 1925-ൽ നടന്ന തെരഞ്ഞെടുപ്പുകളിൽ അവർ

ജയിച്ചു് കേന്ദ്രനിയമസഭയിൽ പ്രവേശിച്ചു. സർദാർ പട്ടേലിന്റെ ജ്യേഷ്ഠസഹോദരനും ഒരു മികച്ച കോൺഗ്രസ്സുകാരനുമായ വിത്തൽഭായി പട്ടേൽ കേന്ദ്രനിയമസഭയുടെ ആദ്യത്തെ പ്രസിഡന്റായി തെരഞ്ഞെടുക്കപ്പെട്ടു. സ്വരാജ് പാർട്ടിക്കാരും പ്രസിഡന്റു് പട്ടേലും പല സന്ദർഭങ്ങളിലും ഗവണ്മെന്റിനെ വിഷമിപ്പിച്ചുവെന്നു മാത്രമല്ല 1919-ലെ പരിഷ്കാരങ്ങളുടെ പൊള്ളത്തരം തുറന്നു കാണിക്കുകയുംകൂടി ചെയ്തു.

സൈമൺ കമ്മീഷൻ:—1919—ലെ പരിഷ്കാരത്തിൽ പത്തുകൊല്ലക്കാലാവധിക്കു ശേഷം ഭരണഘടന പരിശോധിക്കുന്നതിനും കൂടുതൽ പരിഷ്കാരങ്ങൾ നിർദ്ദേശിക്കുന്നതിനും ഒരു പാർലമെന്ററികമ്മീഷനെ നിയമിക്കുന്നതാണെന്നു പറഞ്ഞിരുന്നു. അതനുസരിച്ചു് 1927-ൽ ഏഴംഗങ്ങളടങ്ങിയ സൈമൺ കമ്മീഷൻ നിയമിതമായി. ഈ കമ്മീഷനിൽ ഇന്ത്യാക്കാരാരുമില്ലാതിരുന്നതിനാൽ കോൺഗ്രസ്സും ബഹുജനങ്ങളും ഇതിനെ ബഹിഷ്കരിച്ചു. എന്നാൽ അവർ രാജ്യം മുഴുവൻ സഞ്ചരിച്ചു തെളിവുശേഖരിച്ചു് പാർലമെന്റിനു റിപ്പോർട്ടു സമർപ്പിക്കുകയുണ്ടായി. പ്രോവിൻസുകളിൽ സ്വയംഭരണം അനുവദിക്കണമെന്നും നാട്ടുരാജ്യങ്ങളെ ബ്രിട്ടീഷ് ഇന്ത്യയോടു കൂട്ടിച്ചേർത്തു് ഒരു സംയുക്തരാഷ്ട്രം രൂപീകരിക്കണമെന്നും ഇന്ത്യയുടെ ഭരണഘടനയെ സംബന്ധിച്ചു വേണ്ട ആലോചനകൾ നടത്തുന്നതിനു് ഇംഗ്ലണ്ടിൽ ഒരു വട്ടമേശസമ്മേളനം കൂടേണ്ടതാണെന്നും ശുപാർശ ചെയ്തിരുന്നു.

ഉപ്പുസത്യാഗ്രഹം:—1929-ൽ ലാഹൂറിൽ പണ്ഡിറ്റ് ജവഹർലാൽ നെഹ്റുവിന്റെ അദ്ധ്യക്ഷതയിൽ കൂടിയ കോൺഗ്രസ്സ് വാർഷികയോഗം 'പൂർണ്ണസ്വരാജ്' ഇന്ത്യയുടെ ലക്ഷ്യമാണെന്നു പ്രഖ്യാപിക്കുന്ന നിശ്ചയം പാസ്സാക്കി. ഇവിടംമുതൽക്കാണ് പൂർണ്ണസ്വാതന്ത്ര്യമെന്ന ഘട്ടത്തോട് ആരംഭിക്കുന്നതു്. 1930-ൽ ഗാന്ധിജി വീണ്ടും സമരം തുടങ്ങി. പ്രസിദ്ധമായ ദണ്ഡിയാ

ത്രയും ഉപ്പുസത്യാഗ്രഹവുമായിട്ടാണു് അതു തുടങ്ങിയതു്. ഗാന്ധിയാത്ര ജനങ്ങളിൽ എന്തെന്നില്ലാത്ത ആവേശം ജനിപ്പിച്ചു. രാജ്യമൊട്ടുക്കു ജനങ്ങൾ നിയമലംഘനമാരംഭിച്ചു. ഗാന്ധിജിയും നേതാക്കന്മാരും അനേകായിരം അനുയായികളും ബന്ധനസ്ഥരായി.

വട്ടമേശസമ്മേളനങ്ങൾ:—ലണ്ടനിൽവച്ചു് മൂന്നു വട്ടമേശസമ്മേളനങ്ങൾ നടന്നു. അവ 1930, 1931, 1932 എന്നീ വർഷങ്ങളിലായിരുന്നു. 1931-ൽ ഗാന്ധിജിയും അന്നത്തെ വൈസ്രായി ഇർവിൻ പ്രഭുവുമായി ഉണ്ടായ ഒരു ഒത്തുതീർപ്പിന്റെ ഫലമായി രണ്ടാം വട്ടമേശസമ്മേളനത്തിൽ ഗാന്ധിജി കോൺഗ്രസ്സിന്റെ ഏക പ്രതിനിധിയായി പങ്കെടുത്തു. കോൺഗ്രസ്സ് ആവശ്യപ്പെടുന്നതു പൂർണ്ണസ്വാതന്ത്ര്യമാണെന്നു് അദ്ദേഹം അവരെ അറിയിച്ചു. ആ വട്ടമേശസമ്മേളനവും പരാജയപ്പെടുകയാണുണ്ടായതു്. നിരാശയോടെയാണു് ഗാന്ധിജി ഇന്ത്യയിലേക്കു മടങ്ങിയതു്. ഇതിനിടയ്ക്കു് ഇർവിൻപ്രഭു മാറി വെല്ലിംഗ്ടൺ പ്രഭു വൈസ്രായി ആയിത്തീർന്നിരുന്നു.

സിവിൽ ആജ്ഞാലംഘനം:—ഗാന്ധിജി തിരിച്ചു വന്നപ്പോൾ സംഗതികൾ കുഴഞ്ഞിരിക്കുന്നതായി കണ്ടു. അദ്ദേഹം വൈസ്രായിയെ കാണാൻ ആഗ്രഹിച്ചു. എന്നാൽ അനുവാദം ലഭിച്ചില്ല. അതോടെ സിവിൽ നിയമനിഷേധം വീണ്ടും ആരംഭിച്ചു. ഗാന്ധിജിയും കോൺഗ്രസ്സ് നേതാക്കന്മാരും ബന്ധനസ്ഥരായി. സർവ്വശക്തിയുമുപയോഗിച്ചു് കോൺഗ്രസ്സിനെ അടിച്ചമർത്താൻ വെല്ലിംഗ്ടൺപ്രഭു നിശ്ചയിച്ചു. മർദ്ദനം അതിനിശിതമായിരുന്നു. പല ഓർഡിനൻസും പാസ്സാക്കി കോൺഗ്രസ്സ്ഫണ്ടും വസ്തുക്കളും മുഴുവൻ കണ്ടുകെട്ടി.

ജയിലിലായ ഗാന്ധിജി പ്രധാന മന്ത്രിയുടെ വർഗ്ഗീയ തീരുമാനത്തെ പ്രതിഷേധിച്ചു് മരണംവരെ ഉപവസിക്കാനു

തുടങ്ങി. ഹിന്ദുസമുദായത്തിൽനിന്നു ഹരിജനങ്ങളെ അകററി നിറുത്തിയെന്നുള്ളതാണു് ഗാന്ധിജി വർഗ്ഗീയപ്രശ്നതീരുമാനത്തിൽ കണ്ട ദോഷം. ആറുദിവസത്തിനുള്ളിൽ വേണ്ട മാററം വരുത്തി. ജയിലിലിരിക്കുമ്പോൾതന്നെ ഹരിജനസേവനം നടത്തിക്കൊള്ളുവാനുള്ള അവകാശം അദ്ദേഹം ആവശ്യപ്പെട്ടു. ഇതു നിഷേധിക്കപ്പെട്ടപ്പോൾ വീണ്ടും ഉപവസിച്ചു. അപ്പോൾ അദ്ദേഹത്തെ മോചിപ്പിച്ചു. കുറച്ചുകാലത്തേക്കു് അദ്ദേഹം രാഷ്ട്രീയ കാര്യങ്ങളിൽനിന്നു പിന്മാറി, ഹരിജനസേവനം മാത്രം നടത്തി. 1934-ൽ സത്യാഗ്രഹപ്രസ്ഥാനം നിറുത്തിവയ്ക്കുവാൻ അദ്ദേഹം തീരുമാനിച്ചു. കോൺഗ്രസ്സ് നശിച്ചതായി വെല്ലിംഗ്ടൺപ്രഭു കരുതി സന്തോഷിച്ചു. 1934-ൽ കേന്ദ്രനിയമസഭയിലേയ്ക്കു തെരഞ്ഞെടുപ്പു നടത്തി. അതിൽ കോൺഗ്രസ്സിനു വിജയം ലഭിച്ചു. കേന്ദ്രനിയമസഭയിലെ കോൺഗ്രസ്സ് കക്ഷി ഉദ്യോഗസ്ഥപ്രമത്തതയെ ധീരമായി എതിർത്തു.

1935-ലെ ഇന്ത്യാ ആക്ററു്:—1935-ൽ ഒരു പുതിയ ഭരണ പരിഷ്കാരം നിർദ്ദേശിക്കപ്പെട്ടു. ഇതനുസരിച്ചു പ്രവിശ്യകൾക്കു സ്വയംഭരണം ലഭിച്ചു. കേന്ദ്രത്തിൽ ബ്രിട്ടീഷ് പ്രോവിൻസുകളും നാട്ടുരാജ്യങ്ങളും കൂടിച്ചേരുന്ന ഒരു സംയുക്തഭരണം സ്ഥാപിക്കണം. ഒരു ഫെഡറൽ നിയമസഭയും അതിനോടു ചുമതല വഹിക്കുന്ന ഒരു മന്ത്രിസഭയും ഉണ്ടായിരിക്കണമെന്നും രാജ്യസംരക്ഷണം വിദേശനയം മുതലായ കാര്യങ്ങൾ വൈസ്രോയി കൈകാര്യം ചെയ്യണമെന്നും, മററു വകുപ്പുകൾ മന്ത്രിസഭയ്ക്കു വിട്ടുകൊടുക്കുന്നതാണെന്നുംകൂടി ആക്ററിൽ നിശ്ചയം ചെയ്തിരുന്നു.

1937-ൽ ഈ നിയമം നടപ്പിലായി. അന്നത്തെ വൈസ്രോയി ലിൻലിത്ഗോ പ്രഭു ആയിരുന്നു. തെരഞ്ഞെടുപ്പിൽ കോൺഗ്രസ്സ് മത്സരിക്കുകയും ആകെയുള്ള 11 പ്രോവിൻസുകളിൽ എട്ടെണ്ണത്തിൽ കോൺഗ്രസ്സിനു് വമ്പിച്ച വിജയം ലഭി

ക്ഷയും ചെയ്തു. അങ്ങനെ എട്ടു പ്രോവിൻസുകളിലും അവർ മന്ത്രിസഭ രൂപവൽക്കരിച്ചു. ഏതാണ്ട് രണ്ടു കൊല്ലംവരെ അവർ കാര്യക്ഷമതയോടുകൂടി കൃത്യനിർവ്വഹണം നടത്തി.

രണ്ടാം ലോകമഹായുദ്ധവും കോൺഗ്രസ്സ് മന്ത്രിസഭകളുടെ രാജിയും:—1939-ൽ രണ്ടാം ലോകമഹായുദ്ധം പൊട്ടിപ്പുറപ്പെട്ടു. ഉടൻതന്നെ വൈസ്രായി, ഇന്ത്യ സഖ്യകക്ഷികളുടെ ഭാഗത്തു യുദ്ധത്തിലേർപ്പെട്ടിരിക്കുന്നതായി പ്രസ്താവിച്ചു; പൊതുജനാഭിപ്രായം ആരായാതെയും ഇന്ത്യയിലെ ഏറ്റവും വലിയ സംഘടനയായ കോൺഗ്രസ്സിനോട് ആലോചിക്കപോലും ചെയ്യാതെയും വൈസ്രായി ഇപ്രകാരം പ്രഖ്യാപിച്ചതിൽ പ്രതിഷേധിച്ച് കോൺഗ്രസ്സ് മന്ത്രിസഭകൾ രാജിവച്ചു. യുദ്ധം ചെയ്യുന്നതിൽ ബ്രിട്ടന്റെ ലക്ഷ്യങ്ങൾ എന്തെല്ലാമെന്ന് കോൺഗ്രസ്സ് ചോദിച്ചു. സാമ്രാജ്യത്വം നിലനിറുത്തുന്നതിലേക്കാണ് ഈ യുദ്ധമെങ്കിൽ ഇന്ത്യയ്ക്ക് അതിൽ പങ്കില്ലെന്നും ജനാധിപത്യത്തിനു വേണ്ടിയാണ് യുദ്ധമെങ്കിൽ ബ്രിട്ടൻ അതു വ്യക്തമായി പ്രസ്താവിക്കണമെന്നും ഇന്ത്യയ്ക്കു് ഉടൻ സ്വാതന്ത്ര്യം നൽകി ബ്രിട്ടന്റെ ആത്മാർത്ഥത തെളിയിക്കണമെന്നും അങ്ങനെയാണെങ്കിൽ ഇന്ത്യ ബ്രിട്ടന് സർവ്വവിധ സഹായങ്ങളും നൽകുന്നതാണെന്നും കോൺഗ്രസ്സ് പ്രഖ്യാപിച്ചു. ഗവൺമെന്റുഭാഗത്തുനിന്ന് വ്യക്തമായ യാതൊരു മറുപടിയും ലഭിച്ചില്ല. ഇന്ത്യാ ഗവൺമെന്റിന്റെ യുദ്ധയത്നങ്ങളെ തടസ്സപ്പെടുത്താതെയും എന്നാൽ ഇന്ത്യയുടെ പ്രതിഷേധം സൂചിപ്പിക്കുവാൻ പര്യാപ്തമായ രീതിയിലും 'വ്യക്തിസത്യാഗ്രഹം' എന്ന നൂതനപ്രസ്ഥാനം 1940-ൽ ഗാന്ധിജി ആരംഭിച്ചു. ഇതു് ഏകദേശം രണ്ടു വർഷം നീണ്ടുനിന്നു. ഇന്ത്യയിലെ പ്രമുഖനേതാക്കന്മാരുൾപ്പെടെ അസംഖ്യം ധർമ്മഭടന്മാരെ ഗവൺമെന്റു തടവിലാക്കി.

ക്രിപ്സ് ദൌത്യം:—1941—ൽ അച്ചുതണ്ടു ശക്തികളുടെ പക്ഷം ചേർന്നുകൊണ്ടു് ജപ്പാൻ യുദ്ധത്തിൽ പ്രവേശിച്ചു. ഏതാനും മാസങ്ങൾകൊണ്ടു അവർ മിന്നൽവേഗത്തിൽ സിംഗപ്പൂർ, ബർമ്മ, മലയാ മുതലായ സ്ഥലങ്ങൾ കൈവശപ്പെടുത്തി ഇന്ത്യയുടെ പടിവാതിലിലായി. തീവ്രമായ അഭിപ്രായവ്യത്യാസം മൂലം കോൺഗ്രസ്സിൽനിന്നു വിട്ടുമാറി സുഭാഷ് ചന്ദ്രബോസ്. ഫോർവേർഡ് ബ്ലോക്ക് എന്ന ഒരു പുതിയ രാഷ്ട്രീയ കക്ഷി രൂപീകരിച്ചു. അവരുടെ പത്രത്തിൽ എഴുതിയ ഒരു ലേഖനത്തെ ആസ്പദമാക്കി ഗവൺമെൻറ് അദ്ദേഹത്തെ വീട്ടുതടങ്കലിൽ സൂക്ഷിച്ചു. അവിടെനിന്നും ആശ്ചര്യകരമാംവണ്ണം അദ്ദേഹം അപ്രത്യക്ഷനായി. പിന്നീടു് അദ്ദേഹം ബർമ്മയിലും മലയായിലും എത്തുകയും ഇന്ത്യൻ നാഷണൽ ആർമി (I. N. A) എന്നൊരു സൈന്യം രൂപീകരിച്ചു് ഇന്ത്യയെ വിമോചിപ്പിക്കുവാൻ ശ്രമിക്കുകയും ചെയ്തു. അപ്പോഴാണു് ബ്രിട്ടീഷ് പ്രധാനമന്ത്രിയായ വിൻസ്റ്റൺ ചർച്ചിൽ കണ്ണു തുറന്നതു്. 1942-ൽ മന്ത്രിസഭാംഗവും നയകോവിദനുമായ സർ സ്റ്റാഫോർഡ് ക്രിപ്സിനെ ഇന്ത്യയിലേക്കു അയച്ചു. എന്നാൽ അധികാരകൈമാററത്തെപ്പററി വ്യക്തമായൊന്നും ക്രിപ്സിനു വാഗ്ദാനം ചെയ്യാനില്ലാതിരുന്നതുകൊണ്ടും പൂർണ്ണസ്വാതന്ത്ര്യത്തിൽ കുറഞ്ഞ യാതൊന്നുംകൊണ്ടും ഇന്ത്യ തൃപ്തിപ്പെടുകയില്ലെന്നു് ഉറപ്പിച്ചു പറഞ്ഞതുകൊണ്ടും ക്രിപ്സ് ദൌത്യം പരാജയപ്പെട്ടു.

ക്വിററ് ഇന്ത്യാപ്രമേയവും ആഗസ്റ്റ് വിപ്ലവവും:—

ഹരിജനിൽ ഗാന്ധിജി എഴുതിയ ഒരു ലേഖനത്തിൽ ഇപ്രകാരം പറഞ്ഞു, "ഇന്ത്യയിൽ ബ്രിട്ടീഷുകാരുടെ സാന്നിദ്ധ്യം ഈ രാജ്യത്തെ ആക്രമിക്കുവാൻ ജപ്പാൻകാർക്കുള്ള ഒരു ക്ഷണമാണു്. അവർ പിൻവാങ്ങിയാൽ ആ സ്ഥിതി മാറും." ഇങ്ങനെ ആവിർഭവിച്ച "ക്വിററ് ഇന്ത്യ" എന്ന മുദ്രാവാക്യം ഒരു പ്രമേയരൂപത്തിൽ കോൺഗ്രസ്സ് 1942 ആഗസ്റ്റ് 8-ാം തീയതി പാസ്സു

ക്കി. അടുത്ത ദിവസം ഗാന്ധിജിയും നേതാക്കന്മാരും അറസ്റ്റു ചെയ്യപ്പെട്ടു. അങ്ങനെ ആരംഭിച്ചു ഇന്ത്യയുടെ അവസാന സ്വാതന്ത്ര്യ സമരം. "പ്രവർത്തിക്കുക അല്ലെങ്കിൽ മരിക്കുക" എന്ന മുദ്രാവാക്യം ഇന്ത്യയിൽ അങ്ങോളമിങ്ങോളം മുഴങ്ങി. ഗാന്ധിജി, നെഹ്റു, പട്ടേൽ മുതലായവർ തടവിലാക്കപ്പെട്ടു. 1943-ൽ ലിൻലിത്ഗോ പ്രഭുവിന്റെ അനന്തരഗാമിയായ വേവൽപ്ര വൈസ്രായി ആയി.

പാകിസ്ഥാന്റെ ആവിർഭാവം:—കോൺഗ്രസ്സും മുസ്ലിം ലീഗും തമ്മിലുള്ള ഭിന്നിപ്പ് നാൾക്കുനാൾ വർദ്ധിച്ചുകൊണ്ടിരുന്നു. ഹിന്ദുക്കളും മുസ്ലിങ്ങളും രണ്ടു ജനവർഗ്ഗങ്ങളാണെന്നും അതുകൊണ്ടവർ രണ്ടു രാഷ്ട്രങ്ങൾതന്നെയാണെന്നും മുസ്ലിംലീഗു നേതാവായ മുഹമ്മദാലി ജിന്ന വാദിച്ചു. അവർക്ക് ഒരു സ്വതന്ത്രരാഷ്ട്രം വേണമെന്ന് അദ്ദേഹം ശഠിച്ചു. 1940-ൽ ലാഹോറിൽ ചേർന്ന മുസ്ലിംലീഗു സമ്മേളനത്തിൽ "പാകിസ്ഥാൻ പ്രമേയം" പാസ്സാക്കപ്പെട്ടു.

വേവൽ പദ്ധതി, സിംലാ സംഭാഷണങ്ങൾ:—വൈസ്രായി വേവൽപ്രഭു ഒരു പുതിയ പദ്ധതി ഇന്ത്യാക്കാരുടെ മുമ്പിൽവച്ചു. വൈസ്രായിയുടെ നിർവ്വാഹകസമിതിയിൽ (Executive Council) വൈസ്രായിയും സർവ്വസൈന്യാധിപനും ഒഴിച്ചുള്ളവർ എല്ലാം ഭാരതീയരായിരിക്കുമെന്നും രാജ്യസംരക്ഷണം ഒഴിച്ചുള്ള എല്ലാവകുപ്പുകളും ഇന്ത്യാക്കാരുടെ അധീനതയിലാകുന്നതാണെന്നും മററും വേവൽ പ്രത്യേകം ചൂണ്ടിക്കാണിച്ചു.

കോൺഗ്രസ്സിന്റെയും മുസ്ലിം ലീഗിന്റെയും പ്രതിനിധികളെ വേവൽപ്രഭു സിംലായിൽ ക്ഷണിച്ചുവരുത്തി, അവരോടു കൂടെ കൂടിയാലോചനകൾ നടത്തി. എന്നാൽ ലീഗും കോൺഗ്രസ്സുമായി യോജിക്കാതെയിരുന്നതിനാൽ ആ പദ്ധതിയും നിഷ്ഫ

ഖമായി. 1945-ൽ യുദ്ധം അവസാനിച്ചതോടുകൂടി കോൺഗ്രസ്സുകാരെല്ലാം മോചിപ്പിക്കപ്പെട്ടു.

ക്യാബിനററു മിഷ്യൻ:—യുദ്ധാനന്തരം ഇംഗ്ലണ്ടിൽ നടന്ന പൊതുതെരഞ്ഞെടുപ്പിൽ ചർച്ചിലിന്റെ യാഥാസ്ഥിതിക ഗവണ്മെൻറു പരാജയപ്പെടുകയും ക്ലെമൻറ് ആററ്ലിയുടെ തൊഴിലാളികക്ഷി അധികാരത്തിൽ വരികയും ചെയ്തു. ഈ പുതിയ ഗവണ്മെൻറ് ഇന്ത്യൻ പ്രശ്നത്തിനു പരിഹാരം വരുത്തുവാൻ ധീരമായ തീരുമാനം കൈക്കൊണ്ടു. അന്നത്തെ ഇന്ത്യയിലെ അന്തരീക്ഷത്തിൽ ഗൗരവാവഹങ്ങളായ പലതുമുണ്ടായിരുന്നു. നേതാജി ബോസിന്റെ ഐ. എൻ. ഏ. തലവന്മാരിൽ പലരേയും രാജ്യദ്രോഹികളായി ഡൽഹിയിലെ റെഡ്ഫോർട്ടിൽ വെച്ചു സൈനികവിസ്താരം നടത്തി. കോൺഗ്രസ്സ് ഇടപെട്ടു അവരെയെല്ലാം നിരുപാധികം വിട്ടയച്ചു. 1945-46-ൽ നടന്ന പൊതുതെരഞ്ഞെടുപ്പിൽ കോൺഗ്രസ്സിനു മിക്ക പ്രവിശ്യകളിലും പ്രശസ്തമായ വിജയം കിട്ടി.

ബ്രിട്ടീഷ് തൊഴിലാളി മന്ത്രിസഭയിൽനിന്നു മൂന്നുപേരെ (ഇന്ത്യാസെക്രട്ടറി പെത്തിക്ക ലാറൻസ്പ്രഭു, ഏ. വി. അലക്സാണ്ടർ, സർ. സ്റ്റാഫോർഡ് ക്രിപ്സ്) ഒരു പുതിയ ദൗത്യമേല്പിച്ചു ഇന്ത്യയിലേക്കയച്ചു. അവർ ഭാരതീയ നേതാക്കന്മാരുമായി അവഗാഢമായ ചർച്ചകൾ നടത്തി. കോൺഗ്രസ്സിന്റെയും മുസ്ലീംലീഗിന്റെയും പ്രതിനിധികൾ ഉൾപ്പെടുന്ന ഒരു ഇടക്കാലഗവണ്മെൻറു സ്ഥാപിക്കുന്നതിനും പുതിയ ഭരണഘടന എഴുതിയുണ്ടാക്കുന്നതിനുംവേണ്ടി ഒരു കോൺസ്റ്റിററുവൻറ് അസംബ്ളി വിളിച്ചുകൂട്ടണമെന്ന തീരുമാനം എടുത്തു.

സ്വാതന്ത്ര്യപ്രാപ്തി:—1946-ൽ പണ്ഡിററ് ജവഹർലാൽ നെഹ്റു വൈസ്പ്രസിഡൻറായും വിദേശകാര്യമന്ത്രിയായും

ഭരണം ഏററു. ആദ്യം ലീഗ് ചേർന്നില്ല. പിന്നീട് ലീഗ് ചേർന്നുവെങ്കിലും അവർ പലതരത്തിലുള്ള തടസ്സങ്ങളുണ്ടാക്കി. ദ്വിരാഷ്ട്രസിദ്ധാന്തത്തെ അവർ മുറുകെപ്പിടിച്ചു.

1946-ൽ കോൺസ്റ്റിററുവൻറ് അസംബ്ളിയിലേക്കുള്ള തെരഞ്ഞെടുപ്പുകൾ നടന്നു. 1947-ഫെബ്രുവരിമാസത്തിൽ ആററ്ലി പാർലമെൻറിൽ ചരിത്രം സൃഷ്ടിച്ച ഒരു സുപ്രധാന പ്രഖ്യാപനം ചെയ്തു. 1948 ജൂൺമാസത്തിനകം ഇന്ത്യയ്ക്കു ഭരണാധികാരം പൂർണ്ണമായി കൈമാററം ചെയ്യുന്നതാണെന്ന് അതിൽ പ്രസ്താവിച്ചിരുന്നു. വേവൽ പ്രഭുവിനെ തിരിച്ചുവിളിക്കുകയും മൗണ്ട് ബാററൻ പ്രഭുവിനെ വൈസ്രോയി ആയി ഇങ്ങോട്ടയയ്ക്കുകയും ചെയ്തു. പുതിയ വൈസ്രോയി വളരെ വ്യക്തിമാഹാത്മ്യവും ഈ നാടിനോട് അത്യന്തം സഹാനുഭൂതിയുമുള്ള ആളായിരുന്നു. ഗാന്ധിജി, നെഹ്റു, പട്ടേൽ ഇവരുടെ സുഹൃത്ത് ആയിരുന്നു അദ്ദേഹം. അധികാരകൈമാററം കഴിയുന്നതും വേഗം വേണമെന്ന് അദ്ദേഹം നിശ്ചയിച്ചു. 1947—ജൂൺ 3-ാംതീയതി ചരിത്രപ്രസിദ്ധമായ ആ പ്രഖ്യാപനം മൗണ്ട് ബാററൻ പ്രഭു ചെയ്തു. 1947 ആഗസ്റ്റ് 15-ാംതീയതി അവസാനമായി അധികാരകൈമാററം ചെയ്യുന്നതാണെന്നും ഇന്ത്യയെ ഇന്ത്യൻയൂണിയനെന്നും പാകിസ്ഥാനെന്നും രണ്ടായി വിഭജിക്കണമെന്നും അദ്ദേഹം പ്രസ്താവിച്ചു. 1947 ആഗസ്റ്റ് 15-ാംതീയതി "ഇന്ത്യ" "പാകിസ്ഥാൻ" എന്ന രണ്ടു ഡൊമിനിയനുകൾ ഉദയംചെയ്തു.

ജിന്ന പാകിസ്ഥാൻ ഗവർണ്ണർജനറലും മൗണ്ട് ബാററൻ പ്രഭു ഇന്ത്യാക്കാരുടെ അഭ്യർത്ഥനപ്രകാരം ഇവിടത്തെ ഗവർണ്ണർ ജനറലുമായി. 1949-ൽ മൗണ്ട് ബാററൻപ്രഭു വിരമിക്കുകയും സി. രാജഗോപാലാചാരി ഗവർണ്ണർ ജനറലാവുകയും ചെയ്തു. കോൺസ്റ്റിററുവൻറ് അസംബ്ളി 1949 നവംബർ മാസത്തോടെ

ഭാരതത്തിന്റെ ഭരണഘടന പൂൎത്തിയാക്കി. 1950 ജനവരി 26-ാം തീയതി ഇന്ത്യ സ്വതന്ത്ര റിപ്പബ്ലിക്കായിത്തീൎന്നു.

മഹാത്മാഗാന്ധി:— ഇന്ത്യയുടെ സ്വാതന്ത്ര്യസമരത്തിൽ നിസ്വാൎത്ഥസേവനം അനുഷ്ഠിച്ച ഒട്ടുവളരെ മഹാപുരുഷന്മാരുണ്ട്. എന്നാൽ രാഷ്ട്രപിതാവ് എന്നുള്ള അപരാഭിധാനത്തിന് അൎഹനായി ഒരാൾ മാത്രമേയുള്ളു — മഹാത്മാഗാന്ധി. അദ്ദേഹം ഇന്ത്യയ്ക്കു പ്രത്യേകമായും ലോകത്തിനും മനുഷ്യവൎഗ്ഗത്തിനും പൊതുവായും അമൂല്യമായ സേവനം നിൎവ്വഹിച്ചിട്ടുണ്ട്. അദ്ദേഹം 1916 മുതൽ ഇന്ത്യയുടെ സ്വാതന്ത്ര്യസമരം നയിക്കുകയും ഇന്ത്യൻ നാഷണൽ കാൺഗ്രസിനെ ഒരു ബഹുജനസംഘടനയായി മാറ്റുകയും ചെയ്തു. നിസ്സഹായരായി, സ്വന്തം നാട്ടിൽതന്നെ അടിമകളായി, സകല ആശകളും അററു കിടന്നിരുന്ന ഇന്ത്യൻ ജനസഞ്ചയത്തെ സ്വാഭിമാനികളാക്കി സ്വാതന്ത്ര്യബോധത്തിന് അൎഹരാക്കിയതു ഗാന്ധിജിയാണ്. ഈ സ്വാതന്ത്ര്യലബ്ധിക്കുവേണ്ടി ഉപയോഗിച്ച ആയുധമെന്തായിരുന്നു? പല രാജ്യങ്ങളും രക്തപങ്കിലമായ വിപ്ലവത്തിൽക്കൂടിയും ക്രൂരയുദ്ധങ്ങളിൽക്കൂടിയുമാണ് സ്വാതന്ത്ര്യം നേടിയിട്ടുള്ളത്. എന്നാൽ അഹിംസയും ആത്മശക്തിയുംകൊണ്ട് ധൎമ്മസമരംചെയ്തു സ്വാതന്ത്ര്യം സമ്പാദിച്ചതു ഭാരതവും ഗാന്ധിജിയും മാത്രമാണ്. അക്രമത്തെ അക്രമരാഹിത്യമാൎഗ്ഗങ്ങളിൽക്കൂടി വിജയകരമായി നേരിടേണ്ടതെങ്ങനെയെന്ന് അദ്ദേഹം പഠിപ്പിച്ചു. അദ്ദേഹത്തിന്റെ ആദൎശങ്ങളാണ് ഇന്നും ഇന്ത്യയെ അക്രമരാഹിത്യസിദ്ധാന്തത്തിൽക്കൂടി ഐശ്വൎയ്യത്തിലേക്കും പുരോഗതിയിലേക്കും നയിക്കുന്നത്.

അദ്ദേഹത്തിന് ആരോടും വിരോധമോ വിദ്വേഷമോ ഉണ്ടായിരുന്നില്ല. എല്ലാവരെയും ഒന്നുപോലെ സ്നേഹിപ്പാനും ഇന്ത്യയിലെ ദരിദ്രലക്ഷങ്ങളുടെ ദുരിതങ്ങൾ കുറയ്ക്കുവാനും അവരെ ഐശ്വൎയ്യത്തിലേക്ക് ഉയൎത്തുവാനും അദ്ദേഹം അക്ഷീണം പ്രയ

ണിച്ചുകൊണ്ടിരുന്നു. ഇന്ത്യൻ ഗ്രാമീണൻെറ ഏററവും ലഘുവായ ജീവിതരീതിയാണു് അദ്ദേഹം നയിച്ചിരുന്നതു്. ഏററവും കഠിനമായ പരീക്ഷണങ്ങൾക്കു് തന്നെത്തന്നെ വിധേയനാക്കുവാനും ഒരു ജനതതിയെ അഗ്നിപരീക്ഷണങ്ങളിൽക്കൂടി മുമ്പോട്ടു നയിക്കുവാനും വേണ്ട അപരിമിതമായ ധീരത അദ്ദേഹത്തിനുണ്ടായിരുന്നു.

ഇന്ത്യക്കു സ്വാതന്ത്ര്യം കരഗതമാകാറായപ്പോൾ മുസ്ലീങ്ങളും ഹിന്ദുക്കളും തമ്മിൽ വെറുപ്പും വിദ്വേഷവും വളർന്നു വന്നു. അന്യോന്യം കൂട്ടക്കൊല ചെയ്യാനും രക്തം ചിന്താനും ആരംഭിച്ചു. ഈ കാലം ഹിന്ദു-മുസ്ലിം ഐക്യത്തിനുവേണ്ടി [illegible] അനുഗ്രഹിക്കയും നിരന്തരമായി പ്രവർത്തിക്കയും ചെയ്തുവന്നിരുന്ന ഗാന്ധിജിക്കു് ഉൽക്കണ്ഠയും വേദനയും ഉളവാക്കി. വർഗ്ഗീയലഹളകൾ നടന്ന സ്ഥലങ്ങളിൽ സഞ്ചരിച്ചു് ആ മനുഷ്യസ്നേഹി ശാന്തിയുടെയും അഹിംസയുടെയും സന്ദേശങ്ങൾ പ്രചരിപ്പിച്ചു. മുസ്ലീങ്ങളോടു് സൗഹൃദമായും സഹോദരന്മാരായും പെരുമാറണമെന്നു് അദ്ദേഹം ഭാരതീയരെ ഉപദേശിച്ചതു് മതഭ്രാന്തരായ ചിലർ തെററിദ്ധരിച്ചു. അങ്ങനെയുള്ള ഒരു മതഭ്രാന്തൻ ലോകാരാധ്യനായ മഹാത്മാവിനെ ലക്ഷ്യമാക്കി വെടിവച്ചു. 1948 ജനുവരി 30-ാം തീയതി ആ പാവനാത്മാവു് അനശ്വരതയിൽ ലയിച്ചു.

സത്യംതന്നെയാണു് ദൈവമെന്നും അഹിംസയെക്കാൾ വലുതായ ഒരു ശക്തി ലോകത്തിലില്ലെന്നും കാണിച്ചുതന്ന ആ മഹാത്മാവിനെ ലോകം ഒരു കാലത്തും മറക്കുന്നതല്ല. സത്യത്തിൻെറ പ്രതിരൂപമായി എപ്പോഴും നമ്മുടെ മുമ്പിൽ നിലകൊള്ളുന്ന മഹാത്മജി ഒരു കെടാവിളക്കാണു്. ആ മണിദീപം അണയുകയില്ല. ആ ദീപം തെളിച്ചു കാട്ടിത്തന്ന ലക്ഷ്യം ഭാരതീയർ

മറക്കാതെ പുരോഗമിച്ചാൽ നമുക്കു് ശാന്തിയും സൗഭാഗ്യവും കൈവരുവാൻ ഇടയാകുമെന്നതിൽ സംശയമില്ല.

വല്ലഭായിപട്ടേൽ:—ഇന്ത്യൻ രാഷ്ട്രനിർമ്മാതാക്കളിൽ മികച്ച ഒരു സ്ഥാനം ചരിത്രത്തിൽ സർദാർ വല്ലഭായിപട്ടേൽ വഹിക്കുന്നു. ഇന്ത്യയിൽ ഗാന്ധിജി നടത്തിയ മിക്ക ധർമ്മസമരങ്ങളിലും അദ്ദേഹത്തിന്റെ വലത്തുകൈയായിരുന്നു് പട്ടേലാണ്. മഹാത്മാഗാന്ധിയുടെ ജന്മഭൂമിയായ ഗുജറാത്താണ് പട്ടേലിനേയും ഭാരതത്തിനു സംഭാവന ചെയ്തതു്. ഹൈസ്കൂൾ വിദ്യാഭ്യാസത്തിനുശേഷം അധികമൊന്നും പഠിപ്പിക്കാൻ അച്ഛനു കഴിഞ്ഞില്ല. സ്വന്തമായി നേടിയ ധനവും സ്വാധീനബലവുംകൊണ്ടാണ് ഇംഗ്ലണ്ടിൽപോയി പട്ടേൽ ബാരിസ്റ്റർപരീക്ഷ പാസ്സായതു്. അഭിഭാഷകൻ എന്ന നിലയിൽ അദ്ദേഹം അസൂയാവഹമായ വിജയം നേടി. താമസിയാതെ അദ്ദേഹം ഗാന്ധിജിയുടെ ശിഷ്യനായി പൊതുപ്രക്ഷോഭണങ്ങളിൽ പങ്കെടുത്തു. അദ്ദേഹം പലപ്രാവശ്യം ജയിൽവാസവും കഠിനയാതനകളും അനുഭവിച്ചു. തന്റെ അപാരമായ പ്രവർത്തനശക്തി സ്വാതന്ത്ര്യസമരത്തിനായി വിനിയോഗിച്ചുപോന്നു. ബർദോളിയിൽ കൃഷിക്കാരുടെ കരം വർദ്ധിപ്പിച്ചതിനെതിരായി പട്ടേലിന്റെ നേതൃത്വത്തിൽ സത്യാഗ്രഹമാരംഭിച്ചു. ഗവണ്മെൻറു് പട്ടാണികളെക്കൊണ്ടു ശല്യമുളവാക്കിച്ചു. കരം കൊടുക്കാത്തവരുടെ വസ്തുവകകൾ ലേലം ചെയ്തു. ഇതുകൊണ്ടൊന്നും സത്യാഗ്രഹത്തെ പൊളിക്കാൻ കഴിഞ്ഞില്ല. ഒടുവിൽ ഗവണ്മെൻറിനു മുട്ടുകുത്തേണ്ടിവന്നു. കൂട്ടിയ കരം കുറവു ചെയ്തു.

സ്വാതന്ത്ര്യലബ്ധിക്കുശേഷം ഇന്ത്യൻ കേന്ദ്രക്യാബിനറ്റിൽ ഡെപ്യൂട്ടി പ്രധാനമന്ത്രിയും ആഭ്യന്തരമന്ത്രിയുമായി 1950 ഡിസംബർവരെ മാതൃഭൂമിക്കു് അതുല്യസേവനങ്ങൾ ചെയ്തു.

സർദാർ നാട്ടുരാജ്യങ്ങളെ സംയോജിപ്പിച്ചതാണ് അദ്ദേഹത്തിന്റെ ഏറ്റവും വലിയ നേട്ടം. ഒരു മഹാമാന്ത്രികൻ ഇന്ദ്രജാലംകൊണ്ടെന്നപോലെ ഭാരതത്തിന്റെ ഏകീകരണം സാധിച്ചു. തന്റെ കർമ്മകുശലതയാലും നയവൈദഗ്ദ്ധ്യത്താലും ചിന്നിച്ചിതറി കിടന്നിരുന്ന 500-ൽപരം നാട്ടുരാജ്യങ്ങളെ ഇന്ത്യൻ യൂണിയനിൽ ചേർത്തു. അവിഭക്തഭാരതത്തിന്റെ ശില്പി എന്ന അഭിധാനത്തിനും അദ്ദേഹം അവകാശിയായിത്തീർന്നു. രക്തച്ചൊരിച്ചിൽകൂടാതെ അദ്ദേഹം സാധിച്ച ഈ വിപ്ലവാത്മകമായ പരിവർത്തനം ലോകത്തെ അത്ഭുതപരതന്ത്രമാക്കി. ചരിത്രത്തിന്റെ ഏടുകളിൽ എന്നെന്നും ഒരു അമാനുഷികസംഭവമായി ഇതു രേഖപ്പെടുത്തിയിരിക്കും എന്നതിനു സംശയമില്ല.

സർദാറിന്റെ അത്ഭുതാവഹമായ സംഘടനാസാമർത്ഥ്യവും ദേശീയവീക്ഷണവും നിശ്ചയദാർഢ്യവുമാണ് അദ്ദേഹത്തിന്റെ വിജയരഹസ്യം. പട്ടേൽ സാധാരണയായി അധികം സംസാരിക്കാറില്ല. "വാക്കല്ല പ്രവൃത്തിയാണു കാര്യം" ഇതായിരുന്നു അദ്ദേഹത്തിന്റെ ആദർശം. അക്ഷോഭ്യനും ധീരനുമായ ആ 'ഉരുക്കുമനുഷ്യൻ' [illegible] കാര്യങ്ങൾ നടത്തിപ്പോന്നു. സ്വാതന്ത്ര്യം ലഭിച്ചശേഷം ഒരു മൂന്നുകൊല്ലമേ അദ്ദേഹം ജീവിച്ചിരുന്നുള്ളുവെങ്കിലും ഇന്ത്യൻ രാഷ്ട്രത്തിന്റെ അടിസ്ഥാനക്കല്ലുകൾ ഉറപ്പിക്കുന്നതിൽ അദ്ദേഹം പണ്ഡിറ്റ് നെഹ്‌റുവിനോടൊപ്പം ഗണ്യമായ ഒരു പങ്കു വഹിച്ചിട്ടുണ്ട്. അദ്ദേഹം ചെയ്ത പ്രവർത്തനങ്ങളെല്ലാം എന്നും നമ്മുടെ ദേശീയചരിത്രത്തിന്റെ ഒരു ഭാഗമായി വിലസുന്നതാണ്.

* * *

ജവഹർലാൽ നെഹ്‌റു:—ഇന്ത്യൻ ജനതയുടെ അനിഷേധ്യനേതാവും വാത്സല്യഭാജനവുമാണ് ജവഹർലാൽ നെഹ്‌റു. അദ്ദേഹം ഇംഗ്ലണ്ടിൽ ഹാരോയിലും കേംബ്രിഡ്ജിലും ഇന്നർടെമ്പിളിലും പഠിച്ചു ബിരുദം നേടി തിരിച്ചു വന്നു് അലഹബാ

ലിൽ പിതാവിനോടൊത്തു് അഭിഭാഷകവൃത്തിയിലേർപ്പെട്ടു. തൻെറ നാട്ടുകാരിൽ ബഹുസഹസ്രംപേരോടൊപ്പം ജവഹർലാലും ഗാന്ധിജിയുടെ പിന്നിൽ പൊതുജനസേവനത്തിനിറങ്ങി. ഇന്ത്യയുടെ സ്വാതന്ത്ര്യസമരത്തിൽ ഗാന്ധിജിയുടെ ഒന്നാമത്തെ പടനായകൻ ഇദ്ദേഹമായിരുന്നു. സ്വന്തം സുഖങ്ങളേയും ധനത്തെയും ജീവനെയുംതന്നെ തൃണവൽഗണിച്ചുകൊണ്ടു് അദ്ദേഹം ഗാന്ധിജിയോടൊപ്പം മാതൃഭൂമിക്കുവേണ്ടി പൊരുതുവാൻ തുടങ്ങി. മാതൃഭൂമിയുടെ സേവനത്തിനുവേണ്ടി സകലതും ഉപേക്ഷിച്ച ഇദ്ദേഹത്തെ ഭാരതത്തിൻെറ രത്നം എന്നു് മഹാത്മജിതന്നെ നാമകരണം ചെയ്തു. പരിപൂർണ്ണ സ്വാതന്ത്ര്യം എന്ന ലക്ഷ്യം അദ്ദേഹം കോൺഗ്രസ്സ് പ്രസിഡൻറായിരുന്ന 1929-ലാണു് നാം സ്വീകരിച്ചതു്. ഒൻപതു പ്രാവശ്യം അദ്ദേഹം തടവുശിക്ഷയനുഭവിച്ചു. അദ്ദേഹത്തിൻെറ ജീവിതത്തിലെ നല്ലൊരു ഭാഗം ഇന്ത്യയിലെ കാരാഗൃഹങ്ങളിലാണു കഴിച്ചുകൂട്ടിയിട്ടുള്ളതു്. ഐ. എൻ. എ. ക്കാരെ മോചിപ്പിച്ചു് ഈ രാജ്യത്തിൻെറ അഭിമാനം പുലർത്തിയതിൽ പണ്ഡിറ്റ്ജി സുപ്രധാനമായ പങ്കു വഹിച്ചിട്ടുണ്ടു്. ഇന്ത്യ സ്വതന്ത്രമായ അന്നുമുതൽ ഇന്നുവരെ അദ്ദേഹംതന്നെയാണു് ഇന്ത്യയിലെ പ്രധാന മന്ത്രിയായും വിദേശകാര്യമന്ത്രിയായും രാജ്യസേവനം ചെയ്തു വരുന്നതു്.

അദ്ദേഹം ഇന്ത്യയുടെ ഭരണഭാരവും വഹിക്കുവാൻ തുടങ്ങിയ സമയം മുതൽ ലോകരാഷ്ട്രങ്ങളുടെ ഇടയിൽ ഇന്ത്യയുടെ പദവി അസൂയാർഹമാംവണ്ണം ഉയർന്നുകൊണ്ടിരിക്കുകയാണു്. നെഹ്രുവിൻെറ നേതൃത്വത്തിൽ ആസൂത്രണം ചെയ്തു നാട്ടിൽ വരുത്തിക്കൊണ്ടിരിക്കുന്ന പഞ്ചവത്സരപദ്ധതികൾ ഇന്ത്യയെ സ്വയംപര്യാപ്തതയിലേക്കു നയിച്ചുകൊണ്ടിരിക്കുന്നു. ഗാന്ധിയൻ സിദ്ധാന്തമായ അഹിംസാതത്വത്തിലാണു് ഇന്ത്യയുടെ വിദേശനയം അടിയുറച്ചു നില്ക്കുന്നതു്. ഇന്ത്യ ലോകസമാ

ധാനത്തിനു നിലകൊള്ളുന്നു. നെഹ്റുവിന്റെ പഞ്ചശീലതത്വങ്ങൾ രാഷ്ട്രങ്ങൾ തമ്മിലുള്ള വൈരങ്ങൾ അവസാനിപ്പിച്ചു്. ലോകത്തെ സമാധാനത്തിലേക്കു നയിക്കുന്നതിനു സഹായിക്കുന്നു.

കൊച്ചുകുഞ്ഞുങ്ങളെപ്പോലെ നിഷ്കളങ്കവും സ്നേഹനിർഭരവും മൃദുലവും ആണു് അദ്ദേഹത്തിന്റെ ഹൃദയം. എന്നാൽ അതേ സമയംതന്നെ ഏതു് ആപത്തിലും കുലുങ്ങാത്ത ധീരതയും ഏതു പ്രയാസങ്ങളെയും നേരിടുവാനുള്ള സാമർത്ഥ്യവും ഭാവിയിലേക്കു കുതിച്ചുനോക്കുവാനുള്ള ദീർഘദൃഷ്ടിയും അദ്ദേഹത്തിനുണ്ടു്. പണ്ഡിറ്റ്ജിയുടെ വിശാലഹൃദയത്വവും ലോകശാന്തിക്കുവേണ്ടിയുള്ള ഉദ്യമങ്ങളുംകൊണ്ടു് അദ്ദേഹം വിശ്വവന്ദ്യനായ മഹാന്മാരുടെ മുൻപന്തിയിൽ നിലകൊള്ളുന്നു.

<u>ഇന്ത്യ:—ഒരു പരമാധികാര ജനായത്ത റിപ്പബ്ലിക്ക്:—</u>

നാം ഇന്നു് ഒരു സ്വതന്ത്രജനതയാണു്. നമ്മുടെ സ്വാതന്ത്ര്യം അതിദീർഘമായ ഒരു സമരത്തിന്റെ ഫലമാണെന്നു നാം കണ്ടുകഴിഞ്ഞു. സ്വാതന്ത്ര്യലബ്ധിമൂലം നാം സാധിച്ചതു് എന്താണു്? ഒന്നാമതായി ഏതാണ്ടു രണ്ടു ശതാബ്ദക്കാലം ഇന്ത്യ ഭരിച്ചിരുന്ന ബ്രിട്ടീഷ് മേധാവിത്വത്തിൽ നിന്നും നാം മോചനം നേടി. രണ്ടാമതായി രാഷ്ട്രീയ പരമാധികാരം നാടുവാഴികളിൽനിന്നും ജനങ്ങളിലേക്കു പകർന്നു. ജനങ്ങളിൽ വന്നുചേർന്ന പരമാധികാരം ഉപയോഗിച്ചു് അവർക്കുവേണ്ടി അവർതന്നെ ഒരു ജനായത്ത ഭരണഘടന എഴുതിയുണ്ടാക്കിയിരിക്കുന്നു. ജനങ്ങൾ തെരഞ്ഞെടുക്കുന്ന പ്രതിനിധികൾ മൂലമാണു് ഇതു സാധിച്ചതു്. അങ്ങനെ നാം ഇന്നു രാഷ്ട്രീയ പരമാധികാരമുള്ള ഒരു ജനതയായിത്തീർന്നിരിക്കുകയാണു്. ഈ വസ്തുത നമ്മുടെ ഭരണഘടനയുടെ പീഠികയിൽനിന്നുതന്നെ സ്പഷ്ടമാണു്. ഇന്ത്യയെ ഒരു സ്വതന്ത്ര പരമാധികാര റിപ്പബ്ലിക്കായി നിലനിറുത്തുന്നതിനുള്ള മഹത്തായ നിശ്ചയം ചെയ്തിരിക്കുന്നതിനാൽ ഇന്ത്യയിലെ ജനങ്ങളായ നാം ഈ

ഭരണഘടന അംഗീകരിക്കുകയും നിയമമാക്കുകയും ചെയ്യുന്നു. അങ്ങനെ പരമാധികാരമുള്ളതും സ്വാതന്ത്ര്യമായ ഭാരതത്തിന്റെയും അതിന്റെ ഘടകങ്ങളുടെയും സകല ശക്തികളും അധികാരങ്ങളും ജനങ്ങളിൽ അധിഷ്ഠിതമാണ്.

1950 ജനുവരി 26—ാം തീയതി ഇന്ത്യ ഒരു പരമാധികാര റിപ്പബ്ലിക്കായി. ഇന്ത്യ കോമൺവെൽത്തുമായുള്ള ബന്ധം ഉപേക്ഷിച്ചിട്ടില്ലെങ്കിലും രാഷ്ട്രീയവും അന്താരാഷ്ട്രീയവുമായ കാര്യങ്ങളിൽ ഇന്ത്യയ്ക്കു പരിപൂർണ്ണ സ്വാതന്ത്ര്യമുണ്ട്. യാതൊരു ബാഹ്യ ശക്തിയുടെയും നിയന്ത്രണത്തിലല്ല ഇന്ത്യ.

ഇന്ത്യ ഒരു സംയുക്തരാഷ്ട്രമാണ്. ഇന്ത്യൻയൂണിയനും ഘടകങ്ങളായ സംസ്ഥാനങ്ങളും ചേർന്നതാണ് ഇന്ത്യ. യൂണിയനും സംസ്ഥാനങ്ങളും തമ്മിലുള്ളബന്ധം ഭരണഘടനയിൽ രേഖപ്പെടുത്തിയിട്ടുണ്ട്. 14 സംസ്ഥാനങ്ങളായി വിഭജിച്ചിരിക്കുന്നുവെങ്കിലും ഇന്ത്യ ഏകവും അവിഭാജ്യവുമാണ്. യാതൊരു ഘടകത്തിനും യൂണിയനിൽനിന്നു പിൻവലിയുന്നതിനുള്ള അവകാശം ഇല്ല. അതിൽ അധിവസിക്കുന്ന ജനങ്ങൾ എല്ലാം ഒരേ ഒരു ജനതയാണ്. ഭരണഘടനെ വ്യാഖ്യാനിക്കുന്നതിനും കേന്ദ്രവും സംസ്ഥാനങ്ങളും തമ്മിലുള്ള തർക്കങ്ങൾ തീർക്കുന്നതിനും ഒരു സുപ്രീംകോടതിയുണ്ട്.

ഇന്ത്യ ജനാധിപത്യഭരണസമ്പ്രദായത്തിൽ വിശ്വസിക്കുന്നു. ജനങ്ങൾ തെരഞ്ഞെടുക്കുന്ന പ്രതിനിധികളിൽക്കൂടി അധികാരം പ്രയോഗിക്കുന്നു. ജനപ്രതിനിധികളെ തെരഞ്ഞെടുക്കുന്നതിന് ഏതൊരു ഇന്ത്യൻ പൗരനും അവകാശമുണ്ട്. ജനങ്ങളിൽനിന്ന് അധികാരം സ്വീകരിച്ച് അവരുടെ നന്മക്കായി ഒരു കാലഘട്ടത്തേക്ക് അധികാരത്തിലിരിക്കുന്ന ഭരണത്തലവൻ ഉൾപ്പെടെ സകല പ്രതിനിധികൾ നിശ്ചയിക്കുന്ന ഭരണരീതിയാണ് റിപ്പബ്ലിക്കൻ ഭരണം. ഇന്ത്യൻ പ്രസിഡന്റ് ജനതയെ പ്രതിനി

ധീകരിക്കുന്നു. പ്രസിഡന്റിനെ ഉപദേശിക്കുന്നതിനും സഹായിക്കുന്നതിനും ഒരു മന്ത്രിസഭയുണ്ടു്. പ്രധാനമന്ത്രിയായി പ്രായപൂർത്തിവോട്ടവകാശത്തിന്മേൽ തെരഞ്ഞെടുക്കപ്പെടുന്ന നിയമസഭയിലെ ഭൂരിപക്ഷകക്ഷിയുടെ നേതാവിനെ നിയമിക്കുന്നു. പ്രസിഡന്റും രണ്ടു സഭകളും ചേർന്നു് നിയമനിർമ്മാണം നടത്തുന്നു.

പ്രസിഡന്റു്, മന്ത്രിസഭ, പാർലമെന്റു് എന്നിങ്ങനെ പല വിഭാഗങ്ങൾ നമ്മുടെ ഭരണകൂടത്തിലുണ്ടു്. എന്നാൽ അവയ്ക്കൊന്നിനുംതന്നെ പരമാധികാരമില്ല. ഇന്ത്യൻപ്രസിഡന്റിനെ ആക്കുന്നതിനും നീക്കുന്നതിനുമുള്ള അവകാശം ജനപ്രതിനിധികൾക്കാണു്. അതുപോലെതന്നെ മന്ത്രിസഭയ്ക്കും പാർലമെന്റിനും അധികാരങ്ങൾ ഉണ്ടെങ്കിലും, അവരെല്ലാം ജനഹിതം അനുസരിച്ചു പ്രവർത്തിക്കേണ്ടിയിരിക്കുന്നു. അല്ലാത്തപക്ഷം ജനങ്ങൾക്കു് അവരെ നീക്കം ചെയ്യാവുന്നതാണു്. ഇതിൽനിന്നു നാം മനസ്സിലാക്കേണ്ടതു രാഷ്ട്രീയ പരമാധികാരം പൗരസഞ്ചയത്തിൽ സ്ഥിതിചെയ്യുന്നു എന്നാണു്. വ്യത്യാസങ്ങളൊന്നും പരിഗണിക്കാതെ പ്രായപൂർത്തിയായ ഏവർക്കും വോട്ടുചെയ്യുന്നതിനുള്ള അവകാശം നല്കിയിട്ടുണ്ടു്. പരമാധികാരം ഭാരതത്തിലെ ജനങ്ങളിൽത്തന്നെ നിക്ഷിപ്തമായിരിക്കുന്നു.

———oo———

# പ്രായോഗിക പ്രവര്‍ത്തനങ്ങള്‍

A) 1. ഗ്രീസ്സിലെ പ്രധാന നഗരരാഷ്ട്രങ്ങളെ കാണിക്കുന്ന മാപ്പ് വരയ്ക്കുക.

2. ആധുനിക ഇന്ത്യയിലെ ഭരണസമ്പ്രദായത്തെക്കുറിച്ചും അതും പുരാതന ഏതന്‍സിലെ ഭരണരീതിയും തമ്മിലുള്ള, സാമ്യവ്യത്യാസങ്ങളെപ്പററിയും ചര്‍ച്ച നടത്തുക.

3. പുരാതന റോമിലെ വിവിധ ഭരണഘടകങ്ങള്‍ കാണിക്കുന്ന ഒരു ചാട്ട് വരയ്ക്കുക.

4. 'ജൂലിയസ് സീസ്സര്‍' എന്ന ഷേക്സ്പീയറുടെ നാടകത്തില്‍ നിന്ന് ചില രംഗങ്ങള്‍ അഭിനയിക്കുക.

5. ഫ്യൂഡലിസത്തിന്‍െറ ഘടകങ്ങളെക്കാണിക്കുന്ന ചാര്‍ട്ട് വരയ്ക്കുക.

6. നമ്മുടെ നാട്ടിലെ ജന്മികുടിയാന്‍ വ്യവസ്ഥയും, യൂറോപ്പില്‍ നടപ്പുണ്ടായിരുന്ന ഫ്യൂഡലിസവും തമ്മിലുള്ള വ്യത്യാസങ്ങളെക്കുറിച്ച് ചര്‍ച്ച നടത്തുക.

7. Knight കളെ സംബന്ധിച്ചുള്ള കവിതകള്‍, (ഉദാ:- The Lady of Shallot, King Arthur and the Round Table മുതലായവ) കഥകള്‍ (Tales of Robin Hood) എന്നിവ വായിക്കുക.

8. മദ്ധ്യകാലയൂറോപ്പിലെ കോട്ടകള്‍ (Castles), ആയുധങ്ങള്‍ എന്നിവയുടെ മാതൃകകള്‍ നിര്‍മ്മിക്കുക.

B) 9. ബ്രിട്ടനിലെ പാര്‍ലമെന്‍റിന്‍െറ വളര്‍ച്ചയെ കാണിക്കുന്ന ഒരു കാലാനുക്രമ പട്ടിക (Time chart) വരയ്ക്കുക. ചില പ്രധാന കാലഘട്ടങ്ങള്‍ ചുവടെ ചേര്‍ക്കുന്നു. അവയെ ക്രമപ്രകാരം ശരിപ്പെടുത്തി, ശരിയായ കൊല്ലങ്ങളും എഴുതുക:

വിററാൻ, ഡി ക്യൂറോ റെജിസ്, മാഗ്നകാർട്ട, ഹെൻറി മൂന്നാമൻ, സൈമൻ, എഡ്വേർഡ് ഒന്നാമനും മോഡൽ പാർലമെൻറും, സിവിൽവാർ, രാജവാഴ്ചയുടെ പുനഃസ്ഥാപനം, മഹത്തായ വിപ്ളവം, ജോർജ്ജ് ഒന്നാമൻ.

10. ചർച്ചചെയ്യുക:-

"ബ്രിട്ടനിലെ പാർട്ടിസമ്പ്രദായം മാതൃകാപരമാണ്."

C) 11. ജോർജ്ജ് വാഷിങ്ങ്ടൻെറ ജീവചരിത്രം വായിക്കുക.

12. അമേരിക്കൻ സ്വാതന്ത്ര്യസമരവും, ഇന്ത്യൻ സ്വാതന്ത്ര്യസമരവും തമ്മിൽ താരതമ്യപ്പെടുത്തുക.

13. സ്വാതന്ത്ര്യസമ്പാദനത്തിനു മുൻപുള്ള ഒരു അമേരിക്കൻ പൌരൻ "No Taxation without Representation" എന്ന വിഷയത്തെക്കുറിച്ച് സംസാരിക്കുന്ന രീതിയിലുള്ള പ്രസംഗങ്ങൾ നിങ്ങൾ എഴുതി ഉണ്ടാക്കുക. കാണാതെ പഠിച്ച്, ക്ലാസ്സിൽ പ്രസംഗിക്കുക.

14. വാൾട്ടയർ, റൂസ്സോ എന്നീ മഹാന്മാരുടെ വേഷത്തിൽ കുട്ടികൾ, കാലേക്കൂട്ടി എഴുതി പഠിച്ച പ്രസംഗങ്ങൾ ചെയ്യുക. പ്രസംഗവിഷയം ഫ്റാൻസിലെ സാധാരണക്കാരായ ജനങ്ങളുടെ യാതനകളും, പ്രഭുക്കന്മാരുടെയും ഉന്നത പുരോഹിതന്മാരുടെയും ദുർഭരണവുമായിരിക്കണം.

15. നിങ്ങൾ ഒരു പത്രറിപ്പോർട്ടർ ആണെന്നു സങ്കല്പിക്കുക. ബാസ്റ്റൈൽ തടവുപാളയം, വിപ്ലവകാരികൾ കയ്യേറുന്നതിൻെറ ഒരു ദൃക്സാക്ഷിവിവരണം നിങ്ങളുടെ പത്രത്തിനു തയ്യാറാക്കുക.

16. നെപ്പോളിയൻെറ ഉയർച്ചയും താഴ്ചയും കാണിക്കുന്ന ഒരു രേഖാചിത്രം (Graph) വരയ്ക്കുക.

17. നെപ്പോളിയൻെറ ജീവചരിത്രം വായിക്കുക.

D) 18. രാജാറാം മോഹൻറോയി, വില്യം ബെൻറിക്കിൻെറ സഹായത്തോടുകൂടി, 'സതി' എന്ന ക്രൂരകൃത്യത്തിന് അറുതിവരുത്തുന്ന തരത്തിലുള്ള ഒരു രംഗം വിദ്യാർത്ഥികൾ അഭിനയിക്കുക.

19. മഹാകവി ടാഗോറിൻെറയും, വിശ്വഭാരതി, ശാന്തിനികേതനം എന്നിവിടങ്ങളിലെ കാഴ്ചകളേയും കാണിക്കുന്ന ചിത്രങ്ങൾ ശേഖരിക്കുക.

20. രാജാറാം മോഹൻ റോയി, ടാഗോർ, ആനിബെസ്സൻറ് എന്നിവരുടെ ജീവചരിത്രങ്ങൾ വായിക്കുക.

21. ഒരു വിദ്യാർത്ഥി യുദ്ധക്കളത്തിലേക്കു പോകുന്നതിനുമുമ്പ്, റാണി ലക്ഷ്മീഭായി തൻെറ അനുയായികളെ ആവേശഭരിതരാക്കിത്തീർക്കുന്ന തരത്തിലുള്ള ഒരു പ്രസംഗം എഴുതിയുണ്ടാക്കി കാണാതെ പഠിച്ച്, ക്ലാസ്സിനെ അഭിമുഖീകരിച്ചു പ്രസംഗിക്കുക.

22. താഴെപറയുന്ന മഹാന്മാർ ഇന്ത്യയുടെ സ്വാതന്ത്ര്യസമ്പാദനത്തിനുവേണ്ടി അനുഷ്ഠിച്ച സേവനങ്ങളെക്കുറിച്ചു ചർച്ച ചെയ്യുക.

(1) ഗാന്ധിജി. (2) പട്ടേൽ. (3) ജവഹർലാൽ നെഹ്റു.



---

